# ഒഴിവിലൊടുക്കം



സ്വസ്വരൂപ സാക്ഷാത്ക്കാരാനുഭവ
പരമായ ഏക വിശിഷ്ടമഹാഗ്രന്ഥം



തിരുവല്ലം ഭാസ്കരൻനായർ

ARUL NILAYAM SERIES 3

# OZHIVILOTUKKOM

**The unique World work on the experience of S elf-Realisation.**

**A Metrical Rendering into Malayalam of OZHIVILOTUKKOM, in Tamil**

*by*

KANNUDAYA VALLALAR of
Shiyali being the revelations of his Guru

TIRUJNANA SAMBANDHAR,
the great Jnani of Tamil Nadu.

TIRUVALLOM BHASKARAN NAIR



സാധു ഗോപാലസ്വാമികൾ

തട്ടൊന്നോ ഝടതന്നിലാക്കു മുണരാനും പിന്നുറങ്ങാനുമാം
പററീടും സ്ഫടികത്തിലെന്ന നിറമാരതാത്തിലും പററുമോ ?
'മററുള്ളോൎക്കിണയായ്ത്തിരഞ്ഞ തിരുട'ന്നൊപ്പം തനിച്ചെങ്കിലും
മററാൎക്കും സമനിക്കുടുംബ നടനാം ജ്ഞാനിക്കുമേൽ ജന്മമോ ?



അനുഗ്രഹീത മഹാകവി

ശ്രീ. തിരുവല്ലം ഭാസ്കരൻനായർ

പ്രാണികളെല്ലാം പരബ്രഹ്മനിർമ്മലബീജം

# സമർപ്പണം

ആരുടെയരുളാലല്പനായുള്ളോരെനിക്കെല്ലാം
നേരുമീവേദാതീതം കാണുവാൻ കാലം വന്നു ?
ആരുടെയരുളാലല്പമായുമിജ്ജ്ഞാനസാക്ഷാത്-
ക്കാരത്തെക്കേരളിക്കു കാട്ടുവാൻ യോഗംവന്നു ?
ബ്രഹ്മമേസ്വയം മാനവാകാരം കൈക്കൊണ്ടെന്നി-
ലെന്മനം തുറന്നരുളുന്നോരാഗ്ഗുരുമൂർത്തേ !
സാധുഗോപാലാ ! സ്വരൂപാനന്ദാ ! പണ്ടേനിന്നി-
ലേതുമർപ്പിച്ചേനെൻറതെന്നെന്തുപിന്നർപ്പിക്കാൻ ?

# തിരുവായ്മൊഴികൾ (ഗ്രന്ഥമാഹാത്മ്യം)

---

ഓരാതനിഷ്ഠ ഒഴിവാക്കാതഴിപ്പതതി-
 ലൊട്ടാതൊടുക്കമതിനാൽ
പാരാതനീഷ്ഠയത്തു പാരാതിരുപ്പതടി
 ഓരാതെയോർത്ത മനസ്സിൽ
ഒഴിയാതനിഷ്ഠ ഒഴിവാക്കാതൊടുക്കമൊഴി-
 യാതെങ്ങുമോങ്ങിവരുവായ്
പിറമായ ജന്മ മൊഴിവിനിന്നൊടുക്കമത്തു-
 മോതാതെയാണ്ടമൊഴിയെ
അരുളായ ജന്മമൊഴിവിന്നൊടുക്ക മഹ-
 മരുളാതെയാളുമൊഴിയെ,
ഒരു ചൂടതട്ടിവെയിലേൾപവർക്ക
 വരുമർക്കബിംബമത്തുപോൽ
ബഹുമാനമോട്ടിയരുൾനാട്ടു പൂകി
 ഒഴിവോടൊടുക്കമത്തുവും
അത്തുമല്ല,തിന്റെ ഒഴിവല്ല, ഭിന്നമൊഴിയല്ല
 ഉന്നമൊഴിയെ
ഓതാവതല്ല, പിറവാത്തുശൊല്ല
 അത്തുവാനതാനതത്തുവേ;
മാനത്തുവാരി അത്തുകോരിമുമ്പു
 പെരുമാരിത്തൂകുമത്തുവാൽ
നയനത്തുനീരുരുവാകിനിന്നു
 പൊഴിയുന്നവേള കഴുകി
കുളിരുന്നവേള വിടിരുന്ന ചുണ്ടു
 മൃദുഹാസമാർന്നവഴിയെ
ഇഴയുന്നൊരെന്നെ ഒഴിവായൊടുക്കി
 ഇനിവായ് പുകുന്തുതുറവായ്.

---

# INTRODUCTION.

The Great National languages are full of mines of wisdom. It is a pity even speakers of neighbouring languages do not attempt to carry away these precious jewels lying to be taken away by any one who takes the trouble of going there. The Tamil language and the Malayalam are so close that the respective speakers can understand each other with a minimum effort. The illusion of linguistic difference is removed. The glorious cultures of these two people stand revealed in the intellectual creations of the great men of the two languages. Whoever works in this field does real National and International service. Sri. Thiruvallam Bhaskaran Nair who has already translated the Kural and who is giving the world a translation of OZHIVIL ODUKKAM from Tamil into Malayalam does this great service.

Ozhivil Odikkam is not so well known as Kural but is also a great Classic mystic poetry. It belongs to the class of eclectic religion of Siddhas, harmonising the conflicting creeds on the basis of mystic experience. Ozhivil

Odukkam is by Kannudaiya Vallalar. Vallal means a munificient lord who freely gives without restriction. It nas come to mean perhaps, in the 17th, 18th and 19 th centuaries metaphorically any great mystic who freely shares his experience, with all (see Ramalinga Vallal, Sivagana Vallal, Kannudaiya Vallal) Kannudaiya Vallal means the Munificient who posses-ses the eye (the eye or vision of Jnana or mystic experience ) He belongs to Sikazhi. He claims Thirujana Sambandar, one of the three Tevaram hymnologists who lived nearly thousand years befor vallalar as his Guru The mystery is resolved when we learn that Kannudaiya Vallalar received his upadesa or revelation from his Guru in the former's dreams.

The book in venpa metre which imitates the prose rhythm and therefore much more suitable for upadesa; not being as epigrammatic as Kural there is greater scope for explanation and poetry. There is an excellant and lucid commentary by another saint and mystic poet belonging to the end of the 18th centuary, Chidambara Swamigal, an expert in this kind of eclectic philosophy of mystic experience.

A book of this type may, if properly introduced, have great place in modern life. Therefore the world should be grateful to Sri. Bhaskaran Nayar for this Malayalam translation of this great work. Translation is always an impossible task. The translator has succeeded in bringing out the ideas of the original in his Malayalam verse and in his prose commentary. It must be remembered that unless the contex is known, the original verses are not themselves easy reading. Probably the translator wants to give the atmosphere of the Malayalam philosophical literature by his Manipravala style. But I do not feel much confident to sit in judgement over his Malayalam. I can state without any fear of contradiction that this Tamil book is worth translating in other languages in the modern world, that the present translation brings out well the ideas of the original, and that therefore it is a great contribution to Malayalam literature and to the cultural unity of India and the World. It deserves the patronage of the Universities and Governments.

(Sd/)

Annamalai University
Annamalai Nagar,
8-3-1963

**T. P. MEENAKSHI SUNDARAN**
Head of the Departments of
Tamil (Arts) and Linguistics.

# അഭിപ്രായം.

കേരളത്തിൽ അവതരിച്ച് ലോകവിഖ്യാതനായിത്തീൎന്ന ശ്രീശങ്കരഭഗവത്പാദർ അരുളിച്ചെയ്തിരിക്കുന്നു:-

"ദുർല്ലഭം ത്രയമേ വൈതന്
ദൈവാനുഗ്രഹഹേതുകം
മനുഷ്യത്വം, മുമുക്ഷുത്വം
മഹാപുരുഷ സംശ്രയഃ

ദൈവാനുഗ്രഹഹേതുകമായ ഇവ മൂന്നും- മനുഷ്യത്വം മുമുക്ഷുത്വം, മഹാപുരുഷസമാശ്രയം- ദുർല്ലഭം തന്നെ.

മനുഷ്യത്വം, മനുഷ്യജന്മം കിട്ടുന്നതു് സുദുർല്ലഭമെന്നു് ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. എന്തുകൊണ്ട്? മനുഷ്യൻ വിവേകസമ്പന്നനായതിനാൽ നന്മതിന്മകളെ വേർതിരിച്ചറിയുന്നു. താൻ അർത്ഥിക്കേണ്ടതെന്തെന്നു് അവൻ മനസ്സിലാക്കുന്നു. അങ്ങനെ അർത്ഥിക്കേണ്ടവയാണ് പുരുഷാർത്ഥങ്ങൾ എന്നു പറയപ്പെടുന്നതു്. പുരുഷാർത്ഥങ്ങൾ നാലാകുന്നു- ധർമ്മം, അർത്ഥം, കാമം, മോക്ഷം ധർമ്മം അടിസ്ഥാനവും മോക്ഷം ലക്ഷ്യവുമത്രേ. ധാർമ്മികമായി അർത്ഥകാമങ്ങൾ അനുഭവിച്ച് മോക്ഷം പ്രാപിക്കാൻ ശ്രമിക്കണം.

"ധർമ്മാവിരുദ്ധോഭൂതേഷു
കാമോ/സ്മി ഭരതർഷഭ" എന്ന ഗീതാവചനം ശ്രദ്ധേയമാണു്. ശാശ്വതമായ ആനന്ദം നല്കുന്നതിനാൽ മോക്ഷം പരമപുരുഷാർത്ഥമാകുന്നു. അപ്രകാരമുള്ള മോക്ഷത്തെ പ്രാപിക്കാനുള്ള തീവ്രമായ ആഗ്രഹമാകുന്നു മുമുക്ഷുത്വം. അതുകൊണ്ടു മനുഷ്യജന്മം ലഭിച്ചാലും മുമുക്ഷുത്വം ഉണ്ടാകുന്നതു് അത്യന്തം ദുർല്ലഭംതന്നെ. അതുകൊണ്ടും മതിയാകയില്ല. മുക്തനായ ഒരു മഹാപുരുഷൻെറ അനുഗ്രഹവും സിദ്ധിക്കണം.

മുക്തനായിത്തീന്നവനു മാത്രമേ മറെറാരുത്തനെ മുക്തനാക്കാൻ ശക്തിയുള്ളൂ.

ഈ മൂന്നും കൈവന്നു് പരമപുരുഷാത്ഥം പ്രാപിച്ചവരുടെ മഹാവാക്യങ്ങളാണു് ശാശ്വതപ്രമാണങ്ങളായ ശാസ്ത്രങ്ങൾ. അങ്ങനെ അനുഭവം സിദ്ധിച്ച ഒരു മഹാപുരുഷനായ ശ്രീകണ്ണുടയ വള്ളലാരുടെ തിരുവായ്മൊഴികളാകുന്നു ഒഴിവിലൊടുക്കം എന്ന ഈ ഗ്രന്ഥരത്നം. പ്രസ്തുത പുസ്തകം ശൈവസിദ്ധാന്തത്തെ അനുഭവാത്മികമായി പ്രതിപാദിക്കുന്നതിനാൽ ആ മതത്തിൻെറ സാരം സംക്ഷിപ്തമായി നിരൂപിക്കുന്നതു് അസ്ഥാനത്താകയില്ലല്ലോ.

ആത്മാവിനു ബന്ധവും മുക്തിയും വരുത്തുന്നതു് പരമശിവൻ തന്നെ. ജ്ഞാനവും ക്രിയാശക്തിയും ആത്മാവിനു സ്വതഃസിദ്ധമാണു്. എന്നാൽ ആണവം, കർമ്മം, മായ എന്ന മൂന്നു മാലിന്യങ്ങളാൽ ആത്മാക്കൾ ജ്ഞാനവും കർമ്മവും ഇല്ലാതെ കിടന്നിരുന്നു. അപ്പോൾ അവയെ എടുത്തു പ്രകടമാക്കി അവയുടെ സ്വാഭാവിക ധർമ്മത്തെ പ്രകാശിപ്പിക്കാൻ ശിവൻ നിശ്ചയിച്ചു. മായാമലത്തെ ദേഹം, കരണങ്ങൾ, ലോകങ്ങൾ എന്നിവയാക്കിത്തീർത്തു് ആത്മാക്കളെ അവയിൽ പ്രവേശിപ്പിച്ചു. കർമ്മമലത്തെ സത്കർമ്മ ദുഷ്കർമ്മങ്ങൾ, പുണ്യപാപങ്ങൾ സുഖദുഃഖങ്ങൾ ഇവകളായി പരിണമിപ്പിച്ചു. എല്ലാ ജീവാത്മാക്കളും ഇവ അനുഭവിക്കുന്നു. പരമശിവൻ തന്നെ അങ്ങനെ കർമ്മഫലമനുഭവിപ്പിക്കാൻ ആണവമലത്തെ ഞാൻ എന്നും 'എൻെറ' എന്നും ഉള്ള ബോധം വരത്തക്കവണ്ണം ആക്കിത്തീർത്തു. ഇപ്രകാരം ആത്മാക്കൾ വർത്തിക്കുന്ന അവസ്ഥയാണു് ബന്ധം. ക്രമേണ ആത്മാക്കളുടെ ആണവമലം ക്ഷയിപ്പിക്കുകയും ഒടുവിൽ ആ മൂന്നു മലങ്ങൾ കൊണ്ടുണ്ടാകുന്ന ആത്മാക്കളുടെ ബന്ധങ്ങൾ നശിപ്പിക്കയും അവയെ ശിവമയങ്ങളാക്കിത്തീർക്കുകയും ചെയ്യുന്നതും പരമശിവൻതന്നെ. ആ സ്ഥിതിയിൽ എത്തിച്ചേരുന്ന

താണ മോക്ഷം. ഇങ്ങനെ ശിവാനുഗ്രഹംകൊണ്ടു് ആത്മാക്കൾ ബന്ധത്തിൽനിന്നും മോക്ഷത്തിലേക്ക് ആരോഹണം ചെയ്യുന്നു. ആത്മാക്കൾക്ക് സ്വയമേവ സ്വാതന്ത്ര്യം ഇല്ല അവയ്ക്കു് അല്പമായ അറിവേ ഉള്ളു. അവയ്ക്കു് പ്രകാശമില്ല. ഈ മൂന്നുമാലിന്യങ്ങൾക്ക് അധീനപ്പെട്ടാണ് അവ ഉഴലുന്നതു്. ആ മാലിന്യ പാശങ്ങൾ നീങ്ങുന്നതിനു് പശുപതിയായ പരമശിവന്റെ അനുഗ്രഹംതന്നെയാണു് പരമസഹായം.

ആ ശിവകൃപ സിദ്ധിക്കുന്നതിനു് ആദ്യമായിത്തന്നെ ആത്മാവും ശിവനും തമ്മിലുള്ള ബന്ധം അറിയണം. നമ്മുടെ ശരീരത്തിനും ആത്മാവിനും പോലുള്ള ബന്ധം തന്നെയാണു് ആത്മാവിനും ശിവനും തമ്മിലുള്ള ബന്ധം. ആത്മാവും ശിവനും ഒന്നുചേർന്നു നിൽക്കുന്നുവെങ്കിലും ആത്മാവു ദേഹമോ ദേഹം ആത്മാവോ ആകയില്ല. അതുപോലെ ശിവനും ആത്മാവും ഒന്നുചേർന്നിരിക്കുന്നുവെങ്കിലും ശിവൻ ആത്മാവാകയില്ല. ആത്മാവു് ശിവനും ആകയില്ല. ശിവൻ ആത്മാവായും ആത്മാവിൽനിന്നും ഭിന്നമായും വർത്തിക്കുന്നു. എന്നാൽ ആത്മാവു് ശിവനായും ശിവനിൽനിന്നും ഭിന്നമായും സ്ഥിതിചെയ്കയില്ല. ഇപ്രകാരം ശിവന്റെയും ആത്മാവിന്റെയും സ്വഭാവത്തെ വിവേചിച്ചറിയണം. ആത്മാവില്ലെങ്കിൽ ശരീരത്തിനു് സ്ഥിതിയോ പ്രവൃത്തിയോ ഇല്ല. ഇതുപോലെ ആത്മാവിന്റെ സ്ഥിതിക്കും പ്രവൃത്തിക്കും ശിവൻ തന്നെയാണു കാരണം. ആത്മബോധത്തിൽ നിർമ്മലബോധസ്വരൂപനായ ശിവൻ വർത്തിച്ചു് സകലതും അറിയാൻ ശക്തിനൽകുന്നു. അതുപോലെ തന്നെ ആത്മാവിന്റെ ഇച്ഛയും ക്രിയയും ശിവന്റെ ഇച്ഛയേയും ക്രിയയേയും ആശ്രയിച്ചാണുണ്ടാകുന്നതു്. ഈ പരമാർത്ഥം ശരിയായി അറിയുന്നതു തന്നെയാണു് മോക്ഷമാർഗ്ഗം. ആ തത്വം അവലംബിക്കുന്നവർക്കു് കർമ്മബന്ധങ്ങൾ അററുപോകും. ചിത്തം നിർമ്മലമാകും. അവർ ശിവമയമായിത്തീർന്നു് ശിവാനന്ദം പ്രാപിക്കുന്നു. ഇങ്ങനെയുള്ള ശിവാനന്ദലാഭത്തിനു് ഭക്തിസാധന

വളരെ സഹായിക്കുന്നു. ശിവൻ ആത്മാവോടു ചേർന്നിരിക്കുന്നതു് അദ്ദേഹത്തിൻെറ കൃപാകടാക്ഷം തന്നെയാണ്. അതിനാൽ അദ്ദേഹത്തെ സ്നേഹത്തോടും വിഷയ വൈരാഗ്യത്തോടും കൂടി സേവിക്കണം. അതു തന്നെയാണ് ഭക്തി. അഹങ്കാരം നീങ്ങിയാൽ മാത്രമേ ശിവഭക്തി ഉണ്ടാകയുള്ളൂ. അഹങ്കാരം നീങ്ങുന്നതിനു് നാലു സാധനങ്ങൾ ഉണ്ടു്. ചർച്ച, ക്രിയ, യോഗം, ജ്ഞാനം. ശിവക്ഷേത്രം വൃത്തിയാക്കുന്നതു്, ശിവ പൂജയ്ക്കായി പുഷ്പം പറിക്കുന്നതു്, മാലകെട്ടുന്നതു് മുതലായവ സ്നേഹപൂർവം ചെയ്യുന്നതു് ചര്യയിൽ പെടുന്നു. ധൂപദീപാദികൾകൊണ്ടു് ആന്തരവും ബാഹ്യവുമായി പൂജിക്കുക തുടങ്ങിയവയാണ് ക്രിയ. ത്രിഗുണങ്ങളേയും ഇന്ദ്രിയങ്ങളേയും അടക്കി പ്രാണായാമം കൊണ്ടു് സുഷുമ്നമാർഗ്ഗത്തെ തുറന്നു് പരമജ്യോതിസ്സിൽ ആണ്ടിരിക്കുന്നതാണ് യോഗം. പശു, പതി, പാശം ഈ മൂന്നു തത്വങ്ങളെ ശരിയായറിഞ്ഞു് പൂർവ്വകർമ്മഫലങ്ങൾ കൊണ്ടുണ്ടായ അല്പജ്ഞത നിശ്ശേഷം നീങ്ങി ശിവജ്ഞാനം വിശദമായി പ്രകാശിപ്പിക്കുന്ന ഒരു മനസ്സു ലബ്ധമാകുന്നതാണ് ജ്ഞാനം.

ഈ നാലു സാധനങ്ങളും നിഷ്ഠാപൂർവം അനുഷ്ഠിച്ചാൽ ശിവനുമായുള്ള നിത്യസംബന്ധം ഏർപ്പെടും. താൻ ശിവൻെറ ദാസനെന്നോ സൽപുത്രനെന്നോ സഖാവെന്നോ ആത്മാവിൻെറ ആത്മാവെന്നോ ഉള്ള ഭാവനകൊണ്ടു് പരമജ്ഞാനം ഉദിച്ചു് ശിവാനന്ദമുക്തി ലഭിക്കും.

ശൈവസിദ്ധാന്തപ്രകാരം മുപ്പത്താറു തത്വങ്ങൾ ഉണ്ടു്. മൂലപ്രകൃതിയിൽ നിന്നും ആരംഭിക്കുന്ന ഇരുപത്തിനാലു തത്വങ്ങളും അശുദ്ധമായയുടെ വികാരങ്ങളാണ്. ബുദ്ധിയത്രേ ആദ്യത്തെ വികാരം. അതിൽനിന്നും അഹങ്കാരവും അഹങ്കാരത്തിൽനിന്നും മനസ്സും ഉളവാകുന്നു ബുദ്ധിയും അഹങ്കാരവും മനസ്സും അന്തഃകരണത്തിൽ ഉൾപ്പെടുന്നു. അഹങ്കാരം മൂന്നുവിധം. സാത്വികം അഥവാ തൈജസം, രാജസം അഥവാ വൈകൃതം, താമസം. സാത്വികാഹങ്കാരത്തിൽ നിന്നു മനസ്സു മാത്രമല്ല ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും

രാജസാഹങ്കാരത്തിൽ നിന്നു് കർമ്മേന്ദ്രിയങ്ങൾ അഞ്ചും ജനിക്കുന്നു. താമസാഹങ്കാരത്തിൽ നിന്നുമാണു് ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നുള്ള അഞ്ചു തന്മാത്രകൾ ഉണ്ടാകുന്നതു്. ആകാശം, വായു, അഗ്നി, ജലം, പൃഥിവി ഈ പഞ്ചമഹാഭൂതങ്ങൾ തന്മാത്രകളുടെ വികാരങ്ങളാണു്. മഹാഭൂതങ്ങളുടെ കാരണമായതുകൊണ്ടു് താമസാഹങ്കാരത്തിനു ഭൂതാദി എന്നു പേരു സിദ്ധിച്ചു. ഇരുപത്തിനാലു തത്വങ്ങളും ഭോഗ്യകാണ്ഡത്തിൽ ഉൾപ്പെടുന്നു.

അശുദ്ധമായ കാലം, നിയതി, കല എന്നീ മൂന്നു തത്വങ്ങളിൽകൂടിയാണു് മൂലപ്രകൃതിയെ അഥവാ പ്രകൃതിമായയെ സൃഷ്ടിക്കുന്നതു്. മറ്റെല്ലാകാരണങ്ങൾ ഒത്തുകൂടിയാലും കാലക്രമേണ മാത്രമേ അവ ഫലിക്കുന്നുള്ളു. അതുകൊണ്ടു് കാലം ഒരു പ്രത്യേകതത്വം തന്നെ. ഓരോ ആത്മാവിനും സമുചിതമായ കർമ്മഫലം നൾകുന്നതു് നിയതിഅത്രേ. കലമൂലമാണു് ആത്മാവിനെ ആവരണം ചെയ്യുന്ന അന്ധകാരം ആംശികമായി നീങ്ങുന്നതു്. കലയിൽനിന്നും ഒരു വശത്തു് മൂലപ്രകൃതിയും മറെറ വശത്തു് വിദ്യയും രാഗവും ഉളവാകുന്നു. കാലം, നിയതി, കല, വിദ്യ, രാഗം ഈ അഞ്ചു തത്വങ്ങളെ പഞ്ചകഞ്ചുകങ്ങളെന്നു പറയുന്നു. ഇങ്ങനെ കഞ്ചുകിതമായി അവിദ്യാദി പഞ്ചക്ലേശങ്ങളോടുകൂടി ആത്മാവു മൂലപ്രകൃതിയെ അനുഭവിക്കുന്നതിനു് സന്നദ്ധമാകുന്നു. ഈ അഞ്ചുക്ലേശങ്ങൾക്കു് പുംസ്ത്വമലം എന്നാണുപേർ. ഈ അവസ്ഥയിൽ വർത്തിക്കുന്ന ആത്മാവു പുരുഷതത്വം എന്നൊരു പ്രത്യേക തത്വമത്രേ. അശുദ്ധമായ മുതൽ പുരുഷൻ വരെ ഏഴു തത്വങ്ങൾ ഭോജയിതൃകാണ്ഡത്തിൽ ഉൾപ്പെടുന്നു പ്രകൃതി തുടങ്ങിയ ഇരുപത്തിനാലുതത്വങ്ങൾ അശുദ്ധമാർഗ്ഗത്തിൽ അന്തർഭവിക്കുന്നു. അവശേഷിക്കുന്ന അഞ്ചു ശുദ്ധതത്വങ്ങളെപ്പററി ആലോചിക്കാം. ശിവതത്വമാണവയിൽ പ്രഥമം. അതു് ഏകവും സർവ്വവ്യാപിയും നിത്യവും അത്രേ. ജ്ഞാന

ക്രിയാസ്വരൂപമായ ആ തത്ത്വം മററു ശുദ്ധതത്ത്വങ്ങൾക്കു കാരണമാകുന്നു. ആത്മാക്കളുടെ ജ്ഞാനശക്തിയേയും ഇച്ഛാശക്തിയേയും പ്രകാശിപ്പിക്കാൻ ശിവതത്ത്വം സഹായിക്കുന്നു. ശക്തിതത്ത്വമാണു് ശിവതത്ത്വത്തിൽ നിന്നും ആദ്യമായി ജനിക്കുന്നതു്. ജ്ഞാനശക്തിയും ഇച്ഛാശക്തിയും തുല്യസ്ഥിതിയിൽ വത്തിക്കുന്ന സദാശിവതത്ത്വം ശക്തിയിൽനിന്നും സംജാതമാകുന്നു. അതിൽ നിന്നും ഇച്ഛാശക്തിപ്രധാനമായ ഈശ്വരതത്ത്വം ഉദ്ഭവിക്കുന്നു. ഈശ്വരതത്ത്വത്തിൽനിന്നും ഉളവാകുന്നതത്രെ ജ്ഞാനപ്രധാനമായ ശുദ്ധവിദ്യാതത്ത്വം.

ഈ അഞ്ചു ശുദ്ധതത്ത്വങ്ങളും ശുദ്ധമായയുടെ അത്ഥപ്രപഞ്ചത്തിലുള്ള വികാരങ്ങളാണു്. ശബ്ദപ്രപഞ്ചത്തിനു് നാലു വികാരങ്ങൾ ഉണ്ടെന്നു ശൈവസിദ്ധാന്തം ഘോഷിക്കുന്നു. നാം കേൾക്കുന്ന ശബ്ദം വൈഖരിയാണു്. അതുതന്നെ രണ്ടുവിധം. സ്ഥൂലവും സൂക്ഷ്മവും. സ്ഥൂലം ശുദ്ധവിദ്യാതത്ത്വത്തിലും സൂക്ഷ്മം ഈശ്വരതത്ത്വത്തിലും വത്തിക്കുന്നു. മദ്ധ്യമ, സദാശിവതത്ത്വത്തിലും പശ്യന്തി, ശക്തിതത്ത്വത്തി (ബിന്ദുതത്ത്വത്തിലും സൂക്ഷ്മതമമായ പരാശിവതത്ത്വ (നാദതത്ത്വ) ത്തിലും സ്ഥിതി ചെയ്യുന്നു.

മുമ്പു പ്രസ്താവിച്ച ആണവം, കർമ്മം, മായ ഇവയാണു് ആത്മാവിൻെറ പാശങ്ങൾ. ആണവം സ്വാഭാവികമായിത്തന്നെ ഉള്ള മാലിന്യമത്രേ. അതുകൊണ്ടത്രേ വിഭുവായ ആത്മാവു സ്വയം അണുവെന്നു സങ്കല്പിക്കുന്നതു്. തന്നിമിത്തം അതിൻെറ ഇച്ഛാശക്തിയും ജ്ഞാനശക്തിയും പരിമിതമെന്നു തോന്നുന്നു. അങ്ങനെ സങ്കല്പിച്ചു് പുണ്യപാപങ്ങൾ ചെയ്യുന്നു. ആ കർമ്മങ്ങളുടെ ഫലം അനുഭവിച്ചു് ക്ഷയിപ്പിക്കണം. ആ ഫലങ്ങളാണു് കർമ്മപാശം. ഇങ്ങനെ ഫലം അനുഭവിച്ചു് അറിവു സമ്പാദിക്കാൻ ഭോഗ്യവസ്തുക്കളും അറിവിനും അനുഭവത്തിനും ഉതകുന്ന കരണങ്ങളും വേണം അവയെയാണു് അശുദ്ധമായ സൃഷ്ടിക്കുന്നതു്. അതത്രേ മായാപാശം.

ഈ മൂന്നു പാശങ്ങളും ഉള്ള ആത്മാക്കളെയാണ് സകളങ്ങ ളെന്നു വിധിക്കുന്നതു്. പ്രളയകാലത്തു് മായാപാശംഇല്ലാതെയാകു ന്നതുകൊണ്ടു് അങ്ങനെ വർത്തിക്കുന്ന ആത്മാക്കളുടെ പേർ പ്രളയാ കലങ്ങൾ എന്നാകുന്നു. ആ ആത്മാക്കൾക്കു് ആണവവും കർമ്മവും അവശേഷിക്കുന്നതുകൊണ്ടു് നവസൃഷ്ടിയിൽ നവലോകങ്ങളിൽ അവയെ ക്ഷയിപ്പിക്കേണ്ടതായുണ്ടു്. കർമ്മം ക്ഷയിച്ചു് ആണവം മാത്രം അവശേഷിക്കുന്നു. ആത്മാക്കൾ ആണു് വിജ്ഞാനാകല ങ്ങൾ. ഈ ആത്മാക്കൾ ശുദ്ധമായാ സൃഷ്ടങ്ങളായ ലോകങ്ങ ളിൽ അധിവസിക്കുന്നു

പരമശിവൻ സർവ്വദാ പാശമുക്തനായി വർത്തിക്കുന്നു. കരു ണാമയനായ അദ്ദേഹം അഞ്ചു കാര്യങ്ങൾ — സൃഷ്ടി, സ്ഥിതി, സംഹാരം, തിരോധനം, അനുഗ്രഹം, നിർവഹിച്ചുകൊണ്ടിരി ക്കുന്നു. ആത്മാക്കളുടെ അജ്ഞാനത്തെ നീക്കി ആന്തരശക്തിയെ പ്രകാശിപ്പിക്കുകയാണ് പരമശിവൻെറ ഉദ്ദേശം. അശുദ്ധ മായയിൽനിന്നും ഉത്പന്നങ്ങളായ ശരീരങ്ങൾ കരണങ്ങൾ മുത ലായ ബാഹ്യപദാർത്ഥങ്ങൾ കൊണ്ടു് അജ്ഞാനം ആംശികമായി മാറുന്നു. അതുകൊണ്ടാണു് ഭഗവാൻ സൃഷ്ടിസ്ഥിതികൾ നടത്തു ന്നതു്. ഇതുമൂലം ആത്മാക്കൾ പുനർജ്ജന്മം സ്വീകരിച്ചു് കർമ്മം സമ്പാദിക്കുകയും ക്ഷയിപ്പിക്കുകയും ചെയ്യുന്നു. അതോടു കൂടി ആത്മാക്കൾക്കു് അനുഭവജ്ഞാനം സിദ്ധിക്കുന്നതിനാൽ ആണവമാലിന്യത്തിൻെറ ശക്തി ക്ഷയിക്കുന്നു. എല്ലാ ആത്മാ ക്കൾക്കും പരിപക്വത വരുന്നതു് ഒരുപോലെ അല്ല. മാത്രമല്ല, ചില ആത്മാക്കൾ ദീർഘകാലം കൊണ്ടേ പരലോകം പ്രാപി ക്കയുള്ളു. ചിലപ്പോൾ താല്ക്കാലികമായി അധോഗതിയും സംഭ വിക്കുന്നു. ഏതായാലും പുനർജ്ജന്മം ക്ലേശകരം തന്നെ. അതി നാൽ പുരോഗമിക്കുന്ന ആത്മാക്കൾക്കു് ഇടയ്ക്കിടയ്ക്കു് വിശ്രമം നൽകേണ്ടതാവശ്യമാണു്. അതുകൊണ്ടു് സംഹാരവും ശിവകാ രുണ്യം തന്നെ. ലൌകികഭോഗങ്ങളെ ശാശ്വതസുഖങ്ങളായി കരു

താൻ പ്രേരിപ്പിക്കുന്നതാണ് തിരോധാന ശക്തി. അങ്ങനെ ദീർഘകാലത്തെ അനുഭവം കൊണ്ട് ലൗകികസുഖങ്ങളിലും അവയ്ക്കു കാരണങ്ങളായ കർമ്മങ്ങളിലും വിരക്തി ജനിക്കുന്നു. അപ്പോഴാണ് ഈശ്വരാനുഗ്രഹം, അരുൾ, ഉണ്ടാകുന്നത്. പരമശിവൻ സ്വയം ആവിർഭവിച്ച് ആ ആത്മാവിനു് ഉപദേശം നൽകുന്നു. വിജ്ഞാനാകലങ്ങളായ ആത്മാക്കൾക്ക് അദ്ദേഹം അന്തർജ്യോതിസ്സായി വിളങ്ങുന്നു. പ്രളയകാലങ്ങൾക്കാകട്ടെ പരമശിവൻ ദിവ്യരൂപത്തിൽ പ്രകാശിക്കുന്നു. സകളങ്ങൾക്കു ഗുരുവായി ഭവിക്കുന്നു. ദർശനം, സ്പർശനം, ഉപദേശം ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ട് പരമശിവൻ ദീക്ഷ (പരിശുദ്ധി) നടത്തുന്നു. അപ്പോഴാണ് ആത്മാവു ശിവത്വം പ്രാപിക്കുന്നതും സകലതും ശിവമയമായിക്കാണുന്നതും. പിന്നീട് അതിനു ദുഃഖമോ അപൂർണ്ണതയോ ഇല്ല. ജ്ഞാതാവും ജ്ഞേയവും ശിവനായി ഭവിക്കുന്നു. പ്രാരബ്ധകർമ്മംകൊണ്ട് ദേഹം കുറേക്കാലംകൂടി നിലനിന്നാലും ബന്ധനം ഉണ്ടാകയില്ല. മുമ്പു പാശത്തിൽകൂടി ജ്ഞാനം അനുഭവിച്ചുകൊണ്ടിരുന്നു. ഇപ്പോൾ പതിയിൽകൂടി അനുഭവിക്കുന്നു. പാശജ്ഞാനവും പശുജ്ഞാനവും മാറി പതിജ്ഞാനം ഉളവാകുന്നു. ചര്യക്രിയ, യോഗം ഇവ അജ്ഞാനനാശത്തിനു സഹായകങ്ങളാണെങ്കിലും ജ്ഞാനം തന്നെയാണ് അജ്ഞാനത്തെ പാടേ അകററി മോക്ഷം നൽകുന്നതു്. ശാസ്ത്രവും വിശിഷ്ട പ്രമാണമായതുകൊണ്ട് ജ്ഞാനലാഭത്തിനുപകരിക്കുന്നു.

ഇപ്രകാരം ജീവന്മുക്തി കൈവന്നവനു് യാതൊരു കർത്തവ്യവും അവശേഷിക്കുന്നില്ല. സത്സംഗം ക്ഷേത്രദർശനം മുതലായവ മുക്തിപ്രാപിക്കാൻ സഹായിക്കുന്നുണ്ടെങ്കിലും അവകൊണ്ട് ജീവന്മുക്തനു് ഒരു പ്രയോജനവുമില്ല. എങ്കിലും ജീവന്മുക്തന്റെ ജീവിതം ലോകാനുഗ്രഹത്തിനായി ഭവിക്കുന്നു.

ഇങ്ങനെയുള്ള ഒരു ജീവന്മുക്തൻ ലോകസംഗ്രഹത്തിനായി രചിച്ച ഗ്രന്ഥമാണ് ഒഴിവിലൊടുക്കം.

തമിഴ സാഹിത്യത്തിലും ഭാരതീയ സാഹിത്യത്തിലും മാത്രമല്ല വിശ്വസാഹിത്യത്തിൽപോലും അത്യുത്തമസ്ഥാനം അർഹിക്കുന്ന തിരുക്കുറൾ വിജയകരമായി വ്യാഖ്യാനസഹിതം മലയാളഭാഷാപദ്യത്തിൽ വിവർത്തനം ചെയ്തിട്ടുള്ള പരമാർത്ഥ തത്വനിഷ്ഠനായ ശ്രീ. ജീ. ഭാസ്കരൻനായർ ഈ അമൂല്യനിധിയും കൈരളിക്കു ദാനം ചെയ്യാൻ പരിശ്രമിച്ചിരിക്കുന്നതു് സർവ്വഥാ അഭിനന്ദനീയംതന്നെ. കുറളിൻെറ ആന്തരാർത്ഥം ആവിഷ്കരിച്ചു പ്രകാശിപ്പിക്കാൻ മററൊരു ഗ്രന്ഥകാരനും ഇത്രത്തോളം ശ്രമിച്ചിട്ടുള്ളതായിത്തോന്നുന്നില്ല. സുദീർഘവും നിരന്തരവും ആയ മനനംകൊണ്ടുമാത്രമേ ആ മഹാവാക്യങ്ങളുടെ ഗൂഢാർത്ഥങ്ങൾ വെളിപ്പെടുകയുള്ളു.

പരമപുരുഷാർത്ഥം പ്രാപിക്കാനാഗ്രഹിക്കുന്ന മുമുക്ഷുക്കൾക്കു് ഒഴിവിലൊടുക്കം ഒരുററ മിത്രമാണെന്നു് നിസ്സംശയം പറയാം. മററുള്ളവക്കും ഇതു് ഒരു പ്രേരകമായി ഭവിക്കുന്നതാണു്. ഉദാഹരണമായി ഏതാനും പദ്യങ്ങൾ ഉദ്ധരിക്കാം:—

സത്ഗുരുവിനെയല്ലാതെ അനുഭവം ഇല്ലാത്ത ഒരുവനെ ആശ്രയിച്ചാൽ വന്നുചേരുന്ന അപകടം എത്ര സരസമായി പ്രതിപാദിച്ചിരിക്കുന്നു:

ഭ്രാന്തനായ്പോലപകചന്നറിവിനെയുപദേ—
ശിപ്പതും വിജ്ഞാനാണെ—
ന്നാജ്ഞകൽ ചെന്നടുക്കുന്നതുമവനിവനോ—
ടുന്നതും പിന്നപായം;
അന്തംവിട്ടാററിലാഴും കരടിയെയിടയൻ
മേഷമെന്നോർത്തു പാടി—
ബ്ബന്ധത്തിൽപെട്ടതാഴുംകെടുതിയിലിരുപേ—
രുംനശിക്കുന്നിതൊന്നായ്.

പശുപതിയായ പരമശിവൻെറ അനുഗ്രഹശക്തിയെ ഇങ്ങനെയാണ് വിവരിച്ചിരിക്കുന്നതു്:-

അഷ്ടരൂപമൊടു പഞ്ചവൃത്തികളു—
മിച്ചുകൊണ്ടു ശിവരൂപവും
പെററിടുംഫലമരൂപ, രൂപ, പരി
പൂരണാത്മവെളിയുംതഥാ
നിഷ്ഠയോടരിയ ജീവബോധമൊഴി-
വിങ്കലിമ്പമുളവായ്കെടും
രണ്ടു, മൊന്നുമിതിസർവ്വവും വിഷയ-
മാണുകാണരുളിനുള്ളിലേ. 1—26

ശിവാനുഗ്രഹം കൂടാതെ സ്വബുദ്ധികൊണ്ടുകിട്ടുന്ന അറിവ് നിസ്സാരമെന്ന് ഈ പദ്യത്തിൽ കാണിക്കുന്നു:-

ഊരെങ്ങെന്നറിയാതെ നിന്നു വഴിയും
ചോദിച്ചുതേടിപ്പിടി-
ച്ചൂരെത്തുന്നതു തന്നിലുള്ളൊരറിവാ-
ലാണെന്നതോർക്കാത്തവൻ
പേവർഷംപൊഴിയും വഴിക്കുകടയും
കക്ഷത്തിടുക്കിപ്പിടി-
ച്ചാവോളംമഴ, ചാടിയോടി, നനയും
തൻബുദ്ധികെട്ടുള്ളവൻ.
പൊയ്യെന്നിന്ദ്രിയബോധമൊക്കെയറിയാ-
നിപ്പോൾ കഴിഞ്ഞെന്നതും
കയ്യെത്തുംപടിതന്നിലുള്ളൊരറിവാ—
ലാണെന്നറിഞ്ഞിട്ടുമേ
ബുദ്ധിയ്ക്കിന്ദ്രിയബോധമറെറാരരുളേ
നന്നെന്നതോർക്കാതെ, മൂൻ

ബുദ്ധിസ്ഥേന്ദ്രിയബോധമേകമറിവെ—
ത്താനാശ്രയിക്കുംജളൻ. 10-1

ശിവയോഗത്തെ ഇപ്രകാരം വർണ്ണിക്കുന്നു:—

തത്ത്വംപോൽകരണങ്ങൾ കണ്ടതെല്ലുമേ
തൻബോധ, മല്ലേശിവം,
തത്ത്വത്തെത്തുടരാതിരുന്ന ശിവയോ–
ഗത്തെ, സ്മരിച്ചാകിലോ
പൊന്നുംതന്നഭിമാനമത്രശിവയോ—
ഗംതെല്ലയഞ്ഞാകയാൽ,
പൊന്താതായതുമെങ്കിലേവമരുളാൽ
പ്രാപ്തംശിവം നിശ്ചയം. 10-8

സദുദ്യമങ്ങളെ സർവ്വഥാ സഹായിക്കാൻ സന്നദ്ധരായ സജ്ജനങ്ങളും സത്സാഹിത്യത്തെ പ്രോത്സാഹിപ്പിക്കാൻ ബദ്ധശ്രദ്ധമായ സർവ്വകലാശാലയും ധർമ്മസ്ഥാപനങ്ങളും പൊതുജനക്ഷേമതല്പരമായ ഗവൺമെൻറും ഈ മലയാളമഹാഗ്രന്ഥത്തിൻെറ പ്രചാരത്തിനു സമുചിതമായ പ്രോത്സാഹനം നല്കുമെന്ന് ആശിക്കാവുന്നതാണ്.

ഇതുപോലുള്ള അനേകം ഉത്തമഗ്രന്ഥങ്ങൾ രചിച്ച് കൈരളിയെ സേവിക്കാൻ ശ്രീ നായക്ക് ആയുരാരോഗ്യസൗഖ്യങ്ങൾ ഉണ്ടാകുമാറാകട്ടേ എന്നു പ്രാർത്ഥിച്ചുകൊള്ളുന്നു.

ഹരിപ്പാട്.
Nov. 25, 1962

**P. Sehadri Iyer, B. A. M. L.**
Retired Supdt: of University Publications, Tvm.

# അഭിപ്രായം.

മുത്തമിഴ്നാടുകളിൽ പ്രഥമസ്ഥാനം വഹിക്കുന്നതു ചേരനാട്. 'ചേരളം' എന്നതു കാലക്രമത്തിൽ കേരളം എന്നായി. പ്രകൃത്യാ 'മലനാട്' എന്ന പ്രസിദ്ധിയാർജ്ജിച്ച ഈ നാടിന്റെ ഒരു ഭാഗം പർവ്വതവും മറുഭാഗം സമുദ്രവും ആണ്. മലയ്ക്കും ആഴിക്കും ഇടയ്ക്കുള്ള ഭൂപ്രദേശം എന്നനിലയിൽ ഈ നാട്ടിന് മലയാളം എന്ന പേരും സംജാതമായി. കാലാന്തരത്തിൽ ചെന്തമിഴ്നാട്ടിൽനിന്നും വേറുപെട്ട് ഇവിടത്തെ ഭാഷ, കല, ആചാരങ്ങൾ എന്നിവക്ക് അടിസ്ഥാനപരമായിട്ടല്ലെങ്കിലും ബാഹ്യമായ വ്യത്യാസങ്ങൾ ഏർപ്പെട്ടു. ഇവിടത്തെ ഭാഷയ്ക്കും മലയാളം എന്നുതന്നെ പേരായി. അന്ന്, തമിഴരുടേതായ ശൈവസിദ്ധാന്തം ഈ നാട്ടിലും പ്രചാരത്തിലിരുന്നു. ഇപ്പോഴാകട്ടെ, ജനങ്ങൾ 'പൃശ്ശുവതുനിറ്, പേശ്ശുവതുകിതൈ' എന്നമട്ടിലാണ്. ഇതെങ്ങനെ സംഭവിച്ചു നമ്പൂതിരിമാരുടെ ആഗമനത്തോടുകൂടി മലയാളഭാഷയിൽ ധാരാളം സംസ്കൃതത്തിന്റെ കലർപ്പുണ്ടായി. അങ്ങനെ രാമായണം, ഭാഗവതം, ഭാരതം മുതലായ കൃതികൾ മലയാളത്തിൽ രചിക്കപ്പെട്ടു. ഈ പുരാണങ്ങളിൽ നിന്നുമുള്ള ഇതിവൃത്തങ്ങളിൽകൂടി കഥകളി ഓട്ടൻതുള്ളൽ തുടങ്ങിയ സ്വതന്ത്രകലാഭിനയപ്രസ്ഥാനങ്ങൾ അഭിവൃദ്ധിപ്പെട്ടു. കാലംചെല്ലുന്തോറും ഇരുനാടുകളിലുമുള്ള ഭാഷകൾ വ്യത്യസ്ഥപരിതസ്ഥിതികളിൽ വളർന്നുപോന്നതിനാൽ തമിഴ്ഭാഷയിൽ നിർമ്മിക്കപ്പെട്ടിട്ടുള്ള ശൈവസിദ്ധാന്തകൃതികൾ കേരളീയക്ക് അന്യങ്ങളും അപരിചിതങ്ങളും ആയിത്തീർന്നു. തിരുവിളൈയാടൽ പുരാണം പോലുള്ളകൃതികൾ ഹാലാസ്യമാഹാത്മ്യം തുടങ്ങിയവയെപ്പോലെ പ്രചാരത്തിലിരിക്കുന്നുണ്ട്. എന്നാലും ശൈവസിദ്ധാന്ത കാതലുകൾ എന്നു പറയാവുന്ന എത്രയോ കൃതികൾ മലയാളികൾക്കു പ്രയോജനപ്പെടേണ്ടതായുണ്ട്. നാട്ടിന്റെ

പഴമകളെ പുതുക്കുന്ന സദ്വൃത്തിയിൽ കേരളീയരിൽ പലരും വ്യാപൃതരാണു്. അക്കൂട്ടത്തിൽ ശ്രീ തിരുവല്ലം ഭാസ്കരൻ നായർ ഏററവും പ്രശംസനീയൻതന്നെയാണു്. അദ്ദേഹത്തിൻെറ മഹായജ്ഞങ്ങൾ അനശ്വരമായി വിജയിച്ചു വരുന്നുമുണ്ടു്.

മനസ്സിലാക്കാൻ ഗുരുമുഖേനയല്ലാതെ പ്രസിദ്ധ തമിഴ പണ്ഡിതന്മാൎക്കും എത്രയും ദുർഗ്രഹമായ 'ഒഴിവിലൊടുക്കം' എന്ന മഹാഗ്രന്ഥത്തെ മലയാളത്തിൽ, അതും മഹാകാവ്യമായിത്തന്നെ, പരിഭാഷപ്പെടുത്തിയിരിക്കുന്ന ഇദ്ദേഹത്തിൻെറ വൈഭവം അസാധാരണമെന്നേ പറയാവൂ. വേദാഗമപ്പൊരുളുവിലുപദേശം, സന്നിതിപാതത്തുത്തമരൊഴിവു, യോകക്കഴററി, കിരിയൈക്കഴററി, ചരിയൈക്കഴററി. വിരത്തിവിളക്കം, തുറവു, അരുളവത്തത്തൈമെ, വാസനൈമാണ്ടാർതമൈമെ, നിലൈയിയൽപ്പു, എന്നീ വിഷയങ്ങളെ ഈ പ്രബന്ധത്തിൽ വിജയകരമായി പ്രസ്താവിച്ചിരിക്കുന്നു.

ജ്ഞാനേശ്വരനായ തിരുജ്ഞാനസംബന്ധപ്പെരുമാളിന്റെ തിരുവടികളെ ധ്യാനിച്ചുകൊണ്ടു് കണ്ണുടൈയവള്ളലാർ രചിച്ചിട്ടുള്ളതത്രേ ഈ അരുംഗ്രന്ഥം. തിരുവള്ളുവർ അരുളിച്ചെയ്തിട്ടുള്ളതനുസരിച്ചു്, 'കണ്ണുള്ളവൻ' എന്നാൽ 'സാക്ഷാൽക്കരിച്ചവൻ' എന്നൎത്ഥം. ഇദ്ദേഹം ഗുരുവായി വരിച്ചിട്ടുള്ളതോ, സാക്ഷാൽ ജ്ഞാനംതന്നെ മൂൎത്തിയായിട്ടുള്ളവനും. ഇങ്ങനെ കണ്ണുടയവള്ളലാർ ജ്ഞാനത്തെ പ്രത്യക്ഷമാക്കിക്കാട്ടുന്ന കാഴ്ചയാണു് ഒഴിവിലൊടുക്കത്തിൻെറ ഉള്ളടക്കം.

ഇനി തൎജ്ജിമയിലോട്ടൊന്നു കണ്ണോടിക്കാം. പ്രാരംഭശ്ലോകത്തിൽ ഗുരുകടാക്ഷത്തെ സ്മരിക്കുന്നിടത്തു് *'போதத்திருளிலெழு பானுவெனது ஒழிவில் இன்பக்கருணை பொழிவான் எடுத்தகை'*. എന്നതിനെ

തൻബോധം തീർത്തുമുക്തിയ്ക്കിരുളതിലുദയം
ചെയ്തെഴും ഭാസ്കരനൊ–

ത്തിബ്ഭൂവിൽകണ്ടോരാസത്ഗുരുവരനരുളും
പ്രേമകാരുണ്യഹാസ്സം.

**എന്നു്** തർജ്ജിമ ചെയ്തിരിക്കുന്നു. അതെ. സത്യത്തിൽ ശിവാഗമങ്ങളെ സംബന്ധിച്ചിടത്തോളം ഈ കേരളനാട്ടിലുള്ള തമസ്സിനെ അകററാൻ ഉദിച്ചുയരുന്ന ഭാസ്കരനെപ്പോലെ (ഈ ഭാഷാഗ്രന്ഥത്തിന്റെ രചയിതാവും 'ഭാസ്കരൻ' തന്നെയാണല്ലോ) ആത്മപ്രകാശം തരുന്നതിനു ഗ്രന്ഥം നിർമ്മിച്ചുകരുത്തും കൈയ്യും ആരംഭമ്ലോകത്തിൽതന്നെ തഴച്ചു നില്ക്കുന്നതു് ശ്രദ്ധേയമാണു്.

ഗ്രന്ഥം പഠിച്ചും പ്രയോജനം വരാത്തവരെപ്പററി പറയുന്നിടത്തു്.

*"வாழைக்காவேதி மட்கலத்துக்காகா வா-*
*றேழைக்காகாத திது".*

എന്ന മൂലഗ്രന്ഥവരികളെ

കായുന്നില്ലിഹരംഭ, മൺകലമഹോ
പൊന്നാകയില്ലഗ്നിയിൽ

എന്നു് സമഞ്ജസമായി പരിഭാഷപ്പെടുത്തിയിരിക്കുന്നു.

ഇനിയും.

*கண்ணாடியிற் கடலைக் கைவசமாக்காட்டுதல்போற்*
*கண்ணாரி சன்னேயைப்போற்காண்.*

എന്നമൂലഗ്രന്ഥവരികളെ

കണ്ണാടിത്തടമാഴികാട്ടുവതുപോൽ
കൺകോണെറിഞ്ഞന്ന്യനായ്
പെണ്ണോത്തുന്നതുപോലെയും മറകളോ-
തീട്ടുംമഹദൈഭവം.

എന്നു് പരിഭാഷപ്പെടുത്തിയിരിക്കുന്നു. ഇതിൽ ആഴി, 'കൺകോണെറിഞ്ഞു' മറ എന്നീ പദപ്രയോഗങ്ങളിൽക്കൂടി കാണാവുന്ന കവിവൈഭവം അന്ന്യാദൃശമാണു്.

അതിപ്രൌഢവും അത്യഗാധവും ആയ ആശയങ്ങളേയും എത്രയും ചെറുതായ വാക്കുകളിലും ശൈലികളിലുംകൂടി പ്രകാശി

പ്പിക്കാൻ സംസ്കൃതഭാഷക്ക കഴിവുണ്ട്. ഇക്കാൎയ്യത്തിൽ തമിഴ് ഭാഷ സംസ്കൃതത്തേയും അതിശയിച്ചു നില്ക്കുന്നുവെന്ന് ഈ രണ്ടു ഭാഷകളും ഒന്നുപോലെ അറിയുന്നവൎക്കറിയാം. മലയാളഭാഷയ്ക്കും ഈ വിഷയത്തിൽ, മറ്റേതു ഭാഷകളോടും കിടനില്ക്കാൻ കഴിയുമെന്ന് ഈ 'കഴിവിലൊട്ടുക്കം ഭാഷ' സ്ഥാപിച്ചിരിക്കുന്നതു് ഉടനീളം സ്പഷ്ടമാണു്.

അനുഗ്രഹീതനല്ലാത്ത ആരും ആശയഗ്രഹണത്തിന്ന കുഴങ്ങിപ്പോകുമെന്നുള്ള ആശയങ്ങളെപ്പോലും ക്ലേശരഹിതമായി പരിഭാഷയിൽ വെളിപ്പെടുത്തിയിട്ടുണ്ടെന്നുള്ളതിന്ന് അനവധി ഉദാഹരണങ്ങൾ ഉണ്ടു്. ഒരുദാഹരണം!

*அறிவித்தாலன்றியறியாய் நீரென்றான்*
*மறவைக்கதுவே மருந்தா – யறியவெணி–*
*லாகாய மெய்யவைத்த வம்பா மறிவெணிலு*
*மாகாய வாக்காமது.*

തൎജ്ജിമനോക്കുക.

ആത്മാവുംകൂടവേ വാണറിവിനെയറിയി–
ക്കാതറിഞ്ഞെന്നതില്ലി–
യാത്മാവെങ്ജീവനം; വിസ്മൃതിയതിനിതുതാൻ
കണ്ടൊരേകൌഷധം കേൾ;
ആകാശത്തെപ്പിളൎക്കും പടിഗ്ഗുരുവരുളി–
ച്ചെയ്യുവാക്കമ്പിനെപ്പോ–
ലാകാശം, കൎണ്ണഗോളസ്ഥിത, മതുമുറിയും
വൃത്തിശിഷ്യന്നരികും.

അൎത്ഥപുഷ്ടിക്ക യാതൊരു കുറവും വരാതിരിക്കുമാറു് മൂലഗ്രന്ഥപദപ്രയോഗങ്ങളെ സമഭാഷാന്തരമായി ഈ കൃതിയിൽ പലയിടത്തും സാധിച്ചിരിക്കുന്നതു് ഏററവും ഉചിതമായിരിക്കുന്നു. ഉദാ: 'തുറവിപ്പടയ്യൊരരചൻ' 'തിറമൊട്ടു' 'തപ്പേണ്ട ചപ്പിട്ടുവാൻ' മുതലായവ.

പരിഭാഷയാണെന്നു പറഞ്ഞില്ലെങ്കിൽ ഒരു സ്വതന്ത്രമലയാള മഹാഗ്രന്ഥമായിരിക്കാൻ കഴിവുള്ള ഈ ഗ്രന്ഥത്തിന്റെ കവിതാ ഗുണങ്ങളും മററും വായനക്കാർക്കു നേരിട്ടു മനസ്സിലാക്കാമെന്നുള്ളതാണു്.

ഏതായാലും ഈ ഉത്കൃഷ്ടഭാഷാ പ്രബന്ധം പരിപൂർണ്ണമായ അദ്ധ്യാത്മജ്ഞാന സമ്പാദനത്തിനുതകുന്നതിനു പുറമേ, വേഷത്താൽ രണ്ടെന്നു നില്ക്കുന്ന മലയാളം, തമിഴ് എന്നീഭാഷകളേയും സംസ്കാരങ്ങളേയും അതിശീഘ്രം ഇണക്കിയെടുക്കുന്നതിനും 'ഒഴിവിലൊടുക്കം ഭാഷ' അതീവ ഉപകരിക്കുന്നതോടുകൂടി മലയാള ഭാഷാ ഭണ്ഡാഗാരത്തിലെ അനശ്വരനിധിയായി പ്രശോഭിക്കുകയും ചെയ്യും.

പൻമൊഴികലാനിധി.

വിദ്വാൻ പി. ജനാർദ്ദനൻപിള്ള, M. A. B. Ed.

# ഒരു ആശംസ

"തിരുക്കുറൾ മണികൾ" എന്ന പേരിൽ കുറളിലെ അല്പഭാഗം കുറെ കാലം മുൻപു് ഞാൻ മലയാളത്തിലേയ്ക്കു് വിവർത്തനം ചെയ്തു പ്രസിദ്ധീകരിച്ചിട്ടുണ്ടു്. ചിന്താഗാംഭീര്യത്തിലും തത്ത്വതല്പരതയിലും കണ്ണുടയനായവനകളാരുടെ "ഒഴിവിലൊടുക്കം" എന്ന അരുൾഗ്രന്ഥം കുറളിനേക്കാൾ അല്പം കൂടിയെങ്കിലും മേലേക്കിടയിലല്ലേ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. ഏതു ഗഹനമായ തത്ത്വവും അദ്ദേഹം പറഞ്ഞുകഴിയുമ്പോൾ പെട്ടെന്നു് സംഗ്രഹമായിത്തീരുന്നതായിട്ടാണു് കാണുന്നതു്. സ്വാനുഭൂതിയുള്ള ഒരൊറ്റ ആചാര്യൻപോലും അങ്ങനെയല്ലാതെ ഇതുവരെയൊന്നും പറഞ്ഞിട്ടുമില്ല. പക്ഷെ കുറളിനെപ്പോലെ ഒഴിവിലൊടുക്കം ഇതര

ഭാഷകളിലേക്ക് തർജ്ജമ ചെയ്യപ്പെട്ടിട്ടില്ല എന്നുള്ളതാണ് ഒരു വിധിവൈപരീത്യം. ശ്രീ. ഭാസ്കരൻനായർ ഒരു തികഞ്ഞ തത്ത്വദിദൃക്ഷുവും, ഗവേഷണപടുവും, ഉഭയഭാഷാപണ്ഡിതനുമാണ്. മലയാളത്തിലേയ്ക്ക് ഒരു ഗ്രന്ഥം വിവർത്തനം ചെയ്യുന്നയാൾ അവശ്യം മലയാളി ആയിരിക്കയും വേണം. ഈവക യോഗ്യതകൾ തികഞ്ഞ മറെറാരാളിനെ "ഒഴിവിലൊടുക്കം" ഭാഷപ്പെടുത്തത്തക്കവിധം ഞാൻ കേരളത്തിൽ കാണുന്നില്ല. ശ്രീ നായർ ആ കൃത്യം ഏറ്റവും പ്രശംസനീയമായവിധം നിർവഹിച്ചതു് മലയാള ഭാഷയുടെ ഭാഗ്യമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു. ആശയങ്ങൾ ചോർന്നു പോകാതെ ഒഴുക്കും ലാളിത്യവും ഗാംഭീര്യവും കലർന്ന മനോഹര പദ്യങ്ങളായി വിവർത്തനം ചെയ്യപ്പെട്ടിരിക്കുന്നു. ഈ മലയാളം ഒഴിവിലൊടുക്കം ഏതൊരു ഭാഷാഭിമാനിയും ഒരമൂല്യസമ്പത്തായി ഗണിക്കുകതന്നെ ചെയ്യും. ഞാൻ പരിഭാഷകനു് സകല ഭാവുകങ്ങളും സർവാത്മനാ നേർന്നുകൊള്ളുന്നു.

എന്നു്,

പി. ദാമോദരൻപിള്ള.

യൂണിവേർസിററി പബ്ളിക്കേഷൻസ്.
തിരുവനന്തപുരം, 11-8-1962.

## ആശംസ.

ആത്മസാക്ഷാല്ക്കാരത്തിനു് ഏററവും ഋജുവും സുഗമവും ആയ പ്രക്രിയകൾ ഉൾക്കൊള്ളുന്ന അതിവിശിഷ്ട ഗ്രന്ഥരത്നമാണ് ഒഴിവിലൊടുക്കം. ചര്യയാദി തപസ്സുകൾ മൂലം വളരെ ക്ലേശിച്ചും ചിത്തസമാധാനം ലഭിക്കാതെ നിരാശരായി ജ്ഞാനപ്രാപ്തിക്കായി വെമ്പൽകൊള്ളുന്ന ഉത്തമ പക്വാധികാരികൾക്കാണു് അനായാസേന ആത്മജ്ഞാനമരുളുന്ന വിശദഗ്രന്ഥങ്ങളിൽ

ഏററവും മികച്ച സ്ഥാനമുള്ള ഒഴിവിലൊടുക്കം കൂടുതൽ പ്രയോജനപ്പെടുന്നതു്. ഭഗവത്ഗീത, കൈവല്യനവനീതം മുതലായവ സസൂക്ഷ്മം അഭ്യസിച്ചശേഷവും ഉദ്ദിഷ്ട സമാധാനം കൈവരാതിരുന്നതിനാലായിരിക്കണം ശ്രീ ചട്ടമ്പിസ്വാമി തിരുവടികളും ശ്രീ നാരായണഗുരുദേവ തൃപ്പാദങ്ങളും ചുരുക്കം ചില അർഹതയുള്ള ശിഷ്യന്മാർക്കു അവസാനമായി ഈ മഹൽ ഗ്രന്ഥവരികൾ ഉപദേശിച്ചു് നിർവൃതിമാർഗ്ഗം അരുളിചെയ്തിട്ടുള്ളതു്. ആശയഗ്രഹണത്തിനു് തമിഴ്വിദ്വാന്മാർക്കും നിർവാഹമില്ലാത്തവിധം പാട്ടുറ, ഒഴിവിലൊടുക്കം തുടങ്ങിയ മഹാഗ്രന്ഥങ്ങൾ വിസ്മൃതകോടിയിലേക്കു നീങ്ങിക്കൊണ്ടിരിക്കയുമാണു്. പ്രസ്തുത ഗ്രന്ഥങ്ങളുടെ വിവർത്തനമാകുന്ന മഹായജ്ഞം എത്രത്തോളം ദുഷ്കരമോ അത്രത്തോളം അനായാസേനയായും ക്ലേശരഹിതമായും അതേസമയം പ്രശാന്തഗംഭീരമായും പരിഭാഷകൻ നിർവഹിച്ചിരിക്കുന്നതോർമ്മിക്കുമ്പോഴാണു് ആശ്ചര്യം തോന്നുന്നതു്. (ഒഴിവിലൊടുക്കം) ഇതിലെ പദ്യങ്ങളെല്ലാം തന്നെ അതതു നിലയിൽ നിന്നുമുതഭവിച്ചവണ്ണം ഗംഭീരവും സരളവും കവിഗുണ പുഷ്ടവുമായിരിക്കുന്നു. ജന്മനാ ജ്ഞാനവും വാണീവിലാസവും അനന്തരം സത്ഗുരുകൃപയും ഒത്തിണങ്ങിയതിൻെറ ഫലമായി രൂപമെടുത്തതത്രേ പ്രസ്തുത തർജ്ജിമ. അതിൽ അനസ്യൂതമായി ഗളിക്കുന്ന സാരനിർഭരമായ കവിത ആരെയും ആകർഷിക്കും.

നീണ്ടകഥകളിൽക്കൂടിയും ചരിത്ര, പുരാണേതിഹാസങ്ങളിൽക്കൂടിയും അങ്ങിങ്ങു വിജ്ഞാനത്തെ അല്പാല്പം പ്രകാശിപ്പിക്കുന്ന ഇതര ഗ്രന്ഥങ്ങൾക്കു വിഭിന്നമാണു് ഒഴിവിലൊടുക്കം. സാക്ഷാത്ക്കാരത്തിനു് ഏകസാധനമായ വിജ്ഞാനത്തിന്റേയും ആത്മസാക്ഷാത്ക്കാരത്തിന്റേയും അനുഭവത്തെ ഉടനീളം ആ അനുഭവത്തിൽ നിന്നുകൊണ്ടുതന്നെ വെളിപ്പെടുത്തി അനുഭവത്തെ തന്നെ പ്രദാനം ചെയ്യുമെന്നുള്ള ഇത്തരം ഒരു ബൃഹത്ജ്ഞാനപ്രബന്ധം മറ്റൊരു സാഹിത്യത്തിലും ഉണ്ടായിരിക്കാൻ ഇടയില്ല. ഈ

ഗ്രന്ഥത്തിനു് ഒരേഒരു വ്യാഖ്യാനമേ ഉള്ളതായി കാണുന്നുള്ളു. ഒരു ഭാഷയിലും ഇതേവരെ വിവർത്തനം ചെയ്യപ്പെട്ടിട്ടുമില്ല. പരിഭാഷയെന്നു പറഞ്ഞില്ലെങ്കിൽ ഒരു തനി "മലയാളം ഒഴിവിലൊടുക്കം" ആയിരിക്കാൻ കഴിവുള്ള ഈ പവിത്ര പ്രൗഢപ്രബന്ധം എളുപ്പത്തിൽ അച്ചിടുന്നപക്ഷം പല മുമുക്ഷുക്കൾക്കും അനുഗ്രഹമായിത്തീരും.

ലോകത്തിന്റെ അദ്ധ്യാത്മജ്ഞാനഭാഗധേയത്തിനു് ഇത്തരം ഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണംമൂലം ശ്രേയസ്കരവും പരിവർത്തനപരവുമായ മേന്മയെ പ്രദാനം ചെയ്യുമെന്നുള്ളതിനു സംശയമില്ല. കേരളത്തിനു അപൂർവമായി കൈവന്നിരിക്കുന്ന ഈ ഈശ്വരാനുഗ്രഹം മേൽക്കുമേലും ഉണ്ടാവാൻ അനുഗൃഹീത മഹാകവിയും കൂടിയായ പരിഭാഷകനു് സർവ്വഭാവുകങ്ങളും ആയുരാരോഗ്യങ്ങളും നേർന്നുകൊള്ളുന്നു.

നാരായണതീർത്ഥപാദർ.
(ശ്രീ ചട്ടമ്പിസ്വാമികളുടെ ഒരു പഴയ ആശ്രിതൻ)

ബാലരാമപുരം,
8-10-'68.

# മുഖവുര

മനസ്സ് ലോകത്തിന്റെ കേന്ദ്രമാണ്. മനസ്സാകുന്ന അച്ചുതണ്ടിൽ ഈ ലോകം കറങ്ങിക്കൊണ്ടിരിക്കുന്നു. ഇപ്രകാരം ഓരോ ജീവനുചുററും പ്രവർത്തിക്കുന്ന ഓരോ ലോകമുണ്ട്.

ജനനത്തിനു മുമ്പും മരണത്തിനു ശേഷവും നാം ഏതു പോലെയിരിക്കുന്നു എന്നു ചിന്തിക്കാറുണ്ടോ? തന്റെ ജനനത്തിനും മരണത്തിനും ഇടയാകുന്നതു് ഈ ജീവിതമാണ്. ഈ ഇടനാട്ടിലെ ജീവിതം എന്തിനു കൈവരിച്ചതെന്ന് ഓരോ വ്യക്തിയും സ്വയം ചോദിക്കേണ്ടതാണ്. മുമ്പിലത്തെ കാര്യമാണെങ്കിൽ അറിവില്ല. പിമ്പിലത്തേതും തഥൈവ. പിന്നെ എന്തിനെ ഉദ്ദേശിച്ചാണ് ഈ ജീവിതം. കൊണ്ടുപിടിച്ച പ്രഭുവായിരുന്നിട്ട് ഒടുവിൽ പാപ്പരു ഹർജി എഴുതിക്കൊടുത്തിട്ട് താൻ ജീവിച്ചിരിക്കുകയേ ഉണ്ടായിട്ടില്ല എന്ന് മണ്ണിനടിയിൽ ചെന്നിരുന്നു പിഴമൂളാനോ? ജനിക്കുന്നതു മരിക്കാനും ഈ ജീവിതത്തിന്റെ പ്രയോജനം മരണവുമാണെങ്കിൽ ഈ ജീവിതം എന്തിനാണ്?

താൻ ഇപ്പോൾ ഉണ്ടായിരിക്കണമെങ്കിൽ മുമ്പും ഉണ്ടായിരുന്നിരിക്കണം. മുമ്പും ഇപ്പോഴും ഉള്ള താൻ മേലും ഉള്ളതെന്നായിരിക്കാനേ തരമുള്ളൂ. ഇപ്പോൾ താൻ ഉണ്ട് എന്നതു് നേരിട്ടറിയാം. ഭൂതഭാവികളിലും താൻ ഉള്ളവൻ തന്നെ. അതായതു് താൻ നിത്യനാണ്, അനശ്വരനാണ് എന്നറിയാനത്രേ ഈ ജീവിതം. വ്യവഹാരത്തിൽ ഇരുന്നുകൊണ്ട് പാരമാർത്ഥികത്തെ സ്വരൂപീകരിക്കാനും. ഉപ്പുംവില്ക്കാം ഊട്ടുംകാണാം എന്നവിധം ഈ ജീവിതത്തെ നാം ഓരോരുത്തരും പ്രയോജനപ്പെടുത്തേണ്ടതാണ്. ഈ സൃഷ്ടിമിഥ്യയാണെന്ന് അറിഞ്ഞവൻ പറഞ്ഞുകൊള്ളട്ടെ. അവന് അതുകൊണ്ട് നഷ്ടം ഏപ്പെടുന്നില്ല അറിയാത്തവൻ

പറഞ്ഞുനടന്നാൽ എത്തുന്നതു ശൂന്യത്തിലായിരിക്കും. ലിംഗ ശരീരത്തോടുകൂടിയ ചൈതന്യമത്രേ ജീവാത്മാവു്. ഓരോ ജീവാത്മാവും ജിജ്ഞാസുവാകാൻ ശ്രമിക്കണം. ജിജ്ഞാസു ജന്മസാഫല്യത്തിനു് തന്നെച്ചുററിയിരിക്കുന്ന പ്രകൃതിയെത്തന്നെ ഒരു മഹാപുരാണഗ്രന്ഥമായി, ഗീതയായി പഠിക്കണം. പ്രകൃതിയോടു ചേർന്നുകൊടുത്താൽ അതിന്റെ ഭ്രാന്തിരൂപംതന്നെ നമുക്കും ഫലമായിവരും. അതിനാൽ താൻ അതിനന്യനാണെന്നുള്ള ഭാവനയോടുകൂടി അതിനെ പഠിച്ചാൽ അതിന്റെ ഭ്രാന്തിരൂപം നമുക്കെത്തുപെടും. ഓട്ടിക്കുന്നവനെയും കൊണ്ടേ പോകുന്നവെന്ന കാറിന്റെ ഡ്രൈവറാകരുതു് നാം. ആററം ബോംബുണ്ടാക്കുന്നവനും അതിന്റെ നശീകരണത്തിൽനിന്നും രക്ഷപ്പെടുവാൻ മാർഗ്ഗമില്ലാതിരിക്കുന്നു. ആററംബോംബിൽക്കൂടി ഒരു രാജ്യത്തെ സംഹരിക്കാൻ കരുത്തുണ്ടാക്കുന്നവനു് ഒരു നേരത്തെ ആഹാരം കുറഞ്ഞാൽ വരാവുന്ന ക്ഷീണത്തിൽനിന്നും മുക്തനാകാൻ കരുത്തുണ്ടായിരിക്കുന്നില്ല. മാതാവിന്റെ ഗർഭാശയത്തിൽ ഉണ്ടായിരുന്ന അവ്യക്തശിശുസ്വരൂപം ഇപ്പോഴും നമ്മിലുണ്ടു് എന്നു് എപ്പോഴും ആരുകണ്ടുകൊണ്ടിരിക്കുന്നുവോ അവൻ സാക്ഷാത്കാരത്തിനധികാരിയായിത്തീരുന്നു. അതിനാൽ നാം ഈ ജീവിതമാകുന്ന കിണറു കുഴിച്ചുകൊണ്ടു പോകുമ്പോൾ ആദ്യം മുതലേ തൊടികളും അവിടവിടെ കരുതിയില്ലെങ്കിൽ തിരിയെക്കയറിവരാൻ സാധിക്കുകയില്ലെന്നോർമ്മിക്കേണ്ടതാണു്.

ഈ ജഗത്തിനേയും തന്നെയും തന്റേതുകളെയും അഭേദമാക്കിവച്ചുകൊണ്ടിരിക്കുന്ന അഖണ്ഡപ്രേമത്തെയാണു് ഭക്തിയെന്നു പറയുന്നതു്. ഈ ഭക്തി പുലരുന്ന ഹൃദയമാണു് സർവ്വത്തേയും സദാപി അഴിച്ചുകൊണ്ടിരിക്കുന്ന ഈശ്വരപരിപാടിയെ മനസ്സിലാക്കിയിട്ടു് ഈശ്വരനോടുകൂടിച്ചേർന്നുകൊടുക്കുന്നതു്. സാഗരത്തിന്റെ വ്യാപ്തി ബിന്ദുവിനില്ലാതെ വരുന്നതു് സാഗരത്തിനു് ബിന്ദു അന്യമെന്നാകുമ്പോഴാണു്. സാഗരജലത്തിൽ നിന്നും ഒരു ബിന്ദു വേർപിരിയുമ്പോൾ കപ്പലിൽ പററി

നിന്നു് ക്ഷണം നശിച്ചുപോകുന്നു. വേർപിരിയുന്നതിനു മുമ്പു് അതിൽക്കൂടി കപ്പലോട്ടിക്കാം. ഒരു ചാക്കു പഞ്ചസാരയിൽ ഉള്ളതു് മുഴുവൻ പഞ്ചസാരയായിരിക്കണം, ഉപ്പുണ്ടായിരിക്കയില്ല എന്നതു് മുൻകൂട്ടിയുള്ള നമ്മുടെ തീരുമാനം. അതിൽ ഒരു നുള്ളു തിന്നിട്ടു മുഴുവന്റെയും ഗുണമറിയുന്നു. ഇതിനെ നിശ്ചയാത്മിക ബുദ്ധി എന്നു പറയും. ഒരു ചാക്കു പഞ്ചസാരയ്ക്കുള്ള ഗുണം വേർതിരിക്കപ്പെട്ട ഒരുനുള്ളു പഞ്ചസാരയ്ക്കില്ലാതെ പോകുന്നില്ല. ഇപ്രകാരം വ്യഷ്ടിയിൽതന്നെ തന്റെ സമഷ്ടിവൈഭവത്തിന്റെ തികവിനെ എത്തുപ്പെട്ടവനായി, സാഗരത്തിലെ കിണറെന്നോണം സമഷ്ടിവ്യഷ്ടി ഭേദമെന്യേ വാഴുന്നവൻ സ്വയംമുക്തനായി ഭവിക്കുന്നു. മുമുക്ഷു ഈശ്വരന്റെ ഈ സങ്കല്പസൃഷ്ടിയെ അതിജീവിക്കേണ്ടതാണു്. തന്റെ മഹത്ഭാവനമൂലം ഈ ക്ഷുദ്ര സങ്കല്പസൃഷ്ടി മാഞ്ഞുപോയാൽ ആദിസത്ചിത് ആനന്ദസ്വരൂപനായ താൻ അതായിത്തന്നെ, ഭാവനാതീതനായി അനുഭവപ്പെടുന്നു. ഇതാണു് അനുഭവാദ്വൈതം.

അനവധി രോഗങ്ങളുടെ ലക്ഷണങ്ങളും ചികിത്സകളും മരുന്നുകളും ഒരു വൈദ്യനിൽ ഇരുന്നിട്ടും അയാൾക്കു് രോഗമാകട്ടെ ഈ മരുന്നുകളാകട്ടെ തന്നിൽ കലരാതെയും ചികിത്സകൾ തന്റെ ദേഹത്തിനാവശ്യമില്ലാതെയും ഇരിക്കുന്നതുപോലെ അനവധി നാനാത്വങ്ങളോടുകൂടി ഇരുന്നിട്ടും സമഷ്ടിക്കു ഒരു കലർപ്പും ഇല്ലെന്നറിയുന്നതാരാണോ അയാളത്രേ സാക്ഷാൽക്കരിച്ചവൻ. ഈശ്വരൻ മുതൽ സകലനാമരൂപങ്ങളും അതിശയനീയമായ തന്റെ സ്വരൂപത്തിൽ സ്വരൂപം പോലിരിക്കുന്നു. അതുകൊണ്ടു് സ്വസ്വരൂപത്തെ പ്രാപിക്കാനൊരുമ്പെട്ടു് മറ്റൊന്നും ഇച്ഛിക്കാതെ ആരൊരുത്തനു് ഒരുന്നമിരിക്കുന്നുവോ അവന്റെ ഹൃദയത്തിൽ ഭഗവത്ഗീത ഉപദേശിക്കുന്നു.

നമ്മുടെ ചൈതന്യ സ്വരൂപത്തെ ചൈതന്യ സ്വരൂപം കൊണ്ടുതന്നെ കാണേണ്ടതാണു്. അതിനു് ചൈതന്യവഴിയേയും ജഡവഴിയേയും നോക്കണം.

പത്തുപന്ത്രണ്ടടി പൊക്കമുള്ള ഒരു പാത്രത്തിൽ ഒരു മോതിരം ഇട്ടിട്ട് അതിനെ ശുദ്ധജലം കൊണ്ടു നിറയ്ക്കുകയാണെങ്കിൽ ക്രമേണ മോതിരം അദൃശ്യമായിപ്പോകുന്നു. നിർമ്മലമാണെങ്കിലും ജലം ഏറിപ്പോയപ്പോൾ അതിനൊരുള്ളുണ്ടായിപ്പോയി. അതുപോലെ നിർമ്മലനായ ചിദാഭാസൻ (ചിദാഭാസൻ ആത്മജനാണ്) ഈ ജഡങ്ങളെക്കൂട്ടി ജഡങ്ങളുമായി ചേർന്ന് ഒരു വലിയ ഉള്ളിൽ ആത്മാവിനെ അങ്ങുവച്ചു. ആത്മാവു മോതിരം പോലെ മറയപ്പെട്ടുപോയി. പക്ഷെ ആത്മാവു മോതിരം പോലെയല്ല. ഏതിന്റെ മുകളിലും അടിയിലുമിരിക്കും. ആത്മാവിനെ ജഡത്തിനുള്ളിൽ നിന്നും മുങ്ങി എടുക്കേണ്ട. കട്ടുവാനാക്ക് ആഹാരം കഴിക്കുന്ന പിഞ്ഞാണിന്റെ ഭിത്തിയിൽ തേച്ചാൽ അതിന്റെ വിഷം ആഹാരത്തിൽ കയറിവന്ന് ആഹാരത്തെ വിഷമാക്കും. അതുപോലെ ആത്മാവുമുകളിൽ വരും. ഇങ്ങനെ സർവ്വോപരി ഇരിക്കുന്ന വസ്തുവിനെ കാണാൻ അടിയിൽ മുക്കിളിയിട്ടാൽ അതിൽമുങ്ങിച്ചത്തുപോകാനും മതി. ഇതുപോലെ നാമാവരുതു്.

നീലമായിരിക്കുന്ന കടൽവെള്ളം കയ്യിൽ കോരിനോക്കിയാൽ ഒരു നിറവുമില്ല. തന്നെത്താൻ മറയ്ക്കുന്നതു് ഇങ്ങനെ ഉള്ളഭവിച്ചതുമൂലമാണു്. ഇതുകഷ്ടമാണു്. സകലമായയുടേയും മുകളിൽ നില്ക്കുന്നവനാണു് ഇവൻ. അങ്ങനെ ഇരിക്കുന്നവനെ കാണാൻ കണ്ണടച്ചും നോക്കരുതു്, കണ്ണു തുറന്നും നോക്കരുതു്. എല്ലാം ചിന്തിച്ചു് നമുക്കൊരു പക്വതയുണ്ടാവണം.

ഏററവും വലിയ വസ്തു എല്ലാക്കും ഒന്നാണു്. ആ വസ്തു ഏതുപ്രകാരത്തിലുള്ളതായിരിക്കണം? യാതൊന്നിനെ സാധിച്ചതുകൊണ്ടു് പിന്നെ ഒന്നും സാധിക്കാനില്ലാതെയാകുന്നുവോ, യാതൊന്നിനെ സാധിച്ചതുകൊണ്ടു് പിന്നെ ആശയെഴമ്പാതെയാകുന്നുവോ അതാണു് ഏററവും വലുതു്. ഇതു് സർവ്വശക്തനായ ഈശ്വരനെന്നോ, തനിക്കേററവും പ്രിയപ്പെട്ട താനെന്നോ

ആരും പ്രാപിക്കാനാഗ്രഹിക്കുന്ന നിത്യസൗഖ്യമാണെന്നോ പറഞ്ഞാലും വസ്തുഒന്നുതന്നെ. ഉള്ളവസ്തുവിനെ ഉണ്ടെന്നു സ്ഥാപിക്കേണ്ടല്ലോ. ഇല്ലാത്ത വസ്തുവിനെപ്പററി ഇല്ലാ എന്നൊരു വ്യവഹാരത്തിനും ഇടയില്ലാഞ്ഞതിനാൽ ഈശ്വരൻ ഇല്ലാ എന്നു വാദിക്കുന്നതു് ഉണ്ടു് എന്നു വാദിക്കുന്നതുപോലെയുള്ള അജ്ഞതയാണെന്നു് തള്ളിക്കളയാനുള്ളതേ ഉള്ളൂ. താനുണ്ടെങ്കിലേ തനിക്കൊരീശ്വരൻ ഉണ്ടാകുന്നുള്ളൂ. നിത്യസൗഖ്യം ആവശ്യമായും വരുന്നുള്ളൂ. അങ്ങനെ ഈശ്വരനും നിത്യസൗഖ്യവും തനിക്കുള്ളിൽ അമഞ്ഞു് താൻ അവശേഷിക്കുന്നു. ഈ തന്റെ ലക്ഷ്യമോ നിത്യസൗഖ്യപ്രാപ്തിയും. പ്രാപിക്കാൻ ആഗ്രഹിച്ചതിനാൽ അതു് തനിക്കവകാശമുള്ളതും തന്റേതും ആണെന്നു വരുന്നു. അന്യമായ ഒന്നിനെ ആരും പ്രാപിക്കുക എന്നുള്ളതുണ്ടാകുന്നില്ല. ഇപ്പോൾ പ്രാപിക്കുക എന്നതിനാൽ മുമ്പൊന്നിച്ചിരുന്നു എന്നു വരുന്നു. അതിനെ ഇനി പ്രാപിക്കണമെങ്കിൽ ഇപ്പോൾ പിരിഞ്ഞിരിക്കുന്നു എന്നാവണം. പിരിവിനുശേഷമാണു് രണ്ടെന്നോ കൂട്ടമെന്നോ വ്യവഹാരമാവുന്നതു്. അതിനാൽ രണ്ടെണ്ണം തമ്മിൽ പിരിഞ്ഞു എന്നു പറഞ്ഞാൽ ഇരട്ടിപ്പും ജഡതയുമാകും. അപ്പോൾ ഒന്നു പിരിഞ്ഞുവെന്നായാലും ആ പിരിഞ്ഞതു് (നിത്യസൗഖ്യം) ഇനിയൊന്നാകാത്തതിനാൽ വാസ്തവത്തിൽ പിരിവു് സംഭവിച്ചിട്ടില്ലാ എന്ന യാഥാർത്ഥ്യം വെളിപ്പെടുന്നു.

ഇപ്രകാരം താൻതന്നെയായ തന്റെ നിത്യസത്യസൗഖ്യസ്വരൂപത്തെ പ്രാപിക്കുക എന്ന മോക്ഷത്തിനാഗ്രഹിച്ചതുതന്നെ ബന്ധം. സൂര്യന്റെ അടുത്തു താമസിക്കുന്ന ഒരാളിനു് ദിനരാത്രികളേതു്? നിത്യാനന്ദസ്വരൂപിയായ തനിക്കു സുഖദുഃഖങ്ങളൊന്നും വിഷയമല്ലാ എന്നറിയാതിരിക്കുന്നതു ഭ്രാന്തി. ഈ ഭ്രാന്തി വിസ്മൃതിയാലേർപ്പെട്ടു. വിസ്മൃതി അജ്ഞാനത്താലും.

"അജ്ഞാനംകൊണ്ടുവന്നോരനർത്ഥങ്ങൾ
വിജ്ഞാനംകൊണ്ടുവേണ്ടയോ മാററുവാൻ"

ഒരു മുറിയിൽ പ്രകാശത്തിനു മുമ്പും പിമ്പും ഇരുട്ടുണ്ട്. പ്രകാശംവന്നപ്പോൾ മുമ്പുണ്ടായിരുന്ന ഇരുട്ട് എങ്ങും മാറിപ്പോകാത്തതിനാലും പ്രകാശം മാറിയപ്പോൾ കണ്ട ഇരുട്ട് ഇനിയൊരിടത്തുനിന്നും വന്നു ചേർന്നുള്ളതല്ലാത്തതിനാലും വെട്ടം അല്ലാത്ത ഇരുട്ടിനെ കാണാനും (കണ്ണിൻെറ) പ്രകാശം ആവശ്യമായിരിക്കുന്നതിനാലും ഇരുട്ടിൻെറ ആധാര, അധിഷ്ഠാന, ദ്രഷ്ടാവും വെട്ടംതന്നെയാണ്. ഇതുപോലെ അജ്ഞാനത്തിനു ജ്ഞാനവും. നമുക്കിപ്പോൾ ഏർപ്പെട്ടിരിക്കുന്ന സ്വയം കൃതാനത്ഥത്തിനു് ഏകൌഷധവും ഏകമുക്തിസാധനവുമായ വിശേഷജ്ഞാന (വിജ്ഞാന)ത്തെ താൻ അഭിന്നനായി സാക്ഷാല്ക്കരിച്ചു നില്ക്കുന്ന അനുഭവമാണ് ഒഴിവിലൊടുക്കത്തിൻെറ സ്വരൂപം. ഇവിടെ നിന്നും സർവ്വവേദാഗമാദിതത്വ, ശാസ്ത്രങ്ങളും സ്വയം ഒഴിഞ്ഞു പോകുന്നു. ഈ ജഗത്തു് വന്ധ്യാ പുത്രനെപ്പോലെ ഇല്ലാത്തതായിത്തീരുന്നു. അതിനാലാണ് ഭഗവത്ഗീത മുതലായ ഉത്തമ ഗ്രന്ഥങ്ങളിൽ സാക്ഷാത്ക്കാരസോപാനങ്ങളായി ഉപദേശിച്ചിട്ടുള്ള യോഗങ്ങളുടെ നിവൃത്തിയെ അഥവാ ഒഴിവിനെ ഒഴിവിലൊടുക്കം ഉപദേശിക്കുന്നതു്. ഭഗവത്ഗീതയിലെ ശിഷ്യനായ അർജ്ജുനൻ ഗീതോപദേശശ്രവണാനന്തരം തൻെറ കത്തവ്യകർമ്മങ്ങളെ ഉണന്നനുഷ്ഠിക്കുന്നു. ഒഴിവിലൊടുക്കത്തിലെ ഉപദേശങ്ങൾ കർമ്മങ്ങളെല്ലാം നിവൃത്തിചെയ്തിട്ടും ദുഃഖനിവൃത്തി കാണാതെ നിരാശാസ്വരൂപിയായി ഗുരുവിനെ കാണാൻ വെമ്പൽകൊള്ളുന്ന ഒരു ശിഷ്യനായിട്ടാണ്. ഇവനു് ബ്രഹ്മംതന്നെ ഗുരുവായി ആവിർഭവിക്കുകയാണ്. സാക്ഷാല്ക്കാരത്തോടുകൂടി സാഗരത്തിൽ മഞ്ഞുകട്ടി വീണാലെന്നപോലെ ഗുരുശിഷ്യവ്യത്യാസം നീങ്ങി ഒന്നായി, താനായി ബ്രഹ്മമായിത്തീരുന്നു. ഉത്തമ പക്വാധികാരിക്കു് ഈ സാക്ഷാത്ക്കാരം ശ്രവണമാത്രത്തിൽ സംഭവിക്കയും ചെയ്യുന്നു "ഗുരുവിൻ ചൊല്ലിങ്കലേ ബ്രഹ്മമാം"

"അങ്ങുണ്ടായ്‌വരുമിമ്പമെന്തുപറയാ—
ന്നന്നം മൂലക്കന്നതിൽ
പൊങ്ങിപ്പൊങ്ങിമറിഞ്ഞുകുലമഴിയും
പാലാഴികണ്ടെന്നപോൽ"

അവൻ ശേഷിച്ച സർവ്വകർമ്മങ്ങളും തന്റെ ജ്ഞാനാഗ്നിയിൽ ദഹിപ്പിച്ചൊഴിഞ്ഞവനായി, സ്വയം പ്രകാശ വസ്തുവായിത്തീരുന്നതിനാൽ പ്രപഞ്ചപരിഹാസങ്ങൾ വിട്ടൊഴിഞ്ഞു് 'പേരിമ്പമേ മന്ദിരം' എന്നെങ്ങും നിറഞ്ഞ അറിവാനന്ദസ്വരൂപിയായിത്തീരുന്നു. പ്രാരബ്ധശരീരം അല്പകാലംകൂടി ശേഷിച്ചിരുന്നാലും പറവയുടെ പറപ്പുമായി യാതൊരു ബന്ധവുമില്ലാത്ത ആകാശമെന്നപോലെ നിത്യമുക്തനായിപ്പോകുന്നു. അവന്‌സ്വർഗ്ഗവും ശ്മശാനകാണ്ഡമായിത്തീരുന്നു. ഇപ്രകാരം 'അവരവരെപ്പോലിരുപ്പാർ' എന്ന ജീവന്മുക്തനെപ്പോലെ 'ഒഴിവിലൊടുക്കവും' അതു് അതിനെപ്പോലെയിരിക്കും, മറ്റൊന്നും ഇതിനെപ്പോലെയാകുന്നില്ല എന്നു പറയാനേ തരമുള്ളു.

ഒഴിവിലൊടുക്കം എന്ന ഗ്രന്ഥനാമത്തെ ശരിയായി വിശദീകരിക്കുകയാണെങ്കിൽ അതുമാത്രം ഒരു പ്രബന്ധമായിത്തീരും. എളുപ്പത്തിലാണെങ്കിൽ ഈ നാമധേയത്തിന്റെ വിശദീകരണം തന്നെയാണു് ഗ്രന്ഥത്തിന്റെ ഉള്ളടക്കം മുഴുവനും എന്നു പറയാം.

ബോധം അഥവാ അറിവു് രണ്ടുതരത്തിലാണു്. ഒന്നു് ജീവബോധം അഥവാ തൽബോധവും മറ്റേതു് ആത്മബോധവും. താൻ എന്നു പറയുമ്പോൾ ശരീരത്തെ പ്രധാനമാക്കിക്കൊണ്ടുള്ള അറിവു് ജീവബോധവും ആത്മാവിനെ പ്രധാനമാക്കിയുള്ളതു് ആത്മബോധവും. ജീവബോധം ഇന്ദ്രിയദ്വാരാ ഉള്ളതാണു്. ഈ ഇന്ദ്രിയബോധം ഒഴിഞ്ഞാലുണ്ടാകുന്നതത്രേ ആത്മബോധം. നിശ്ശബ്ദതയിലാണു് ശബ്ദമിരിക്കുന്നതു്. ശബ്ദമൊഴിയുമ്പോൾ നിശ്ശബ്ദത പുനരുദ്ധരിക്കപ്പെടുന്നു. ശബ്ദമൊഴിഞ്ഞാൽ ഒടുക്കം കാണുന്ന നിശ്ശബ്ദത ആദ്യം ഉണ്ടായിരുന്ന നിശ്ശബ്ദത

തന്നെ. അപ്പോൾ ആദിയിൽ അവസാനിക്കുന്നതു് എന്നർത്ഥപ്പെടുന്ന ആദിയും അവസാനവും ഒന്നാണെങ്കിൽ ആദിയെന്നും അവസാനമെന്നും ഓരോന്നില്ലെന്നു വരുന്നു. ആദ്യവസാനങ്ങൾ ഇല്ലാത്തതിനു് മധ്യം ഇല്ലേ ഇല്ല. ആദിയില്ലാത്തതു് കാലാതീതവും സനാതനവുമാണു്. ഈ സനാതനത്വത്തെ ഘോഷിച്ചുകൊണ്ടാണു ഈ ഗ്രന്ഥം സമാപിക്കുന്നതും.

ഇനി, ഒഴിവു് + ഇൽ + ഒടുക്കം = ഒഴിവിലൊടുക്കം, എന്ന അർത്ഥത്തിൽ ഒഴിവില്ലാത്ത ഒടുക്കം (ഇൽ = ഇല്ലാത്ത) എന്നും അർത്ഥം കല്പിക്കാം. ശബ്ദത്തെ ഒഴിച്ചിട്ടു് നിശ്ശബ്ദത കൈവരുത്തുന്നതുപോലെ ഇരുട്ടിനെ മാററിയിട്ടല്ല വെട്ടത്തെ പ്രാപിക്കുന്നതു്. വെട്ടംവരുമ്പോൾ ഇരുട്ടില്ലാതെയാവുകയാണല്ലോ. അതായതു് ഇരുട്ടൊടുങ്ങുമ്പോൾ എങ്ങും ഒഴിഞ്ഞുപോകുന്നതായി കാണുന്നില്ലാത്തതിനാൽ വെട്ടത്തിൽതന്നെ ഒഴിഞ്ഞിരിക്കണം. ഇരുട്ടാകുന്ന അജ്ഞാനം വെട്ടമാകുന്ന ജ്ഞാനത്തിൽ നിവർത്തിക്കപ്പെട്ടു് വിജ്ഞാനപ്രകാശം മാത്രമായി നില്ക്കുന്ന അദ്വൈതത്തെ കുറിക്കുന്നതായിവരാം.

ആദിശങ്കരാചാര്യരുടെ ഈ അദ്വൈതവും ദ്വൈതശങ്കയ്ക്കിട കൊടുക്കുന്നതിനാൽ ഒഴിവിലൊടുക്കത്തിൻെറ മേന്മയെ ഹനിക്കുന്നതിനേ പര്യാപ്തമാകുന്നുള്ളു.

ഒഴിവു് + ഇൽ + ഒടുക്കം:-

ഇരുട്ടു് എങ്ങും ഒഴിഞ്ഞുമാറുന്നില്ലാ എന്നു് മുൻപ്രസ്താവിച്ചതിന്റെ അർത്ഥം അവിടെത്തന്നെ ഉണ്ടായിരുന്ന ഇരുട്ടു് വെട്ടത്തിൽ അമർന്നു്, അപ്രകാശകമായി നില്ക്കുന്നുവെന്നാണു്. (വെട്ടത്തെപ്പോലെ ഇരുട്ടും പ്രകാശിക്കുന്നുണ്ടു്. അതിനാലാണല്ലോ വെട്ടത്തെയെന്നപോലെ, ഇരുട്ടിനെയും നമുക്കു കാണാൻ കഴിയുന്നതു്) അജ്ഞാനത്തിന്റെ, ഇപ്രകാരം ജ്ഞാനത്തിൽ ഒടുങ്ങിപ്പോയി എന്നില്ലാത്ത, ഒടുക്കമാണു് ഒഴിവിലൊടുക്കം. സൂര്യപ്രകാശമാണു് അന്ധകാരത്തെയും, വഹിച്ചുനില്ക്കുന്നതു്. അതുപോലെ ജ്ഞാനം അജ്ഞാന

ത്തേയും ശരിയിൽ തെററും, സത്യത്തിൽ മിഥ്യയും അദ്വൈതത്തിൽ ദ്വൈതവും ഇപ്രകാരം ഇരിക്കുന്നു. ഇക്കണക്കിൽ സത്യം, ദ്വൈതം, ജ്ഞാനം, പ്രകാശം ഇവകളും ദൃഷ്ട്യകളാണു്; വർജ്ജ്യവു മത്രേ. അതിനാലാണു്,

"സത്യവും മിഥ്യയുമല്ല ഞാനെങ്കിലോ"

എന്നു തത്ത്വരായരും പാടിയതു്. അന്ധകാരഗർഭമല്ലാത്ത പ്രകാശമാണു് ആത്മജ്ഞാനം. മറെറാന്നിനോടുള്ള സമ്പർക്കം മൂലമാണു് സൂര്യരശ്മികൾക്കു് ചൂടും വെളിച്ചവുമുണ്ടാകുന്നതു്. സൂര്യൻ സ്വതേ സാന്ദ്രശീതളനാണു്. ഒരേ വസ്തുവിൻെറ വിഭിന്നാവസ്ഥകളാണു് സൂര്യചന്ദ്രന്മാർ. ഈ വിഭിന്നാവസ്ഥകൾക്കിടയിൽ കാലമിരിക്കുന്നു. ഈ വിഭിന്നങ്ങളെ ഏകീകരണം ചെയ്താൽ ഈ വിഭിന്നങ്ങൾക്കും വിലക്ഷണമായി കാലാതീതമായി നില്ക്കുന്നതത്രേ യഥാർത്ഥവസ്തു. ഇതാണു തൻെറ സത്യസ്വരൂപമെന്നു കണ്ടവൻ ഈ പ്രപഞ്ചത്തിലിരുന്നാലും അതിനെ കാണാതിരിക്കുന്നു. പ്രപഞ്ചബോധം എന്നെന്നേയ്ക്കുമായി അവനെ തീണ്ടാതിരിക്കുന്നു. ഇല്ലാത്തവസ്തു ഒരുകാലവും ഒഴിഞ്ഞുമാറുന്നില്ലല്ലോ. അതു് തള്ളാനും കൊള്ളാനും ഇല്ല. ഇങ്ങനെ ഒന്നും ഒഴിഞ്ഞു എന്നില്ലാതെ സർവ്വവും ഒട്ടങ്ങി നില്ക്കുന്ന പരിപൂർണ്ണത്വമാണു് അനുഭവാദ്വൈതം. ഈ അനുഭവാദ്വൈതമത്രേ ഒഴിവിലൊടുക്കം. ബന്ധമുണ്ടെന്നതു് മിഥ്യയായതിനാൽ അതിനെ മാററാൻ ഉപായങ്ങളേയും മോക്ഷമാർഗ്ഗങ്ങളെയും ഇതിൽ നിഷേധിച്ചിരിക്കുന്നു, ഞാൻ കാരണം എനിക്കേറെപ്പെട്ട ശബ്ദം ഒഴിവാക്കാൻ മിണ്ടാതിരുന്നാൽപോരേ ? ശബ്ദമാകുന്ന ബന്ധത്തിൻെറ മോചനത്തിനു് മറെറന്തുപായം. ജനനമരണങ്ങളില്ലാത്ത ആത്മാവിൻെറ അനുഭൂതിക്കു് ജനനമരണങ്ങളെ അകററാനുള്ള പ്രയത്നങ്ങൾ ഉപകരിക്കുമോ? "സ്വപ്നത്തിയുടലിൽ പിടിച്ചതണയുന്നൊന്നായുണന്നീടവേ". ത്രികാലങ്ങളിലും ഇല്ലാത്ത ബന്ധത്തെ ഒഴിക്കാൻ ബന്ധം ഇല്ലെന്നറിയുകയേ മാർഗ്ഗമായുള്ളു. ഈ വിശേഷഅനുഭവജ്ഞാനം മാത്രമാണു് ഒഴിവിലൊടുക്കത്തിൻെറ പ്രതിപാദ്യവിഷയം.

തമിഴനാട്ടിൽ മുമ്പു് അപ്പർ, സുന്ദർ, മാണിക്കവാചകർ, തിരുജ്ഞാനസംബന്ധർ എന്നു് സമകാലത്തു പ്രസിദ്ധിപെററിരുന്ന നാലു മഹാജ്ഞാനികളിൽ തിരുജ്ഞാന സംബന്ധരുടെ പ്രധാന ശിഷ്യനായ കണ്ണുടയ വള്ളലാർ ആണു് ഈ മഹത് ഗ്രന്ഥം നിർമ്മിച്ചിട്ടുള്ളതു്.

"ചീകാഴിനാഥ, നരുമത്തമിഴ്കോവിദൻതാ-
നേകാന്തഭക്തിയൊടുരച്ചിതെനിക്കിതെല്ലാം"

തന്റെ ഗുരുവായ തിരുജ്ഞാനസംബന്ധ സ്വാമികളുടെ പ്രവചനങ്ങളെ ഗ്രന്ഥമാക്കിച്ചമച്ചിട്ടുള്ളതാണെന്നു ഗ്രന്ഥകർത്താവുതന്നെ പറയുന്നു. കണ്ണുടയ വള്ളലാരെപ്പററി ചരിത്രപരമായ വലിയ അറിവുകളൊന്നും നമുക്കില്ല. എങ്കിലും ഉദ്ദേശം ആയിരം വർഷങ്ങൾക്കു മുമ്പു ജീവിച്ചിരുന്ന തിരുജ്ഞാന സംബന്ധരുടെ ശിഷ്യനാണു് അദ്ദേഹമെന്നും സ്വപ്നത്തിൽ ഗുരുമൊഴികൾ ശ്രവിച്ചു് ശിഷ്യനു് ജ്ഞാനോദയം വന്നിട്ടുള്ളതാണെന്നും പറയപ്പെടുന്നു. എന്തായാലും സാക്ഷാല്ക്കാരം അനുഭവിച്ചറിഞ്ഞ ഒരനുഭവജ്ഞാനിയാണെന്നറിയാൻ ആരോടും ചോദിക്കേണ്ട, ഗ്രന്ഥംനോക്കിയാൽ മതി.

തിരുജ്ഞാനസംബന്ധരുടെ ചരിത്രം ഇപ്രകാരം സംഗ്രഹിക്കാം. മുമ്പു ചോഴമണ്ഡലത്തിൽ ചീർകാഴി എന്ന സ്ഥലത്തു് ഒരു ബ്രാഹ്മണകുലത്തിൽ ശിവപാദവിരുദയൻ എന്ന ഒരു ബ്രാഹ്മണനു് ഭാര്യയായ ഭഗവതിയിൽ ഒരു കുഞ്ഞു ജനിച്ചു. കുഞ്ഞിനു് 'പിള്ളയാർ' എന്നു പേരിട്ടു. കുഞ്ഞിനു മൂന്നുവയസ്സുള്ളപ്പോൾ ഒരു ദിവസം പിതാവു കുഞ്ഞിനെയും കൊണ്ടു കുളിക്കാൻ പോയി. പിതാവുകുളിച്ചുകൊണ്ടിരുന്നപ്പോൾ തീർത്ഥക്കരയിൽ തനിച്ചിരുന്ന കുഞ്ഞിനു് പൂർവ്വജന്മസ്മൃതിയുണ്ടായി ആകാശത്തോട്ടു നോക്കി അമ്മാ! അപ്പാ! എന്നുവിളിച്ചുകരഞ്ഞു. ഇതുകേട്ടു് അടുത്തുള്ള ക്ഷേത്രത്തിലെ പ്രതിഷ്ഠാമൂർത്തിയായ തോണിയപ്പരും ശ്രീപാർവ്വതിയും അവിടെ പ്രത്യക്ഷമായി. ദേവി പൊൻകിണ്ണ

ത്തിൽ ജ്ഞാനാമൃതത്തെത്തന്നെ മുലപ്പാലായി ചുരന്ന് കുഞ്ഞിന്ന കൊടുത്തിട്ടു മറഞ്ഞു. പിതാവു കുളികഴിഞ്ഞെത്തിയപ്പോൾ പൊൻ കിണ്ണത്തെ കണ്ടിട്ട് കുഞ്ഞിന്ന് ആരോ പാലുകൊടുത്തിരിക്കുന്നു എന്ന് ഭയംജനിച്ചു. കുഞ്ഞുകൈചൂണ്ടിക്കാണിച്ചതിൽ നിന്നും പിതാവിന്ന വസ്തുതമനസ്സിലായി സന്തോഷിച്ചു.

ഈ സംഭവത്തിന്നശേഷം കുഞ്ഞിന്ന് ജ്ഞാനസംബന്ധമൂർത്തിനായനാർ എന്ന പേരിട്ടു. പിതാവിന്റെ സഹായത്തോടുകൂടി കുഞ്ഞ് ഈ ദേവാലയത്തിൽ പോയി സ്തോത്രം ചൊല്ലുക പതിവായി ഒരുദിവസം തിരുക്കോലക്കടവ് എന്ന സ്ഥലത്തുചെന്ന് ദർശനം നടത്തി പ്രാർത്ഥിക്കുകയുണ്ടായി.

ഒരിക്കൽ പത്നീസമേതം ചീകാഴിയിൽവന്ന തിരുനീലകണ്ഠയാഴ്പാണനായനാരെ ജ്ഞാനസംബന്ധർ സ്വീകരിച്ചു, സൽക്കരിച്ചു. അല്പദിവസങ്ങൾകൂടെത്താമസിപ്പിക്കുകയുണ്ടായി. അതിഥി ജ്ഞാനസംബന്ധർ പാടിയ ചില പാടലുകളെ സംഗീതമുറയിൽ സ്വരപ്പെടുത്തി പാടുകയുണ്ടായി. പിന്നീട് രണ്ടുപേരുംകൂടി ചിദംബരത്തുപോയി ദർശനം നടത്തിയിട്ട് തിരുവേട്കളത്തുചെന്ന് ദർശനം നടത്തി. കുറച്ചുനാൾ അവിടെ താമസിച്ചു കൊണ്ടു് പതിവായി ചിദംബരത്തു നടരാജദർശനം ചെയ്തുവന്നു. അക്കാലത്ത് ഒരു ദിവസം തില്ലയിലെ ബ്രാഹ്മണക്ക് നടരാജനെ പൂജിക്കാനുള്ള ഭാഗ്യം സിദ്ധിച്ചല്ലോ എന്നു മനസ്സിൽ കരുതിക്കൊണ്ടു് ക്ഷേത്രദർശനം നടത്തിയപ്പോൾ അവിടത്തെ ബ്രാഹ്മണരെല്ലാം ശിവന്റെ ഭൂതഗണങ്ങളായി കാണപ്പെട്ടതിനെ തിരുജ്ഞാന സംബന്ധർ തിരുനീലകണ്ഠക്ക് കാണിച്ചുകൊടുത്തു അനന്തരം എരുക്കത്തംപുലിയൂർ മുതലായ സ്ഥലങ്ങളെ ദർശിച്ചിട്ട് തിരുനെയ്‌വായിലാത്തുറയ്ക്കു പോകാനാഗ്രഹിച്ചുവെങ്കിലും കാലുതളൎന്നു പോയതിനാൽ അന്നരാത്രി മാറമ്പാടി എന്ന സ്ഥലത്തു വിശ്രമിച്ചു. ഇതു് ഉള്ളുകൊണ്ടറിഞ്ഞ എരുക്കത്തംപുലിയൂർ ദേവൻ സ്ഥലത്തുള്ള ബ്രാഹ്മണരോട്, സ്വപ്നത്തിൽ,

പല്ലക്കുമായി ചെന്നു് ജ്ഞാനസംബന്ധരെ സ്വീകരിച്ചുകൊണ്ടു വരാനാജ്ഞാപിച്ചു. അവർ അപ്രകാരം ചെയ്തു. ഈ സ്ഥലത്തു കുറച്ചുനാരം താമസിച്ചിട്ടു് സ്വാമികരം തിരുപ്പുഴവൂർ മുതലായ സ്ഥലങ്ങളും സന്ദർശിച്ചശേഷം ചീർകാഴിക്കു മടങ്ങിയെത്തി.

ജ്ഞാനസംബന്ധക്കു് ഉപനയനകാലമായപ്പോരം പിതാവു് ആ കർമ്മം നടത്തിവച്ചു. അനന്തരം തിരുനാവുക്കരശു നായനാരെക്കണ്ടു് അദ്ദേഹത്തിൻെറ അനുഗ്രഹം മേടിച്ചു. പിന്നീടു പിതാവോടൊത്തു പല പുണ്യസ്ഥലങ്ങളിലും സഞ്ചരിച്ചു. ഒരിക്കൽ തിരുപ്പാലാച്ചിയിൽ ചെന്നു. അവിടത്തെ രാജാവു തന്റെ നഗരത്തെ അലങ്കരിച്ചു് അതിഥികളെ സ്വീകരിച്ചു. ആ സ്ഥാനത്തു ചെന്നപ്പോരം മുൻപിനാലേ വ്യാധിയാൽ ബോധരഹിതയായികിടന്നിരുന്ന രാജപുത്രിയുടെ വ്യാധി ഉന്മൂലനംചെയ്തു. തിരുക്കൊടി മാടച്ചെങ്കുളർ മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചു് പല സാധുക്കളുടെയും പിണികളെ തിരുനീലകണ്ഠസ്തോത്രം ചെയ്തു തീക്കുകയുണ്ടായി. പിന്നീടു് തിരുപ്പട്ടീശ്വരം, തിരുവാടുതുറ എന്നിവിടങ്ങളിൽ ദർശനം നടത്തി.

ജ്ഞാനസംബന്ധക്കു് വിവാഹപ്രായമായപ്പോരം പണമില്ലാത്തതിനെപ്പററി പിതാവു ആവലാതിപ്പെട്ടു. നായനാർ ശിവനെസ്തോത്രം ചെയ്തു സ്മരിച്ചു. ശിവൻ ഒരു ഭൂതം മുഖേന ഒരു പൊന്മുടി സമ്മാനിച്ചു. അതിൽനിന്നും സ്വർണ്ണം എടുക്കുംതോറും കുറയാതിരിക്കും എന്ന ശിവൻെറ കല്പനയും അറിയിച്ചു. ഈ പൊന്മുടിയെ തങ്ങളുടേയും അന്യരുടേയും ഉപകാരത്തിനായിക്കൊണ്ടു് നായനാർ പിതാവിനെ ഏൽപിച്ചു.

നായനാർ വീണ്ടും ദേശസഞ്ചാരത്തിനിറങ്ങി ധമ്മപുരത്തു് ബാണരാജാവിന്റെ സദസ്സിൽവച്ചു് ശിവകൃപയാൽ തോന്നിയ "മാതർ മടപ്പിടി" എന്ന കീർത്തനം വീണാമേളത്തോടുകൂടി ആലപിച്ചു. നായനാർ അവിടെനിന്നും തിച്ചാന്തമങ്കയ്ക്കുപോയി. അവിടെ തിരുനീലനക്കനായനാരാലുപചരിക്കപ്പെട്ടു. തിരുച്ചെ

കാട്ടുകുടിക്കു പോയപ്പോൾ വഴിമദ്ധ്യേ ചിറുത്തൊണ്ട നായനാർ വന്നു നമസ്കരിച്ചു. തിരുമരുകൽ എന്ന സ്ഥലത്തു ചെന്നപ്പോൾ അവിടെ ഒരു കന്യക താൻ ഭർത്താവായി വരിച്ചയാളിനെ സർപ്പം തീണ്ടി മരിച്ച ദുഃഖത്താൽ കരയുന്നതുകണ്ടു് മരിച്ചയാളിനെ ജീവിപ്പിക്കുകയും അവരുടെ വിവാഹം നടത്തിവയ്ക്കുകയും ചെയ്തു. തിരുപ്പുകല്ലൂരിൽ ചെന്നപ്പോൾ മുരുകനായനാർ സ്വീകരിച്ചു നമസ്കരിച്ചു. അവിടെവച്ചു അപ്പർ സ്വാമികളെ കണ്ടുമുട്ടി. അവർ പരസ്പരം നമസ്കരിച്ചു. അനന്തരം തിരുവാരൂരിൽ പോയി ദർശനം നടത്തിയശേഷം അപ്പർ സ്വാമികളോടൊത്തു് തിരുവമ്പർ, തിരുക്കടവൂർ എന്നീ സ്ഥലങ്ങളിൽ ദർശനം നടത്തിയിട്ടു് തിരുവീഴിമിഴലക്കു ചെന്നു. അവിടെ മഴയുടെ ക്ഷാമം തീർത്തിട്ടു് തിരുമറൈക്കാട്ടിൽ ചെന്നു. അവിടെ വേദം പൂജിച്ചു മൂടിപ്പോയ കതവിനെ അപ്പർസ്വാമികളെക്കൊണ്ടു തുറപ്പിച്ചു.

അക്കാലത്തു് മധുരയിൽ ശൈവശക്തി ക്ഷയിച്ചിരുന്നു. കാരണമായ ശമണാസുരശക്തിയെ അമർത്തിയിട്ടു് ശൈവശക്തിയെ ഉദ്ധരിച്ചെടുത്തു. അവിടെവച്ചു് നായനാരും ശമണരും നേരിട്ടിടഞ്ഞു. രണ്ടുപേരും ഏടുകളെ തീയിലിട്ടതിൽ നായനാരുടെ ഏടു് വേകാതിരുന്നു. അതിനെ ആററിലിട്ടപ്പോൾ ഒഴുക്കിനെതിരായി ഒഴുകി. ശമണരുടെ മന്ത്രങ്ങളാൽ രാജാവിനേറ്റപ്പെട്ട ജ്വരരോഗത്തെ നായനാർ ഭേദപ്പെടുത്തി. മൂന്നുപ്രാവശ്യം തോററാൽ കഴുകിലേറണമെന്ന നിബന്ധനയനുസരിച്ചു് ശമണർ കഴുകിലേറി മരിക്കുകയാണു ചെയ്തതു്.

നായനാർ വീണ്ടും ചേര, ചോള, പാണ്ഡ്യനാടുകളിൽ സഞ്ചരിച്ചു. ആറു കടക്കേണ്ടിയിരുന്ന ഒരിടത്തു് തോണിയിൽ കയറിയിരുന്നു് "കൊട്ടമേ കമഴും" എന്നു പാടി അക്കരെ എത്തി. തിരുത്തരുളി എന്ന സ്ഥലത്തുവച്ചു് ബുദ്ധനന്ദി എന്ന ബൌദ്ധൻ വന്നു തടുത്തു. നായനാരുടെ കൂടെയുണ്ടായിരുന്നവരിലൊരാളിന്റെ സ്തോത്രശക്തിയാൽ ബൌദ്ധൻ തലപൊട്ടി മരിച്ചു. ഇതുകണ്ടു്

ച്ചുറവുമുള്ള ബൌദ്ധന്മാരെല്ലാവരും തോൽവി സമ്മതിച്ചു് ശൈവ മതാനുയായികളായിത്തീർന്നു.

തിരുമയിലൈ എന്ന നാട്ടിൽ ശിവനേശച്ചെട്ടിയാരുടെ മകൾ പൂപറിക്കാൻ പോയിടത്തു് സർപ്പം തീണ്ടി മരിച്ചു. ചെട്ടിയാർ തന്റെ സർവ്വസ്വത്തുകളും ഈ മകളേയും, തിരുജ്ഞാന സംബന്ധർക്കു കൊടുക്കുമെന്നു് മുമ്പിനാലേ നേർന്നിരുന്നു. അതിനാൽ മരിച്ച മകളെ ദഹിപ്പിച്ചു കിട്ടിയ അസ്ഥിയും ചാമ്പലും ഒരു കുടത്തിൽ സൂക്ഷിച്ചുവച്ചു. പിന്നീടു് ചെട്ടിയാർ തിരുവൊത്തിയൂർ വന്നു് സ്വാമികളെ ക്ഷണിച്ചുകൊണ്ടുപോയി. സ്വാമികൾ "മൺതിട്ടപ്പൂന്നൈയും കാണൻ മടമയിലൈ" എന്ന സ്തോത്രം പാടി. ചെട്ടിയാർ സൂക്ഷിച്ചിരുന്ന അസ്ഥിയെ പെണ്ണാക്കിയിട്ടു് ശീർകാഴിക്കു മടങ്ങിപ്പോയി.

നായനാർ പിതാവിന്റെയും മററും നിർബ്ബന്ധത്താൽ വിവാഹം ചെയ്യാൻ സമ്മതിച്ചു. നല്ലൂരിൽ നമ്പിയാണ്ടവരുടെ പുത്രിയെ വിവാഹം ചെയ്തു് പത്നീസമേതനായി ഭവനത്തിൽ താമസിക്കവെ നീ, പത്നീസമേതം എന്നോടു ചേർന്നുകൊണ്ടാലും എന്നാജ്ഞാപിച്ചു. (നായനാർ വിവാഹംചെയ്തതു് മുൻപറഞ്ഞ ശിവനേശച്ചെട്ടിയാരുടെ മകളെയാണെന്നും പറയുന്നുണ്ടു്) ഉടനെ ആ ഭവനം മുഴുവൻ ജ്യോതിയായി വിളങ്ങി. സ്വാമികൾ നമശിവായമന്ത്രം ജപിച്ചുകൊണ്ടു് ഭാര്യയോടൊത്തു് ജ്യോതിസ്സിൽ മറഞ്ഞു. ജ്യോതിസ്സു മായുകയും ആ ഗൃഹം പഴയ മട്ടിലിരിക്കുകയും ചെയ്തു

"നിരാശയൻറിതെത്തവമുണ്ടോ".

ആകസ്മികമായി മൂന്നു വർഷം പ്രായമുള്ള കുഞ്ഞു് മാതൃസാന്നിദ്ധ്യവും ഭവനപരിചയവും വിട്ടു് എവിടമോ എന്നു തോന്നിയ കുളക്കരയിൽ തനിച്ചായി. പിതാവു മുങ്ങിയിട്ടു പൊങ്ങിവരുമെന്നറിയാൻ പാടില്ലാതിരുന്ന കുഞ്ഞു് പിതാവു വെള്ളത്തിൽ മുങ്ങിയതുംകൂടി കണ്ടിട്ടു് സമ്പൂർണ്ണ നിരാശാസ്വരൂപിയായി അന്തം

വിട്ടു് അമ്മാ! എന്നു വിളിച്ചതായിരിക്കണം. ആ സമയം, ആ കുഞ്ഞിനു, മുജ്ജന്മാവസാനത്തിൽ തന്നെ പിന്തുടന്നിരുന്ന ജ്ഞാനതൃഷ്ണതന്നെ തനിക്കു സ്വരൂപമായിത്തീരാനേ ന്യായമുള്ളു. ദാഹം തന്നെ പാനീയമായി വന്നപോലെ തന്റെ പുനർജ്ജന്മത്തിനും ഹേതുവായ ജ്ഞാനതൃഷ്ണ ഈ നിരാശാവേളയിൽ ജ്ഞാനസ്വരൂപമായി ജ്ഞാനസംബന്ധരായിത്തീന്നതിനേയും അദ്ദേഹത്തിന്റെ ചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ടു്. പുരാതീനക്ഷേത്രങ്ങളെല്ലാം മഹത്തുക്കളുടെ സമാധിസ്ഥാനങ്ങളെ സ്ഥാപിച്ചുള്ളവയോ ത്രികാലജ്ഞാനികൾ പ്രതിഷ്ഠിച്ചിട്ടുള്ളവയോ ആയിരിക്കും. ആ സ്ഥാനങ്ങളുമായുള്ള സമ്പക്കം ആ ജ്ഞാനികളുമായുള്ളതിനു തുല്യമാണു്. അങ്ങനെ, തനിക്കു ലബ്ധമായ ജ്ഞാനത്തെ ദൃഢപ്പെടുത്താനായിരിക്കണം ജ്ഞാനസംബന്ധർ പല ദിവ്യക്ഷേത്രസന്നിധികളും സന്ദർശിച്ചതു്. ഈ ദൃശ്യപ്രപഞ്ചം അത്യന്തം അസത്തെന്നു കണ്ടശേഷവും ജ്ഞാനികൾ ഈ മായാജീവിതത്തിൽ കഴിഞ്ഞാലും അതു് ലോകസംഗ്രഹാത്ഥം മാത്രമാണെന്നു ജ്ഞാനസംബന്ധരുടെ ചരിത്രത്തിൽനിന്നും മനസ്സിലാക്കാം. തങ്ങളുടെ പ്രവചനങ്ങളാകുന്ന അരുൾമൊഴികളിൽക്കൂടി അവർ എന്നും ലോകത്തോടു സംസാരിക്കുന്നു. അങ്ങനെ ലക്ഷം പേരോടുകൂടി സംസാരിച്ചു് അവരുടെ ഹൃദയങ്ങളിലെ തിമിരംമാററി ബ്രഹ്മാകാരവൃത്തിയുണ്ടാക്കിക്കൊണ്ടു് മൗനനിവൃത്തികല്ല സമാധിയിലിരിക്കുന്ന ജ്ഞാനിയുടെ കഥ സൃഷ്ടിസ്ഥിതി സംഹാരകത്താക്കൾക്കുപോലും വണ്ണിക്കാൻ സാധിക്കുന്നില്ല. അവനാരും സമാധിവിധിച്ചിട്ടില്ല. വേദങ്ങളെല്ലാമവനിരിപ്പിടം. തങ്ങൾ ഇവനൊരു ആമപ്പലകയായി വേദങ്ങൾ സ്ഥിതിചെയ്യുന്നു. അങ്ങനെ സ്ഥിതിചെയ്തിട്ടു് ഇവന്റെ മൂലാധാരത്തെ വേദങ്ങൾ വഹിക്കുന്നു. അതുകൊണ്ടു് വേദങ്ങൾക്കുകൂടി ഇവനെ മുഴുവൻ കാണാനോ അവന്റെ സാന്നിദ്ധ്യത്തിൽ ചെല്ലാനോ കഴിയുന്നില്ല. ഇപ്രകാരമുള്ള ഒരു ജ്ഞാനി പരഭക്തിയായി സദ്യോവിദേഹകൈവല്യമുക്തി പ്രാപിച്ചശേഷവും

ലോകോപകാരാർത്ഥം പ്രവചിച്ചിട്ടുള്ള അനർഘമൊഴികളാണു് 'ഒഴിവിലൊടുക്കം' എന്ന അനുഭവഗ്രന്ഥത്തിന്റെ ഉള്ളടക്കം.

യാചകൻ ഭിക്ഷതെണ്ടാൻ സാധാരണ ഭവനങ്ങളെ മറികടന്നു് കൊട്ടാരത്തിൽ കേറിച്ചെന്നതുപോലെയാണു് ഞാൻ ആദ്ധ്യാത്മികകാര്യങ്ങൾ ഗ്രഹിക്കാൻ എന്റെ അല്പജ്ഞതക്കു തക്കവണ്ണമുള്ള ഗ്രന്ഥങ്ങളെ വിട്ടിട്ടു് ഒഴിവിലൊടുക്കം, പാട്ടുമുറ മുതലായ ഗ്രന്ഥങ്ങളിൽ കയറി പ്രവേശിച്ചതു്. ഗോപുരവാതുക്കലെ കാവൽ ഭടന്മാരാൽ നിശ്ചയമായും പുറംതള്ളപ്പെടുകയേ ഉള്ളു എന്നു മനസ്സിലാക്കാൻപോലും ബുദ്ധിയില്ലാത്തവനു്, ഭിക്ഷ കിട്ടിയാലുമില്ലെങ്കിലും കൊട്ടാരത്തിൽ കടന്നുകൂടി ചുററം നടന്നു കാണാനെങ്കിലും കഴിഞ്ഞതു് ഗുരുവരുളാൽ മാത്രമെന്നേ പറയാനുള്ളു "ഏഴക്കു് ഈശ്വരൻ തുണ" ഇപ്പറഞ്ഞ ഗുരുവിന്റെ നിർവിവാദമായ ഒരു ചരിത്രം പ്രസ്താവിക്കാൻ കാലം ഇനിയും സമാഗതമാകേണ്ടിയിരിക്കുന്നതേയുള്ളൂ. ഈ ഗ്രന്ഥത്തിൽ വായനക്കാർക്കു കാണാവുന്ന ഒരു 'കുടുംബക്കുത്താടി'യായി അറുപതുവർഷത്തോളം ഈ ലോകത്തു കഴിഞ്ഞുകൂടിയ ഒരു മഹാജ്ഞാനി എന്നുമാത്രം തല്ക്കാലം പറഞ്ഞുകൊള്ളുന്നു.

മുമ്പുപറഞ്ഞ യാചകന്റെ അതിസാഹസം ഞാൻ കാണിച്ചുപോകാൻ ഒരു കാരണം ഒരു സാഹിത്യപ്രബന്ധം എന്ന നിലയിലും അതിനുള്ള അന്ന്യാദൃശമായ കവിതാസൗന്ദര്യമാണു്. സർവ്വപ്രപഞ്ചസൗന്ദര്യങ്ങളുടേയും ഒരു 'മ്യൂസിയ'മായ 'കുമാരസംഭവം' വായനക്കാർക്കു സ്വർഗ്ഗസുഖത്തെ കൊടുക്കുന്നുണ്ടു്. ഈ സ്വർഗ്ഗസുഖത്തെപ്പോലും 'പകൽവിളക്കാ'ക്കിക്കൊണ്ടാണു്, വിശേഷിച്ചു്, പ്രപഞ്ചമേ ഒഴിഞ്ഞുള്ള, ജീവന്മുക്തന്റെ സർവ്വോദയലോകത്തിന്റെ നിരതിശയാനന്ദ, നിത്യസൗന്ദര്യപ്രളയമാകുന്ന 'ഒഴിവിലൊടുക്ക'ത്തിന്റെ നിശ്ചഞ്ചല പ്രവാഹം!

ഈ പ്രസിദ്ധീകരണത്തെ സംബന്ധിക്കുന്ന നല്ലകാര്യങ്ങൾക്കൊക്കെ പങ്കാളികൾ ഗുണവാന്മാരായ പലരുമാണു്. അങ്ങനെ

വരുന്നതു് ഒരു പരിശുദ്ധഗ്രന്ഥത്തിന് അനുയോജ്യവുമാണു്. ഗ്രന്ഥത്തെ അവതരിപ്പിക്കുന്നതു സർവ്വസമ്മതനായ ഒരു പ്രശസ്ത ഭാരതീയ പണ്ഡിതനാണു്. ഭാരതത്തിനു വെളിയിലും സ്വീകരണമുള്ള പണ്ഡിതനാണിദ്ദേഹം. സുദീർഘമായ ഒരഭിപ്രായം രേഖപ്പെടുത്തി ഗ്രന്ഥത്തെ ചന്തപ്പെടുത്തിയിട്ടുള്ള ബ്രഹ്മശ്രീ പി. ശേഷാദ്രി അയ്യർ അവർകൾ ഇരുപതോളം മഹാഭാഷകളിൽ പാണ്ഡിത്യമാർജ്ജിച്ചിട്ടുള്ളയാളാണെന്നതിനെക്കാളും നാം അനുകരിക്കേണ്ട പല ഉത്തമ ഗുണങ്ങൾക്കും ലോകത്തിനു മാർഗ്ഗദർശിയും ഇന്നു ജീവിച്ചിരിക്കുന്നവരിൽ ഒരുന്നത അദ്ധ്യാത്മജ്ഞാനചതുരനുമാണെന്നുള്ളതിനെയാണു് പ്രത്യേകമായി പറയാനുള്ളതു്. പഴമൊഴിക്കലാനിധിയും ഒരഭിവന്ദ്യ ഭക്താഗ്രേസരനും സഹൃദയനുമായ ശ്രീ. പി. ജനാർദ്ദനൻപിള്ള അവർകൾ ഈ ഭാഷാഗ്രന്ഥത്തെ വളരെ മേന്മപ്പെടുത്തിയിട്ടുണ്ടു്. ഒരു പ്രസിദ്ധഭാഷാ ഗവേഷണപടുവും അവഗാഢനിരൂപകനും ആയ ശ്രീ പി. ദാമോദരൻപിള്ള അവർകൾ മലയാളഭാഷയുടെ ഉന്മോൽകൃഷ്ടതയെ പ്രകാശിപ്പിക്കാൻ നിരന്തരം ചെയ്തുവരുന്ന നിഷ്കാമയത്നങ്ങൾക്കു് ഭാഷാഭിമാനികൾ അതീവ കടപ്പെട്ടിരിക്കുന്നു. അദ്ദേഹം എനിക്കുതന്ന അതിരുകവിഞ്ഞ ബഹുമതിക്കു കാരണം മലയാള ഭാഷക്കു് ഒരപൂർവ്വഗ്രന്ഥംകൂടി ലഭിക്കുന്നുണ്ടല്ലോ എന്നദ്ദേഹം അതിരുകവിഞ്ഞു സന്തോഷിച്ചതുമാത്രമാണു്. വയോവൃദ്ധനും ജ്ഞാനവൃദ്ധനുമായ ശ്രീ നാരായണതീർത്ഥപാദരാണു് കയ്യെഴുത്തു പ്രതി പരിശോധിച്ചുതന്നതു്. വിവർത്തനത്തിലുണ്ടായിരുന്ന വാട്ടു, കോട്ടങ്ങളേയും പ്രമാദങ്ങളേയും തീർത്തു് ഇന്നു കാണുന്നിടത്തോളം ശുദ്ധിയിൽ ഗ്രന്ഥംപ്രസിദ്ധം ചെയ്യാൻ എനിക്കേകാവലംബമായിരുന്നതു് ഇദ്ദേഹമാണു്. യൗവനകാലത്തു് പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമികളുടെ പ്രിയശിഷ്യത്വത്തിലും വാർദ്ധക്യത്തിൽ എന്റെ ഗുരുവിന്റെ സംസർഗ്ഗത്തിലും കഴിയാൻ പരമഭാഗ്യം സിദ്ധിച്ച ഈ ഇളം ജീവന്മുക്തൻ മരണത്തേയും അവഗണിച്ചു് അനവധി അഹോരാ

ത്തുങ്ങൾ ഗ്രന്ഥപരിശോധനയിൽ നിർന്നിമേഷനായി മുഴുകിയിരുന്നതിനെ എനിക്കു മറക്കാനൊക്കുകയില്ല. ഗ്രന്ഥം പ്രസിദ്ധം ചെയ്യുന്നതിനു് നിർബ്ബന്ധമായി എന്നെ പ്രേരിപ്പിച്ചതു് തയ്ക്കാട്ടു്, സുധാസൗധം, ശ്രീ വി. എൻ. ഗോവിന്ദപ്പിള്ള അവർകളാണു്. ഇപ്പറഞ്ഞവരെല്ലാവരും എന്റെ ഗുരുജനങ്ങളുടെ സ്ഥാനത്തുള്ളവരാണു്. ഒരാളൊഴിച്ചെല്ലാവരും ഞാൻ ജനിക്കും മുമ്പുമുതലേ ലോകക്ഷേമകാര്യങ്ങളിൽ പ്രവർത്തിക്കുന്നവരുമത്രേ. അങ്ങനെയുള്ള ഉന്നതന്മാർക്കു് എന്റെ നന്ദിപ്രകടനം എന്തിനാവും? മേലും അവരുടെ അനുഗ്രഹഹസ്തങ്ങൾ എനിക്കുണ്ടാവുമെന്നാശിക്കയേ ഞാൻ ചെയ്യാനുള്ളൂ.

ചില ഉന്നതവ്യക്തികൾ ഈ ഗ്രന്ഥത്തിന്റെ പ്രസിദ്ധീകരണത്തിനു് ധനസഹായം ചെയ്തിട്ടുണ്ടു്. അവരുടെ മഹാമനസ്കതയുടേയും എന്റെ ഗുരു സ്മരണയുടേയും പേരിൽ ഈ പവിത്ര ജ്ഞാനഗ്രന്ഥം യഥാർത്ഥത്തിൽ അദ്ധ്യാത്മസത്യത്തെ ഉററന്വേഷിച്ചുകൊണ്ടിരിക്കുന്ന ആർക്കും അരുണനിലയം ആശ്രമത്തിൽനിന്നും വിലകൂടാതെ ലഭിക്കുന്നതാണെന്നും പ്രസ്താവിച്ചുകൊണ്ടു്,

വിനീതവിധേയനായ പരിഭാഷകൻ.

# ഗ്രന്ഥത്തിന്റെ ഉള്ളടക്കം

---



---

## അധികാരം ഒന്നു്.

---

# വേദാഗമ സാരോപദേശം

---

തത്ബോധം തീർത്തുമുക്തിക്കി,രുളവിലുദയം
ചെയ്തെഴും ഭാസ്കരൻ പോ,-
ലുൾബോധം വീശിയിമ്പം പൊഴിവതിനുയരും
പ്രേമകാരുണ്യഹസ്തം,
നാനാവേദാഗമക്കൂത്തുകൾ വിട്ടകിനിയെ-
ന്നാക്കലൊക്ലേശത്തെ വീട്ടും
ഭാനത്തോടുച്ചിയിൽ തന്നരുളമൃതഭിഷേ-
കം പൊഴിക്കുന്ന പാരം. 1

വിവരണം :—

തത്ബോധം — ദേഹമാണു താൻ എന്ന ബുദ്ധിയെ മുൻനിറുത്തിക്കൊണ്ടുള്ള ജീവബോധം—ദേഹാഭിമാനം.

ഉൾബോധം— ആത്മാവാണു് താൻ എന്ന ആത്മബോധം.

ഇമ്പം — പേരിമ്പം—നിത്യാനന്ദം

ഉയരും പ്രേമ……ഹസ്തം — (സത്ഗുരുവിൻെറ) ആശീർവാദകരം.

വേദാഗമക്കൃത്തുകൾ— വേദാഗമങ്ങൾ വസ്തുവിനെ മറച്ചു നില്ക്കു ന്നതിനാലും മുമുക്ഷുവിൻെറ ലക്ഷ്യമായ അനുഭവത്തെ പ്രദാനം ചെയ്യുന്നതിനു പ്രയോജനപ്പെടാത്തതിനാലും അവ വെറും കൃത്തുകളാണെന്നു പറയപ്പെട്ടിരിക്കുന്നു.

വിട്ട........ഭാനത്തോടെ— മുൻപറഞ്ഞ കൃത്തുകൾക്ക് വിരാമമി ടുന്ന പ്രത്യക്ഷഭാവത്തിൽ.

ഉച്ചി— ഷഡാധാരങ്ങൾക്കും കേന്ദ്രസ്ഥാനമായ സുഷുമ്ന.

അരുൾ— (ഇരുട്ട് X അരുട്ട്) ഇരുട്ടല്ലാത്തതും, എന്നാൽ പ്രകാശി ക്കാത്തതുമായ സ്വയം ജ്യോതി.

സത്ഗുരുവിൻെറ ആശീർവാദകരം ത്രിമുഖ വൃത്തികളെ ചെയ്തു നില്ക്കുന്നു. (1) ശിഷ്യനു് ഉൾബോധം വിശി തത്ബോ ധത്തെ ഇല്ലായ്മചെയ്യുന്നു. (2) ഇനിവേദാഗമാദികളോ വിദ്യയോ അവന്നാവശ്യമില്ലാത്തതായി വരുന്നതിനാൽ അവയുടെ കൃത്തുകളെ കൈപൊക്കിക്കാണിച്ചു നിറുത്തുന്നു. (3) അരുളാനന്ദസ്വരൂപമാകുന്ന അമൃതവർഷം പൊഴി യുന്നു.

അമൃതം എന്നു പറഞ്ഞതിനാൽ ശിഷ്യനെ ജനിമൃതിയററവനാക്കി ച്ചെയ്യുന്നുവെന്നർത്ഥം.

സാക്ഷാത്ക്കാരം അനുവത്തിൽ കണ്ട ഒരു ഗുരുവിനല്ലാതെ ഒരു മുമുക്ഷുവിനു് സാക്ഷാത്ക്കാരത്തെ പ്രദാനം ചെയ്വാൻ വേദാഗ മാദികൾക്കോ ഈശ്വരനുപോലുമോ സാധ്യമല്ല.

"നാന്മറൈയോതിപ്പൊരുളുരൈത്തു
നാടറിയക്കൽവിശാററിനാലും
തേറിയുലകമനൈത്തിനൈയും
ചിർപ്പരമാകനായ്ച്ചെപ്പിനാലും"

സാദ്ധ്യമല്ല എന്നു് തത്ത്വരായരും പാടിയിട്ടുണ്ട്. ഈ ആരംഭ പദ്യത്തിൽ തത്ത്വമസി മഹാവാക്യം നിവർത്തിക്കപ്പെട്ടിരിക്കുന്നു.

മത്തേഭൻതൻകിനാവിൽപെട്ടമൊരു ഹരിയെ-
　　ക്കണ്ടുടൻ തന്മദംപോയ്,
ശുദ്ധാത്മാവായ്വരുംപോൽ, ഗുരുവരനെതിരേ
　　ചെയ്തിടുംവീക്ഷണത്താൽ,
തത്ബോധംതീൎന്ന തൻകേവലനിലയതിലാ
　　ശിഷ്യനും നില്ക്കിലല്ലാ-
തഭ്യാസംകൊണ്ടുസാധിച്ചിടുവതിനെളുതോ
　　തന്റെമുക്തസ്വരൂപം. 2

ശുദ്ധാത്മാവായി- (മദംഒഴിഞ്ഞ) തന്റെ തനി(പൂൎവ്വ) സ്വഭാവത്തോടുകൂടിയവനായി.

കേവലനില — ദേഹാഭിമാനം നശിച്ച തന്റെ ശുദ്ധാവസ്ഥ.

അഭ്യാസം—സ്വസ്വരൂപപ്രാപ്തിക്കായി ചെയ്യുന്ന പ്രയത്നം

ഈ കാണപ്പെടുന്നതുകൾക്കെല്ലാം സ്വപ്നസത്യം മാത്രമാണുള്ളതു്. അതിനാൽ നാം സ്വപ്നത്തിൽ കണ്ടതിനും ജാഗരത്തിൽ കണ്ടതിനും വലിയ അന്തരമില്ല. ജാഗര, സ്വപ്ന, സുഷുപ്തികൾക്കു് സാക്ഷിയായി നില്ക്കുന്ന ചൈതന്യം ഏകമാണു്. ഈ യാഥാൎത്ഥ്യത്തിൽ നിന്നുകൊണ്ടാണു് ശിഷ്യൻ ജാഗരത്തിൽ ഗുരുവിനെ പ്രത്യക്ഷമായി കണ്ടഫലത്തെ മദയാന സിംഹത്തെ സ്വപ്നത്തിൽ കണ്ട ഫലത്തോടുപമിച്ചിരിക്കുന്നതു്.

കൂലിക്കാർപലവേലചെയ്തിറവ പൂലരു-
　　മ്പോലേ ഫലംനേടുവാൻ
ജാലംകാട്ടിവരും ഗുരുക്കളെവരെ-
　　ത്തീണ്ടാതെമാറുസ്വയം;
ഭേദംവിട്ടൊരുകാലതത്ത്വമതുപോൽ
　　സൎവ്വത്തിനും സാക്ഷിയായ്
തീൎത്തിടുംഗുരുവെക്കഥിക്കമുരയി
　　ല്ലോൎമ്മിക്കുവാൻചിത്തവും. 3

വിവ: ലോകരെബോദ്ധ്യപ്പെടുത്താൻ വല്ലതും പഠിച്ചുകിട്ടിയ അറിവിനെ കാലക്ഷേപമാർഗ്ഗമാക്കി ഗുരുസ്ഥാനം സ്വയംവരിച്ചു നടക്കുന്ന ജാലവേഷക്കാരെ തീണ്ടരുതു് എന്നു ശാസിക്കുന്നു. കാലത്രയഭേദമെന്യേ ത്രികാലങ്ങൾക്കും സാക്ഷിയായിരിക്കുന്നപോലെ ഈ പ്രപഞ്ചഭേദങ്ങളിൽ ശിഷ്യനെ അഭേദനാക്കി വെറും സാക്ഷിമാത്രമാണെന്നാക്കിത്തീർക്കുന്നവനത്രേ യഥാർത്ഥഗുരു. അങ്ങനെയുള്ള ഒരു ഗുരുവിനെ സ്തുതിക്കുവാൻ വാക്കുകൾക്കോ ചിന്തിക്കുവാൻ മനസ്സിനോ കഴിയുന്നതല്ല. ബ്രഹ്മം തന്നെയാണു് ഈ ഗുരുവായി ആവിർഭവിക്കുന്നതു്. ഏററവും ബൃഹത്തായ ആ ബ്രഹ്മസ്വരൂപത്തെ വെറും ഇന്ദ്രിയമാകുന്ന മനസ്സിനു് എങ്ങനെ എത്തുപ്പെടും?

ഭ്രാന്തനായ്പോലപകൃതനറിവിനെയുപദേ-
ശിപ്പതും വിജ്ഞനാണെ-
ന്നജ്ഞൻകൽചെന്നടുക്കുന്നതുമവനിവനോ-
ടുന്നതുംപിന്നപായം;
അന്തംവിട്ടാററിലാഴം കരടിയെയിടയൻ
മേഷമെന്നോർത്തു ചാടിബ്-
ബന്ധത്തിൽപെട്ടു താഴുംകെട്ടുതിയിലിരുപേ-
രുംനശിക്കുന്നിതൊന്നായ്.

വിജ്ഞൻ— വിശേഷ (സ്വസ്വരൂപ) ജ്ഞാനമുള്ളവൻ. 4

ഭ്രാന്ത.........പ്പതും — തന്നെസമീപിക്കുന്നവൻെറ പക്വതയെ അറിയാതെ അവനെ ഉപദേശിക്കുന്നതു് ഒരു ഭ്രാന്തൻ മറ്റൊരു ഭ്രാന്തനുപദേശിക്കുന്നതുപോലെയാണു്.

കുരുട്ടുപൊന്നരിപ്പനും കുബേരനെന്നു നാമമോ,
കരിമ്പുതൻരസത്തെയെങ്ങറിഞ്ഞിടുന്നു മേഷവും,
പെരുത്തുമന്ത്ര, യോഗ, സിദ്ധിയുള്ളവനു, മിന്നിമേൽ
മരിച്ചിടാതതാം പ്രകാശമുള്ളവനൊടൊക്കുമോ? 5

പൊന്നരിപ്പൻ— മലവെള്ളം കൊണ്ടുവരുന്ന കുന്നന്ന മണലിൽ നിന്നും സ്വർണ്ണത്തരികളുണ്ടെങ്കിൽ അരിച്ചെടുക്കുന്നവൻ.

അരിപ്പനെന്നു പറയുമ്പോഴേ അവന്റെ കൃശത്വം മനസ്സിലാക്കാം. അവൻ കണ്ണിനു കാഴ്ചയില്ലാത്തവനും കൂടിയായാലോ. അങ്ങനെയുള്ള ഒരുവനെ കുബേരനെന്നു പറയുമ്പോലെയാണു് സിദ്ധികളും മററുമുള്ളവരെ ജ്ഞാനികളെന്നു പറയുന്നതു്. കാരണം സിദ്ധികൾ സ്വതേയുള്ള അറിവിനെക്കൂടി ദുരുപയോഗപ്പെടുത്താനേ ഉതകുന്നുള്ളു. സിദ്ധനു് അത്ഭുതങ്ങൾ കാണിച്ചു് അജ്ഞലോകത്തെ അതിശയിപ്പിക്കാനൊക്കും. അവൻ, അണയാത്ത അരുൾ പ്രകാശത്തിൽ, ജനന മരണങ്ങളേയും അറിയാത്ത അവസ്ഥയിൽ നിൽക്കുന്ന ജ്ഞാനിയുടെ നിത്യത്വത്തെ അറിയുന്നില്ല.

ജ്ഞാനംതനിക്കനുഭവത്തിൽ വരാത്തവൻ സാ-
യുജ്യം കഥിച്ചപിഴയെങ്ങനെ,യെന്നൊടുങ്ങും ?
ഊർകണ്ടിടാത്തവനുരച്ച വഴിക്കുപോയോൻ
ചേരാതിരിക്കുവതുമെങ്ങനെ ദുർഘടത്തിൽ ? 6

തനിക്കറിവില്ലാത്ത ഒരു വസ്തുവിനെപ്പററി (അറിവുണ്ടെന്നു ഭാവിച്ചു്) മറെറാരുത്തനു പറഞ്ഞുപദേശിക്കുന്നതു വഞ്ചനയാണു്. ഇതിനാലേർപ്പെടുന്ന പാപത്തിനു പരിഹാരമില്ല. സാക്ഷാൽക്കരിച്ച ജ്ഞാനിക്കു മാത്രമേ സാക്ഷാത്ക്കാരം ഉപദേശിക്കാനർഹതയുണ്ടാവുന്നുള്ളു.

മിഥ്യാരോപമൊഴിഞ്ഞൊഴിഞ്ഞു വരവേ
സത്തായ്‌വരും താൻ വെറും
നിത്യാനന്ദതരംഗമുണ്ടതു,രുവായ്
ത്തീരും സ്വയം പ്രാപ്തിയെ
ഒത്താശിഷ്യനു കണ്ടറിഞ്ഞു, പുനരും
ബോധം മുളയ്ക്കാത്തവ-
നാസ്തിത്വത്തിലടക്കിടുന്ന ഗുരുവേ
ജ്ഞാനസ്വരൂപൻ ഗുരു. 7

ഈ ജഗത്തു് ബ്രഹ്മത്തിൽ വെറും ആരോപം മാത്രം. അതിനാൽ അത്യന്തം അസത്തുമത്രേ. ഈ ആരോപം ഇന്ദ്രിയബോധമാണു്. ഇന്ദ്രിയങ്ങൾ പരസ്പര വിരുദ്ധങ്ങളായ അറിവിനെത്തരുന്നതിനാൽ പൊതുവെ മിഥ്യയെന്നു വരുന്നു. അതിനാൽ ആരോപവും മിഥ്യയായിവരും. മിഥ്യയായ ഈ ആരോപത്തിനു ഹേതുവായ, തന്റെ ഇന്ദ്രിയബോധം ഒഴിഞ്ഞുമാറുമ്പോൾ തന്റെ സത്ഭാവം ദൃശ്യമാകും. ഈ സത്ഭാവത്തിന്റെ സ്വരൂപം നിത്യാനന്ദമാണു്. ഈ നിത്യാനന്ദത്തെ താൻ അനുഭവിക്കുക എന്ന അന്യതാദോഷത്തിനു് (താൻവേറെ ആനന്ദംവേറെ എന്നു്) ഇടകൊടുക്കാതെ താൻ ആനന്ദാനുഭവ സ്വരൂപിയായിത്തീരാൻ ശിഷ്യനു പ്രാപ്തിയുള്ളതു ഗുരു മുമ്പേകൂട്ടി അറിയുന്നു. മരുന്നു് രോഗിക്കു പററുമെന്നറിഞ്ഞിട്ടു് വൈദ്യൻ രോഗനിവാരണത്തിനു പുറമേ രോഗം വീണ്ടും വരാതെയിരിക്കാനും ചികിത്സിക്കുന്നപോലെ ഗുരുവും ചെയ്യുന്നു. ഇതുവരെ തന്നെ തലംതാഴ്ത്തി വച്ചു കൊണ്ടിരുന്നിട്ടു് ഇപ്പോൾ ഒഴിഞ്ഞുമാറിയ ഇന്ദ്രിയബോധം വീണ്ടും അങ്കുരിക്കാതിരിക്കാനായി അതിനെ സ്വരൂപത്തിൽ തന്നെ നിവൃത്തിപ്പിച്ചു് സമ്പൂർണ്ണനാക്കുന്നവനാണു് യഥാർത്ഥത്തിൽ ഗുരു.

തേനുണ്ടുള്ളമിഴുന്നപോലെ പരമം  
പേരിമ്പമൗനം തുള-  
മ്പീടും സത്ഗുരു ശിഷ്യനുണ്മയുപദേ-  
ശിക്കും മഹാവേളയിൽ  
ചററും ബോധമൊഴിഞ്ഞു നിന്നു, ഭുവി-  
നൊപ്പം വികാരം വെടി-  
ഞ്ഞേററീടും ശ്രവണം തനിക്കുതപമായ്  
വേദങ്ങളായും വരും. 8

പകപനായ ശിഷ്യൻ് ബ്രഹ്മം തന്നെ ഗുരുവായി, സ്വയമേവ ആവിർഭവിക്കുന്നു. തന്റെ നിത്യാനന്ദ മൗനസ്വരൂപത്തെ ശിഷ്യനും പകർന്നുനിന്നു അവനെ ഗുരു തനിക്കു തുല്യം ബൃഹത്

സ്വരൂപത്തിൽ നിറുത്തുന്നു. ബ്രഹ്മസ്വരൂപത്തിൽ നിന്നും ഇതുവരെ തന്നെ വേറാക്കിക്കാണിച്ചു കൊണ്ടിരുന്ന ആവരണദോഷം ഇങ്ങനെ ഒഴിയുന്നു. ഇതിനുപകരിക്കുന്നതു് ഗുരുമൊഴികളാണു് നിർവ്വികാര ബ്രഹ്മത്തിൽ നിന്നും ഉത്ഭവിക്കുന്ന കാരണം ഈ മൊഴികൾ ശബ്ദമററതായിരിക്കും. ഈ മൊഴിയെ പ്രണവധ്വനിയാണു മറച്ചു നില്ക്കുന്നതു്. ഈ നിർവികാരത്വത്തിനെ നിർവ്വികാരത്വം കൊണ്ടറിയേണ്ടതാണു്. ഒരു ദീപം മറെറാരു ദീപത്തെ കൊളുത്തുന്നപോലെ ഗുരുവിൻെറ നിർവികാരത്വം ശിഷ്യൻെറ നിർവികാരത്വത്തെ ഉണർത്തുന്നു. ശബ്ദം വികാരങ്ങളെ ഉണർത്തിച്ചെയ്യുന്നു. ശബ്ദരഹിത മൊഴികളെ കേൾക്കാതെ കേൾക്കേണ്ടതാണു്. അതായതു് അനുഭവിക്കാനുള്ളതാണെന്നർത്ഥം. അവിടെ തനിക്കനുഭവിക്കാൻ അവശേഷിച്ചു നില്ക്കുന്നതോ നിർവികാരവും, നിർവിഷയവും നിർഗ്ഗുണവുമായ സ്വസ്വരൂപം. ഈ അനുഭൂതിയാണു് സാക്ഷാത്കാരം.

മഹാവേള — മുൻപറഞ്ഞ വിധത്തിലുള്ള ഗുരു ശ്രവണം ഒരു പ്രപഞ്ചസംഭവമായതിനാൽ ആ ശ്രവണാവസരത്തെ മഹാവേളയെന്നു പറഞ്ഞു.

ഋതുവിന്നൊപ്പം— ഋതുകാലത്തു് പുഷ്പദലഫലാദി വികാരങ്ങൾ തോന്നാമെങ്കിലും നിർവീകാരമായിരിക്കുന്ന ഋതുവിനെപ്പോലെ.

ദീപംപോലെയിരുട്ടിലിന്ദു,രവികൾ—
ക്കൊപ്പംപ്രകാശിച്ചു, മി—
ങ്ങാപത്താമിരുൾമാനമാററി, മമതാ,
ബോധംവിനാ, ദേശികൻ
ഇമ്പംകൊണ്ടുരചെയ്യവാക്കൊരുനിമി—
ത്തംപോൽ,സുധാമാരിപോ—
ല,മ്പോടംബരവാണിപോലെ വരദം,
ദിവ്യം, പരം, പാവനം.

ഇരുട്ടിൽ, ദീപം, ചന്ദ്രൻ, സൂര്യൻ ഇവ മൂന്നും ഒന്നിനൊന്നു മെച്ചപ്പെട്ടുവരുന്നപോലെ ജ്ഞാനപ്രകാശവും ഏറിവരുന്ന അനുഭവത്തെ 'തത്ത്വപ്രകാശ'ത്തിലും പ്രസ്താവിച്ചിട്ടുണ്ട്.

ശിഷ്യൻ കരുതിയിരിക്കുന്ന സാക്ഷാത്ക്കാരം സത്ഗുരുശ്രവണത്തോടുകൂടി ഫലപ്പെടുന്നതിനാൽ ഈ ശ്രവണത്തെ 'ഒരുനിമിത്ത'മെന്നും, ജലവർഷം പ്രത്യുപകാരേച്ഛകൂടാതുള്ളതായിരുന്നാലും ഉല്പത്തിനാശങ്ങളുള്ളതിനാൽ അതിനോടുപമിക്കാതെ 'സുധാമാരി'യെന്നും, ആകാശവാക്ക് സത്യത്തെ അറിയിക്കുന്നുവെന്നതിനാൽ 'അംബരവാണി'യെന്നും പറഞ്ഞിരിക്കുന്നതാണ്.

വിൺഛായാപൂരുഷൻപോലുടലുരുവരുമാ-
റിമ്പമേ രൂപമായോൻ,
വൻമായാവൈരിയൊന്നെൻമനമപഹരണം
ചെയ്യുകാരുണ്യഗീരും,
ആവേശൻ, വീര, നൂഴിപ്രവരനു,മൊരുപെ-
ണ്ണാളനും, മൃത്യുവെത്താൻ
കാമിക്കുന്നോനുമൊക്കുംമൊഴിയൊടുനികരാ-
ണെന്നതായ് വന്നതായും. 10

ഛായാപൂരുഷൻ—ഒരാളിനെ കുറിക്കുന്ന നാമ, രൂപ, ജഡ, ചൈതന്യങ്ങളെല്ലാംതന്നെ നിഴൽ ഒന്നുമാത്രമെന്ന നിഴൽ മനുഷ്യൻ.

ഇമ്പ....വൈരി....ആനന്ദസ്വരൂപിയായ ഗുരു

ഉടലുരു—ജഡസ്വരൂപം

ആവേശൻ—നിജബോധം വിട്ടവൻ.

വീരൻ—എതിർത്തവനെ കൊല്ലുക എന്ന വ്രതംകൊണ്ടവൻ.

ഊഴിപ്രവരൻ— രാജകല്പന എന്തിഹലോകസുഖത്തിനും മതിയാകുന്നപോലെ എന്തുപരലോക സുഖത്തിനെയും കൈവരുത്താൻ മതിയായ ആജ്ഞാശക്തിയോടുകൂടിയ ഗുരു.

പെണ്ണാളൻ– തൻെറ ആരാധനാപാത്രമായ കാമിനിയെ സ്തുതിക്കുക എന്ന ഏകതൊഴിൽ ചെയ്യുനിന്നു് ലോകത്തിലേറ്റവും വലുതു് അവളാണെന്നു കാണുന്നതുപോലെ സാക്ഷാത്കാരം മാത്രം ഉത്കൃഷ്ടം എന്നു പറഞ്ഞു് അതിനെ കീർത്തിക്കുന്നവൻ.

മൃത്യു....ന്നോൻ—മരണംകൊണ്ടേ സുഖമുണ്ടാവൂ എന്നതു പോലെ ബോധഒഴിവുകൊണ്ടേ ഇമ്പം സാദ്ധ്യമാണെന്നറിഞ്ഞു് തൽബോധ ഒഴിവിനെ ഉററാഗ്രഹിക്കുന്നവൻ.

ഒക്കംമൊഴി– മുൻപറഞ്ഞവരിൽ ഓരോരുത്തരുടെ ഫലത്തൻെറ പ്രാപ്തിക്കും ഉതകുന്നതായുള്ള മൊഴി.

നിർവ്വാണമാണ്ടു, നിജബോധമതിൻെറബന്ധം
ചെവ്വായറുത്തു വഴികാട്ടിയ വേദവിജ്ഞൻ
ചീകാഴിനാഥ,നരുമത്തമിഴ്കോവിദൻ താ-
നേകാന്തബുദ്ധിയൊട്ടരച്ചിതെനിക്കിതെല്ലാം. 11

ചീകാഴിനാഥൻ– ചീർകാഴിയിൽ ജനിച്ചു് അവിടെ സമാധിസ്ഥനായവൻ– (ചീർകാഴി, തമിഴ്നാട്ടിൽ മായാവരത്തിനും ചിദംബരത്തിനും ഇടയ്ക്കുള്ള ഒരു പുണ്യസ്ഥലം)

അരു...ദൻ—തമിഴ ഭാഷയിൽ വല്ലഭനായിട്ടുള്ളവൻ (കേരളം കടൽമാറി ഉണ്ടാകുന്നതിനുമുമ്പു് തമിഴ്നാട്ടു് 'ദ്രാവിഡനാട്ടു്' ആയിരുന്നു. ആദിമലയാളികൾ ഈ ദ്രാവിഡനാട്ടിൽ നിന്നും മാറിത്താമസിച്ചവരായിരുന്നു.

ആദിശങ്കരാചാര്യരുടെ 'ദ്രമിളശിശു' ജ്ഞാനസംബന്ധരാണെന്നും പറയപ്പെടുന്നു)

പൂർണ്ണത്വംവരുവാൻ, തനിക്കുശിവനോ-
ടില്ലൈക്യമെന്നോതുവാൻ
വർണ്ണിച്ചീടിനദേഹമാനദുരിതം
മാററാൻകൊതിച്ചീടുവോർ

എണ്ണീടും പലശാസ്ത്രമുള്ളതിഹ നാ-
മാസഞ്ചിയൊന്നായ്മറി-
ച്ചുണ്ണാൻ താനൊഴിയാതൊഴിഞ്ഞൊരൊഴവി-
ന്നോതാമൊടുക്കം, ശിവം.

നിരുപാധികശിവതത്വത്തിലേ പൂർണ്ണത്വം സംഭവിക്കുന്നുള്ളു. തന്റെ പൂർണ്ണത്വത്തിനു് താൻ നിരുപാധികശിവമാവണം. തനിക്കു പൂർണ്ണത്വം കൈവരാതിരിക്കുമാറു് തന്നെ ശിവനിൽ നിന്നും വേർതിരിച്ചു വച്ചുകൊണ്ടിരിക്കുന്നതു് ദേഹാഭിമാനം മൊഴിയായ്മയാണു്.

താൻ + ദേഹമാനം = ഈ വ്യവഹാരിയായ ജീവാത്മാവു്—അപൂർണ്ണൻ താൻ—ദേഹമാനം ശിവം—പൂർണ്ണം.

എണ്ണീടും — ഓരോരോന്നായ് തെരഞ്ഞുകൊണ്ടിരിക്കുന്ന ആസഞ്ചി—ആ സമൂഹം. ഉണ്ണാൻ = അനുഭവിക്കാൻ

'താനൊഴിയാതൊഴിഞ്ഞൊരൊഴിവു്'' എന്നതിനു് 'ഒഴിവു്, ഇൽ, ഒടുക്കം' എന്ന വാക്കിനെ മുഖവുരയിൽ വിശദീകരിച്ചിട്ടുള്ളതിനെ കൂടുതൽ ചിന്തിച്ചു സ്വയം വിശദപ്പെടുത്തി അറിയുന്നതാണുത്തമം.

ശ്രുതിയും ഗുരുവാക്യവുമനുഭവവും
മതിതെളിയുന്നതിനുള്ളതുപോലെ
കഥചെയ്യുംകൃതിയൊഴവിലൊടുക്കം
വിതയിതു മിതുവരെയുള്ളതെതിനും. 13

ശ്രുതി....വവും— വേദസാരങ്ങളും അവയെയുക്തിപ്പെടുത്തിക്കൊണ്ടുള്ള ഗുരുമൊഴിയും ഇവ രണ്ടിന്റെയും ഫലമായുണ്ടാകുന്ന അനുഭവവും.

വിത— ഇപ്പറഞ്ഞമൂന്നും ബീജാവാപം ചെയ്യപ്പെട്ടിരിക്കുന്നതു്. (ഈ ഗ്രന്ഥം)

എതിനുംവിത—ആത്മാനുഭവത്തിനു് ഹേതുക്കളായിപ്പറയപ്പെട്ടിട്ടുള്ള സർവ്വത്തിനും ബീജമായും ഫല (അനുഭവ) മായും

ഉള്ളതു്. 'വിത' എന്ന പദപ്രയോഗം ഈ ഗ്രന്ഥം ഒരനുഭവഗ്രന്ഥമാണെന്നതിനെ സൂചിപ്പിക്കുന്നു.

കർമ്മം, യോഗം, ക്രിയയു മുടലിൻ
മന്ത്രസൂത്രാദിയുംകേൾ
ധർമ്മോൽക്രാന്തം നിയതമഗുണാ-
ത്മാവിനെന്നുന്നുധർമ്മം
കാമ്യംമാറാനുഴലുമൊരു മു-
ജ്ജന്മയോഗിക്കുമേ ......താൻ
കാമിച്ചിട്ടും പഴിയുമറുമാ-
റോതിടുന്നുണ്ടിതോർക്കു. 14

ധർമ്മോൽക്രാന്തം — ധർമ്മവിഹീനം.

അഗുണം — ഗുണരഹിതമായ

ആത്മാവു് ഭാവനാതീതമാണു്. അതിനു് ധർമ്മങ്ങളോ ഗുണങ്ങളോ ഒന്നുമില്ല. യോഗ, കർമ്മ, ക്രിയാദികൾ ഇങ്ങനെയുള്ള ആത്മാവിനു് ഗുണങ്ങളേയും ധർമ്മങ്ങളേയും മററും ആരോപിക്കുന്നു. ഇതിനാൽ ആത്മാവു് തരം താഴ്ത്തപ്പെടുന്നു.

കാമ്യം....മറുമാറു് — സർവ്വ ആശകളേയും അറക്കണമെന്ന ആശ താപസന്നു് അവശേഷിച്ചു നില്ക്കുന്നു. താപസരുടെ ഈ ആശക്കും ഈ ഗ്രന്ഥം പരിഹാരം കാണുന്നു. എങ്ങനെയെന്നാൽ എതാശയ്ക്കും കേന്ദ്രമായ തൽബോധത്തിന്റെ ഒഴിവിനെയാണു് ഈ ഗ്രന്ഥം ഉപദേശിക്കുന്നതു്. തൽബോധ ഒഴിവിൽ ഒന്നൊന്നായൊഴിക്കാനൊന്നുമുണ്ടായിരിക്കയില്ലല്ലോ.

കായത്തിന്നുയിർ, കണ്ണിനങ്ങിമ, സദാ
സൂചിക്കു സൂത്രം കണ-
ക്കായിത്തൻ ഗുരുസേവ, പാമ്പു, പുലി, തീ-
യെന്നും ഗണിക്കാതെമേൽ

ചെയ്യും ശിഷ്യന ലഭ്യമാണതും, വെറും
മൎത്ത്യന്നസാദ്ധ്യം ധ്രുവം
കായുന്നില്ലിഹരംഭ, മൺകലമഹോ
പൊന്നാകയില്ലഗ്നിയിൽ. 15

സാക്ഷാത്ക്കാരം പ്രദാനം ചെയ്യാൻ ഈശ്വരനും ആളാകുന്നില്ല. അനഭവസാക്ഷാല്ക്കാരമുള്ള ജ്ഞാനിക്കേ സാധിക്കുന്നുള്ളു. ഗുരുശുശ്രൂഷ ചെയ്ത് ഗുരുപ്രീതി സമ്പാദിച്ച് ആ പ്രീതിയിൽക്കൂടി ഗുരുവിൻെറ വിശേഷജ്ഞാനം ശിഷ്യന പകൎന്നുകിട്ടുന്നു. ഈ പദ്യത്തിൽ ഗുരുശുശ്രൂഷയുടെ മഹനീയതയെ പറയുന്നു. ഉത്തമഗുണങ്ങളുള്ളവൎക്കേ പരിപൂൎണ്ണ ഹൃദയത്തോടുകൂടി ഗുരുശുശ്രൂഷ ചെയ്തു ഫലിപ്പിക്കുവാൻ കരുത്തുണ്ടാകുന്നുള്ളു.

പാമ്പ്..........ക്കാതെ—തൻെറ നിരന്തര ഗുരുശുശ്രൂഷക്ക് ഇത്തരം ഭയങ്കര തടസ്സങ്ങളും ഏൎപ്പെട്ടാലും താൻ നിറഞ്ഞ സ്നേഹം കൊണ്ട് അവയേയും അതിജീവിക്കുക എന്നല്ലാതെ പിന്തിരിയുക എന്നതില്ലാതെ.

ഇങ്ങനെ തീവ്രനായി നില്ക്കുന്നവൻ മോക്ഷത്തിനധികാരിയാണെന്നു തെളിയിക്കുന്നു. അറിവിൽക്കൂടെയുള്ള സ്നേഹമാണ് യഥാൎത്ഥസ്നേഹം. ഉയിരും സ്നേഹവും ആൎക്കു രണ്ടല്ലെന്നാകുന്നുവോ അവൻ മോക്ഷത്തിന്നധികാരിയായി ഭവിക്കുന്നു.

പ്രേമിക്കുംരസമഞ്ജുമുണ്ടു പൊഴിയും
ഗാനം പഠിപ്പോനുമേ
പ്രേമാബ്ധിത്തിരമാലയൊത്തു രസമായ്
പാഞ്ഞോടിനിന്നൊന്നപോൽ,
അൎക്കൻതന്നുദയത്തിലംബുജമുണ-
ൎന്നുല്ലാസമാടുന്നപോ-
ലാ,ൎക്കും കിന്നരിഗീതമുണ്ടവിധം
നോക്കുന്നവൻ കണ്ടിടും 16

പ്രേമി............പൊഴിയും— (കാമിനിയെ) കെട്ടിപ്പുണർന്നനുഭ
വിച്ച അഞ്ചു രസങ്ങളിൽ നിന്നും ഊറിവന്ന (ഗാനം.)
കിന്നരിഗീതം— തന്നത്താനേ പാടുന്ന മൂളിപ്പാട്ട്.
നോക്ക........കണ്ടിടും— അന്വേഷിക്കുന്നവൻ കണ്ടെത്തും.

അനുഭവരസത്തിൽ ഉടലെടുത്ത ഗാനത്തിൽ അനുഭവം ഇല്ലാതെ വരികയില്ലല്ലോ. പണ്ട് കാളിദാസൻ എഴുതിയ ശൃംഗാര പദ്യങ്ങൾ ഇപ്പോൾ വായിച്ചാലും വായനക്കാരിൽ ശൃംഗാരം അനുഭവപ്പെടുന്നതുപോലെ. ഇതിനു കാരണം അന്നത്തെ അനുഭവത്തിൻെറയും ഇന്നത്തെ ഗാനത്തിൻെറയും സ്വരൂപമൊന്നായിരിക്കുന്നതാണ്. ദീപത്തിൽനിന്നും ദീപം പകരുന്നതുപോലെ അനുഭവത്തിൽനിന്നും അനുഭവം പകരുന്നു.

ഗ്രന്ഥം എഴുതിയ ആളിൻെറ (സാക്ഷാത്ക്കാര) അനുഭവത്തെ കഥിക്കുന്ന ഈ ഗ്രന്ഥത്തെ പഠിക്കുന്നവനും അനുഭവം ഉണ്ടാകുന്നു. എന്ന് പ്രസ്താവിക്കുന്നു.

ബോദ്ധ്യപ്പെടാത്തതറിവാകിലുമാക്കുകൊള്ളാം
ബോദ്ധ്യപ്പെടുന്നതറിവററതുമാകിലെ......
ബോധിച്ചനല്ലൊരറിവും ചിലരാദരിക്കാ
ബോധിച്ചിടുന്നിതൊരുദോഷമെതിന്നൊയുംകേൾ 17

അർത്ഥം സ്പഷ്ടം.

മള്ളത്തിനുടെമേളവുംനടന,
ഗാന,രാഗവുമിടയ്ക്കുനിർ—
ബോധയായ്കിഴവികേണതും പരമി-
ണങ്ങിടാത്തവിധമിന്നിതും;
കേണപോംകിഴവിയോടുചേന്നവര-
തൊത്തു ഗ്രന്ഥമിതിനെപ്പററി-
പ്പോക്കുബോധവുമൊഴിഞ്ഞുപോ, മറ്റഥ-
ലങ്ങളൊന്നുമിതിലില്ലകേൾ 18

വായനക്കാർക്ക് ഇമ്പത്തെക്കൊടുക്കുന്ന അനവധി സാഹിത്യ ഗ്രന്ഥങ്ങളും പുരാണേതിഹാസങ്ങളും ഭാഷയിലുണ്ട്. അവയുടെ ആനന്ദം നാം ഇന്ദ്രിയദ്വാരാ അനുഭവിക്കുകയും ചെയ്യുന്നു. നാം ഇങ്ങനെ വിഷയാനന്ദം എങ്ങും അനുഭവിച്ചു കൊണ്ടിരിക്കുന്നതിനാൽ "മട്ടലത്തി.........രാഗവും" എന്നു പറഞ്ഞു. ഈ വിഷയാനന്ദങ്ങളെ വഹിച്ചു നില്ക്കുന്ന അന്തഃകരണത്തെത്തന്നെ ഈ കൃതി ഉന്മൂലനാശം ചെയ്യുന്നതിനാൽ "നിർബോധ.....കേണലും" എന്നു പറഞ്ഞിരിക്കുന്നു. ഈ ഗ്രന്ഥം പഠിക്കുന്നവർ തൽബോധം ഒഴിഞ്ഞു ഗ്രന്ഥത്തിന്റെ അനുഭവസ്വരൂപത്തോടുചേർന്നു പോകുന്നതിനാൽ "കേണുപോം....ചേന്നവൻ" എന്നും പറഞ്ഞിരിക്കുന്നു. ഇതും—ഈ ഗ്രന്ഥവും.

അറുഫലങ്ങൾ = 1) കൊയ്തെടുക്കാനുള്ള ഫലങ്ങൾ.

(പ്രയോജനങ്ങൾ)

2) നശിച്ചുപോകുമെന്ന പ്രയോജനങ്ങൾ

ഈ ഗ്രന്ഥം നശ്വരങ്ങളായ ആനന്ദങ്ങളെ ഉളവാക്കുന്നതിനു പകരം പഠിക്കുന്നവനെ നിത്യാനന്ദാനുഭവസ്വരൂപിയാക്കിത്തീർക്കുന്നുവെന്നു സാരം.

ബോധത്തിന്നൊഴിവെക്കഥിപ്പതരുതേ
വാക്കിന്നു; കൺ, കാൽ, മന-
സ്സേതുംകൊണ്ടറിയും പടിക്കിതറിയാ-
നൊക്കില്ലയെക്കാലവും;
കണ്ണാടിത്തടമാഴികാട്ടുവതുപോൽ,
കൺകോണെറിഞ്ഞന്യനായ്
പെണ്ണോതുന്നതുപോലെഭാഷിതമിതിൻ
ചൊല്ലിൽശിവംകാണുനീ. 19

ബോധ............വാക്കിന്നു— ബോധമില്ലെങ്കിൽ സംസാരമേയില്ല. അപ്പോൾ, ബോധം ഒഴിഞ്ഞിരിക്കുന്ന അവസ്ഥയെ വാക്കുകളെക്കൊണ്ട് എങ്ങനെ വർണ്ണിക്കും ?

കൺ.......പടിക്ക് — കണ്ണുകൊണ്ടു കണ്ടിട്ടോ കാലാൽ നടന്നു ചെന്നിട്ടോ, മനസ്സുകൊണ്ടു് ചിന്തിച്ചിട്ടോ അറിയാവുന്ന പോലെ.

കണ്ണാ.......പോൽ— കടലിന്റെ കാഴ്ച കണ്ണാടി പ്രതിബിംബിപ്പിച്ചു കാണിക്കുന്നതുപോലെ (കണ്ണാടി ദൂരെയിരിക്കുന്ന ഒന്നിനെ കരഗതം പോലെയാക്കിത്തരുന്ന പോലെ)

കൺ.......ന്നതുപോലെ— കാമുകി കാമുകനോടു് നയനസംജ്ഞയാൽ സംസാരിക്കുന്നപോലെ.

ഭാഷിതമിതും— ഈ മുൻ പറഞ്ഞ രീതിയിൽ ബ്രഹ്മ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന ഈ ഗ്രന്ഥവും.

ശിവം— (തന്റെ) നിത്യസൗഖ്യസ്വരൂപം. (ബ്രഹ്മം)

സ്പൎശിക്കും കരമേ മണക്കുവതിനാം
തുമ്പിക്കരം പോലെയ-
ദ്വൈതാനന്ദമതിന്നഭിന്ന ശിവനെ-
ച്ചൊല്ലാ മനോവാക്കുകൾ;
കാണാം, കാക്കയിരുന്നക്രൂര, പിറയ-
ക്കൈത്തുമ്പിലും, മറ്റൊരാൾ
കാണിക്കുമ്പൊഴുതെ,ന്നപോലെ ഗുരുവാ-
ക്കിൽക്കാൺ ശിവം തന്നെയും. 20

സ്പൎശി..........വതിനാം— തൊടുന്ന കരം തന്നെ മണപ്പിക്കാനും ഉതകി നില്ക്കുന്നു.

അദ്വൈ..........ശിവനെ— അദ്വൈതാനന്ദത്തേയും ശിവനേയും അഭേദപ്പെടുത്തി, ഈ രണ്ടും അഭേദപ്പെട്ടു നിൽക്കുന്ന ഏക വസ്തുവിനെ (വാക്കുകൾ രേഖപ്പെടുത്തുന്നില്ല)

"അൻപുംശിവവും ഇരണ്ടെൻപാർ അറിവിലാർ" എന്നുണ്ടു്.

കാക്കയി.......... ത്തുമ്പിലും— അനുഭവത്തെ പ്രകാശിപ്പിക്കാൻ, അനുഭവം പെററ ഗുരു അനുഭവം അറിയാത്ത ശിഷ്യനെ

ഉപായങ്ങളാൽ അറിയിക്കുകയാണ്. വാച്യാർത്ഥ ലക്ഷ്യാ ത്ഥങ്ങളാലും ലക്ഷണാവൃത്തികളാലും അധ്യാരോപ അപവാദയുക്തികളാലും മറ്റു ദാഹരണങ്ങളാലും മാത്രമേ ശിഷ്യനെ ബോധിപ്പിക്കാനൊക്കുന്നുള്ളൂ.

ഗുരു ......... തന്നെയും— ഗുരുമൊഴികളെ ഇപ്പറഞ്ഞ ഉപായങ്ങളിൽ കൂടി മനനം ചെയ്താൽ സ്വസ്വരൂപ (ശിവ) ത്തെ എത്തുപെടുന്നതാണ്.

ക്ഷീരം വിട്ടുനിണം കുടിച്ചുമുലയു-
ണ്ണിയ്ക്കൊത്തു, നീരിങ്കലും
ചേറപ്പുന്നൊരു പോത്തുപോലെ, യകിലാ
നീരറവരയ്ക്കും വിധം.
നേരെന്ന്യെ, ജളർതൻകുതക്കമതിയൊ-
ന്നിന്നെപ്പലേതാക്കിടും
മായാവാണികൾ കേട്ടുകേട്ടു നരകം
പ്രാപിച്ചിടുന്നാരുമേ. 21

നിത്യാനന്ദസ്വരൂപത്തെ അനുഭവമാക്കിത്തരുന്ന അനുഭവശാസ്ത്രങ്ങളിരിക്കവെ അനശ്വരഫലങ്ങളെത്തരാൻ മാത്രം പര്യാപ്തമായ തത്ത്വങ്ങളുടെ പിറകേ പോകുന്നവരെ "നിണം കുടിച്ചു മുലയുണ്ണിക്കൊപ്പ"മെന്നും, ജ്ഞാനികളെ സമീപിക്കാൻ ഭാഗ്യം ലഭിച്ചാലും അവരോടു കുതർക്കങ്ങൾ പറഞ്ഞ് സ്വന്തം ചിത്തം കലക്കുന്നവൻ "ചേറപ്പുന്നൊരു പോത്തുപോലെ" എന്നും ശരിയും തെററും അറിയാത്ത തന്റെ അറിവിൽ പിടിവാദം കൊള്ളുന്നവർ "അകിലാനീരറവരയ്ക്കും വിധ"മെന്നും നേരായ മാർഗ്ഗമറിയാത്തവരെ 'ജളർ' എന്നും പറഞ്ഞിരിക്കുന്നു.

സാധാരണ, ഗുരുക്കന്മാരെന്നു പറയുന്നവർ ഒരു കാര്യത്തെ പലകാര്യങ്ങളാക്കി ശിഷ്യന്മാരെ ലക്ഷ്യപ്രാപ്തിയിൽ അടുപ്പിക്കുന്ന മട്ടിൽ അകററിക്കൊണ്ടു പോകുന്നേയുള്ളൂ.

ചൂടേററുള്ളഴലേറി നീരിനരുതായ്
വെമ്പുന്നൊരന്ധൻപോൽ,
മാടിപ്പാലിനിരന്നു കന്നു പശുവെ-
ത്തേടുംപൊറാവേളപോൽ,
നാടെങ്ങും പലവേളിചെയ്തൊരുവിട-
ന്നോറന്നൊരാസക്തിപോ-
ലോടുംസത്ഗുരുവെത്തിരഞ്ഞുനിയതം
മുക്തിയ്ക്കൊരാളയവൻ. 22

വിവ:

നിരാധാരവും നിരാലംബവുമായ തൻെറ സത്യനിത്യസുഖസ്വരൂപത്തെ പരോക്ഷമായി അറിയുന്ന പക്വാധികാരിക്ക് അതിനെ അപരോക്ഷമായി അനുഭവിച്ചുകൊള്ളുവാൻ കലശലായ ആഗ്രഹമേർപ്പെടുന്നു. ഈ ദശയിൽ ഈ മായാജീവിതദുഃഖം ദുസ്സഹമായിത്തോന്നുന്നു. ഈ ദുഃഖത്തിനു ഹേതുവായ തൻെറ ദേഹബോധം അവനെ നിരന്തരം വേദനപ്പെടുത്തുന്നു. അതിനാൽ 'ചൂടേ....ലേറി' എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ഈ ദുഃഖത്തിൻെറ നിവൃത്തിക്ക് സ്വയം കരുത്തില്ലാതിരിക്കുന്നതിനാൽ 'നീരിനരുതായ്‌വെമ്പുന്നൊരന്ധൻപോൽ' എന്നും, ദുഃഖനിവൃത്തിക്ക് സത്ഗുരുവിനെ നോക്കി അക്ഷമനായി നില്ക്കുന്നതിനാൽ 'കന്നുപശുവെത്തേടുംപൊറാവേളപോൽ' എന്നും, പരോക്ഷമായറിഞ്ഞ തൻെറ സുഖ സ്വരൂപത്തിൽ മതിമറന്ന് പിന്നീട് നിരന്തരം അതിലാസക്തി വർദ്ധിച്ചുവരുന്നതിനാൽ 'വിടന്നോറന്നൊരാസക്തിപോൽ' എന്നും പറഞ്ഞിരിക്കുന്നു.

പെണ്ണായാണായിരണ്ടുംവിട്ടമൊരുവിധമാ-
യും പിറന്നും വളർന്നും
മണ്ണായ്സ്വാതന്ത്ര്യമില്ലാ,തൊരുഗതിയറിയാ-
തൊക്കെമായുന്നൊടുക്കം;

കാര്യംഭേദങ്ങളുററാലൊരുപൊരുളെതിനും
ഹേതുവായുണ്ടവനെ-
പ്പാരംകാട്ടുന്നശാസ്ത്രം നരനൊരുനയനം
നല്ലവേദാഗമങ്ങൾ. 23

നാം ഈ കാണുന്നവയൊക്കെ കാര്യവസ്തുക്കളാണു്. ഇവയെല്ലാം ആദികാരണം ശുദ്ധചൈതന്യവും. മഹത്തുക്കൾ കാര്യകാരണങ്ങളെ ഇപ്രകാരം വർണ്ണിക്കുന്നു.

"കാരണംതന്നെക്കാര്യമായിട്ടുന്നു
നാമരൂപാദികൊണ്ടെന്നറികെടോ
അതുകൊണ്ടുജഗത്തിന്നുകാരണം
പരമാത്മസ്വരൂപമറിയണം
വിശ്വസൃഷ്ടിക്കുകാരണമാംബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ
വിശ്വനാശംവരുമ്പോഴുമുണ്ടതു
ശാശ്വതംഎന്നു ചിന്തിച്ചുറയ്ക്കണം.
മൃത്തുകൊണ്ടു ചമച്ചഘടംതന്നിൽ
മൃത്തല്ലാതന്യമെന്തുതാനുള്ളതും?
തങ്കകങ്കണംതന്നിലകംപുറ-
മെങ്ങുമത്തങ്കമില്ലാതിരിക്കുമോ?

ഇങ്ങനെ കാര്യകാരണങ്ങളുടെ അഭേദത്തെ ചൂണ്ടികാണിച്ചു ഈ പ്രപഞ്ചത്തിൻേറയും ഈശ്വരൻേറയും വേറവുമ ഒഴിവായി നില്ക്കുന്ന സ്വസ്വരൂപത്തെ പ്രത്യക്ഷമായിക്കാണാൻ ഈ ഗ്രന്ഥം ആക്കും ഒരു കണ്ണായി ഭവിക്കുന്നു എന്നു സാരം.

തന്നെത്താനറിയാതെ താനുമുളവായ്
വേറാകി,ലജ്ഞാതമായ്
നിന്നിൽതന്നൊഴിവാംസ്വജന്മമുടിവെ-
ന്നൊന്നില്ല,ദൃശ്യങ്ങൾ നിൻ

സാന്നിദ്ധ്യത്തിലുദിച്ചുയർന്നുള്ളതും
കൃത്യങ്ങളുഞ്ചും, ശിവാ-
നന്ദംവാച്ചവചസ്സിലോളുവതു, ഞാൻ
കേട്ടാലവംജന്മവും. 24

വിവ:—

തന്റെ പൂർണ്ണത്വത്തിൽ എല്ലാം അടങ്ങിയിരിക്കുന്നതിനാൽ താനറിയാതെ ആ തന്നിൽനിന്നും ഈ താനുണ്ടായിപ്പിരിഞ്ഞതാണെങ്കിൽ ഈ താൻ തന്റെ ആദിയറിയാതെ നിന്നിൽ (ഗുരുസ്വരൂപത്തിൽ) ഒഴിഞ്ഞാലും അതിനെ ജനനനാശമായിക്കരുതാൻ നിവൃത്തിയില്ല നിന്റെ മഹൽസാന്നിദ്ധ്യത്തിൽ മാത്രമാണ് സൃഷ്ടിസ്ഥിതിസംഹാരാദികൾക്ക് ഹേതുവായ ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതു്. അതിനാൽ നിന്റെ ആനന്ദസ്വരൂപത്തിൽ ചേഷ്ടിക്കുന്ന ഇന്ദ്രിയങ്ങളുടെ പഞ്ചവൃത്തികളെയും പററിപറഞ്ഞു് ഞാൻ അതിനെ ഉററുശ്രവിച്ചാൽ മാത്രം എനിക്കു ജനിമൃതികൾ ഒടുങ്ങും.

ഉണ്ടായല്ലുള്ളതെന്നായ,ഖില പരമത-
ത്ത്വങ്ങളും തീണ്ടിടാതായ്,
എങ്ങുംപോയ്‌വന്നതെന്നററ,ണുവിനുമണുവായ്
സൂക്ഷ്മ,മന്യൂനമായി,
നിത്യം, നിശ്ചഞ്ചലം, വിൺതലമതിൽ മരുത്തം
പോൽപ്രപഞ്ചത്തെവേറായ്-
ത്തിത്ത്തന്നില്ലാത,ഖണ്ഡപ്രഭയൊടുസകലം
കണ്ടതേപൂരണം കേൾ. 25

വിവ:—

ഉണ്ടാ........തെന്നായ്—ഉണ്ടായി എന്നതു് ഇല്ലാതെയാവുകയും ചെയ്യും. അതിനാൽ തന്റെ നിത്യചൈതന്യസ്വരൂപം ഉണ്ടായതു് എന്നു പറയാൻ പാടില്ല. എപ്പോഴുംഉള്ളതു് എന്ന അർത്ഥത്തിൽ ഉള്ളതു് എന്നുമാത്രം പറയാം.

എങ്ങും........തെന്നാറു്— പോക്കുവരവില്ലാത്തതായി.

വിൺത........ല്ലാതെ—വായു ആകാശത്തിനന്യമായി നില്ക്കാത്തതു പോലെ നിത്യബ്രഹ്മസ്വരൂപത്തിനും ഈ നശ്വര പ്രപഞ്ച സ്വരൂപത്തിനും അഭേദം കല്പിക്കുമാറു്.

പൂരണം—സമ്പൂർണ്ണം.

തത്ത്വ........ടാതായ്—ചൈതന്യമാകുന്ന സത്യവസ്തുവിൽനിന്നും ജഡങ്ങളായ തത്ത്വങ്ങൾ ഉത്ഭവിച്ചാലും തത്ത്വങ്ങൾ സത്യവസ്തുവിനെ കാണിക്കുന്നില്ല. മേഘത്തിലുണ്ടായ ജലം മേഘത്തെ മറയ്ക്കുന്നപോലെ തത്ത്വങ്ങൾ സത്യത്തെ മറയ്ക്കുന്നതേയുള്ളു. തത്ത്വങ്ങൾ നശിച്ചിടത്തേ സത്യത്തെ കാണാനൊക്കുന്നുള്ളു. വെള്ളം വററിയശേഷം മാത്രം മേഘത്തെ കാണാനൊക്കുന്നപോലെ.

അഷ്ടരൂപമൊടു പഞ്ചവൃത്തികളു-
മിച്ഛയുംകൊണ്ട ശിവരൂപവും
കിട്ടിടും ഫല, മറിഞ്ഞിടാനരിയ
പൂരണാത്മവെളി, ദേശികൻ,
നിഷ്ഠ, ജീവനെറിമാറിയിമ്പവുമു-
ദിച്ചിടത്തു കെടുമെന്നൊര-
ദ്വൈത, ദ്വൈതമൊടുസർവ്വമിന്നരുളി-
നുള്ളിൽനിന്നു മുളവായിടും, 26

അരൂപത്തിൽനിന്നും രൂപമെടുത്ത പഞ്ചഭൂതങ്ങൾ, സൂര്യചന്ദ്രന്മാരും ആത്മാവും ചേർന്ന എട്ടുരൂപവും ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധവൃത്തികളും സ്വന്തം സ്വതന്ത്ര ഇച്ഛാസ്വരൂപത്തിൽ നില്ക്കുന്ന മഹേശ്വരരൂപവും ഇവയെ വണങ്ങുന്നവർക്കുണ്ടാകുന്ന ഫലപ്രാപ്തിയും ഈ രൂപങ്ങളെയെല്ലാം താണ്ടി തൽബോധത്തിനൊക്കാതെ ആത്മബോധത്തിനുമാത്രം അറിയപ്പെടാവുന്നതായുള്ള പരിപൂർണ്ണ ആത്മപ്രകാശവും ഗുരുസ്വരൂപവും ബ്രഹ്മനിഷ്ഠ,

തൽബോധമൊഴിഞ്ഞാലുണ്ടാവുന്ന നിത്യാനന്ദം, നശ്വരങ്ങളായ ദ്വൈതാദ്വൈതങ്ങൾ ഈ എല്ലാത്തിനും ഉള്ളത്തിസ്ഥാനം തന്റെ അരുൾ വൈഭവം മാത്രമാണ്. അദ്വൈതമാണ് ദ്വൈതത്തെ ഉളവാക്കുന്നതു്. അതിനാൽ ഇവരണ്ടും വർജ്ജ്യം. ഒന്നെന്നോ പലതെന്നോ പറയാനാവാത്ത അദ്വൈതാതീതമാണ് സത്യവും നിത്യവും. അദ്വൈതാതീതം അനുഭവവുമാണ്. ഇപ്രകാരം അരുൾ നിലയിൽ നില്ക്കുന്ന അനശ്വരമായ അനുഭവാദ്വൈതത്തെയാണ് ഈ പദ്യം ഘോഷിക്കുന്നതു്.

നിന്നൊക്കണ്ടെയിടത്തു നിന്നെമറയും
പാശത്തിലും മുഖ്യമായ്
നിന്നെത്താനിഹ കണ്ടിടുന്നു, വിറകി-
നുള്ളഗ്നിയെക്കണ്ടപോൽ
തീയത്രേവിറകെന്നു കാൺകിലതിനു-
ള്ളാവൈഭവത്തെത്തനി-
ച്ചാരാൽ കണ്ടവിധം, ജഗത്തൊടെതുമേ
നീയൊന്നുതാനായ്‌വരും. 27

പാശം—ദേഹബന്ധം (കർമ്മബന്ധം)

വിറകിനാദികാരണം അഗ്നിയാണ്. നാമരൂപങ്ങളോടു കൂടിയ വിറക് അഗ്നിയെ മറച്ചുനില്ക്കുന്നു. വിറകിന്റെ രൂപമഴിയുമ്പോൾ അഗ്നി പ്രകാശിക്കുന്നു. വിറക് ബന്ധരൂപവും അഗ്നി മുക്തിരൂപവുമാണ്. അതുപോലെ നിന്റെ മുക്തിസ്വരൂപം തന്നെയാണ് ബന്ധസ്വരൂപമായി നിൽക്കുന്നതു്. ഈ ബന്ധസ്വരൂപത്തിൽ മുക്തിസ്വരൂപം സ്പഷ്ടവുമാണ്. വിറകിൽ അഗ്നി നിത്യനിവൃത്തമായിരിക്കുന്നപോലെ നിന്നിൽ ആത്മാവ് നിത്യനവൃത്തനായിത്തന്നെയിരിക്കുന്നു.

പശു, പതി, പാശ. അറിവുകളെക്കൊണ്ടു് സർവ്വവും ആത്മസ്വരൂപമാണെന്നെത്തുപെടും.

പശ്ശുഅറിവ്—ദേഹം താൻ എന്ന ജീവബോധം.

പാശഅറിവ്—കർമ്മശരീരമാണ് ആത്മാവിനെ വഹിച്ചുകൊണ്ടിരിക്കുന്നതു് എന്ന അറിവ്.

പതിഅറിവ്—പശു, പാശങ്ങൾ അജ്ഞാനമാണെന്നും താൻ എപ്പോഴും ആത്മസ്വരൂപത്തിൽ തന്നെ ഇരിക്കുന്നു എന്നും അറിയുന്ന ആത്മബോധം.

ജാഗ്രത്, സ്വപ്ന, സുഷുപ്ത്യവസ്ഥകളിലും
ജീവൻ ജഡത്തോടു ചേർ-
ന്നൊന്നും തന്നെ വിടാതവസ്ഥപുലരും
താദാത്മ്യബന്ധത്തോടേ,
ചാകാതുള്ളവർ ചത്തിടുന്നു വിഷമു-
ണ്ടി,മ്മട്ടുനാശത്തിനാ
മച്ചൂരിട്ടുരുൾകൊണ്ടുകാൺക, ചെളിനി-
ന്നിച്ഛാഫലം സർവ്വവും. 28

ജാഗ്രദാദി മൂന്നവസ്ഥകളിലും ജീവൻ ഇടവിടാതെ ജഡത്തോടു ചേർന്നുനിന്നു്, ആ ദേഹമാണ് താൻ എന്ന താദാത്മ്യബന്ധത്തെ സ്വയം നടിച്ചുകൊണ്ടിരിക്കുന്ന ബന്ധമേ തനിക്കുള്ളു. ചൈതന്യം ജഡബന്ധത്തെ സ്വയം വരിച്ചുകൊള്ളുന്നുവെന്നതാണ് നാമറിയേണ്ടതു്. ഇതു് മരിക്കണമെന്നില്ലാതെ വെറുതേയിരിക്കുന്നവൻ വിഷം തിന്നു് മനഃപൂർവ്വം മരിക്കുന്നതുപോലെയാണ്. തന്റെ ബന്ധത്തിനു താൻതന്നെ കാരണം എന്നർത്ഥം. താൻ സ്വയംവരിച്ച ഈ താദാത്മ്യബന്ധമാകുന്ന അച്ചുതണ്ടിനെ മാറ്റിക്കളഞ്ഞാൽ പിന്നെ തന്നിൽ ഈ വിഷയചക്രം കറങ്ങാതെ വരും. ഈ പ്രപഞ്ച പ്രകാശ തമസ്സുകൾ എല്ലാം ഉദിച്ചണയുന്നതു് തന്റെ ഉദിച്ചണയാത്ത ആത്മപ്രകാശത്തിനുള്ളിൽ തന്നെയാണെന്നറിയുക.

തന്നെത്താനറിയുന്ന ധന്ന്യനെതിര-
ല്ലിക്കണ്ട ദൃശ്യങ്ങളും
താനെന്നുള്ളതുമറ്ററിഞ്ഞ ശിവനെ-
ത്താനെന്നരയ്ക്കാവതോ ?
മാറാതുള്ളമലം പുടത്തിൽ മറയു-
മ്പോൾകണ്ട പൊന്മാറപോൽ
വേററ്റാശിവമായിരിക്കവതിനാ-
ബോധത്തെ നാംമാററിടാം. 29

എതിര്—അന്ന്യം എന്ന അവസ്ഥയുള്ളതു്.

ദൃശ്യങ്ങൾ—ഇന്ദ്രിയക്കാഴ്ചകൾ (വിഷയങ്ങൾ)

താനെന്നുള്ളതു—ദേഹം താൻ എന്നതു്.

അറിഞ്ഞശിവനെ—അന്ന്യങ്ങൾ ഇല്ലാത്തവൻ പിന്നെ ശിവനെ അറിഞ്ഞു എന്നതു ശരിയല്ല. ആ ശിവം താനായതിനാൽ ആദ്യം പറഞ്ഞ 'തന്നെത്താനറിയുന്ന'വനായി വരുന്നു. ഈ സ്ഥാനത്തു്, താൻ തൻെറ ശിവസ്വരൂപമായിരിക്കവെ, ശിവം താനാണെന്നെന്തിനു പറയുന്നു ? അഴുക്കു നീങ്ങുമ്പോൾ, പൊന്നിനും, മാററുകൂടിവരുന്നു. ഈ, ഏറിവന്ന, മാററിനു് എന്തെങ്കിലും പുതുമയുണ്ടോ ? മാററു മുമ്പിനാലേ ഉണ്ടായിരുന്നതു തന്നല്ലോ. അതുപോലെ തൻെറ ആത്മപ്രകാശം പുത്തനായുദിച്ചു പ്രകാശിക്കുന്നതല്ലാ. 'എപ്പോഴും ഉള്ളതു'' ആണു്. ഇപ്രകാരം ശിവമായ തൻെറ സ്വരൂപത്തിനു് ഒരു കാലത്തും ഹാനി സംഭവിച്ചിട്ടില്ലാത്തതിനാൽ 'താൻ ശിവമാണു'' എന്നുള്ള ശിവബോധവും ഒഴിയണം. താൻ ശിവമാണെന്നോർമ്മിച്ചാൽ താൻ തൻെറ ശിവസ്വരൂപത്തിൽനിന്നും വ്യതിചലിച്ചവനായി പോകുന്നു.

പാലാഴിക്കുള്ളിലും പാൽച്ചുവ ചെറുതറിയാ-
തന്യജന്തുക്കളെത്തി-
നാലംകൊള്ളുന്ന മീൻപോൽ തന്നതരും സുഖമി-
ന്നൊട്ടു കാണാതെയാത്മാ,
മിഥ്യാസങ്കല്പരൂപം വിഷയവിഷമതിൽ
ചത്തവനൊത്തു വാഴും
നിത്യത്വംവിട്ടു,നത്തിൻ നെറിയതി,ലനല-
സ്തംഭനം കാൺജഗത്തിൽ. 30

താനുൾപ്പെടെയുള്ള ഈ ദൃശ്യപ്രപഞ്ചം ഈശ്വര സ്വരൂപത്തിലാണിരിക്കുന്നതു് എന്നറിയാതെ താൻ നാനാവസ്തുക്കളെയും അതിൽ സൃഷ്ടിച്ചു് അജ്ഞാനത്തെ സ്വയം വരിക്കുന്നതിനാൽ 'പാലാ............മീൻപോൽ' എന്നു പറഞ്ഞിരിക്കുന്നു താൻ ഈശ്വരസ്വരൂപത്തിൽ നിന്നും ഒരു കാലവും വിട്ടുപിരിഞ്ഞിട്ടില്ലാത്തതിനാൽ "തന............താത്മാ" എന്നു പറഞ്ഞിരിക്കുന്നു. ഈ ജഗത്തു് വെറും ആരോപം മാത്രം. അതിനാൽ അത്യന്തം അസത്തുമാണു്. അസത്യത്തെ സത്യമാക്കുന്നിടത്തു് വിഷം ബാധിക്കുന്നു. നശ്വരങ്ങളായ വിഷയങ്ങളിൽ ചെന്നു കൊടുക്കുന്നതിനാൽ അവയ്ക്കൊപ്പം തനിക്കും നാശം സംഭവിക്കുന്നു. ഇപ്പോൾ സ്വപ്നസത്യം മാത്രമുള്ള വിഷയങ്ങളിൽ തന്നെ ജീവിക്കുന്ന കാരണം നാളത്തെ പ്രേതം ഇന്നു നടമാടുന്ന മട്ടിൽ കാര്യഭാഗത്തോളം എന്നും ജീവാത്മാവു ചത്തിരിക്കുന്നതിനു തുല്യമാണു്. അസത്തായ ജഗത്തിനെ സത്തെന്നു കാണുന്ന കാരണത്താൽ ഇരുട്ടിനെ പ്രകാശമെന്നു കാണുന്ന നത്തിനു തുല്യമെന്നു പറഞ്ഞിരിക്കുന്നു. അഗ്നി സ്തംഭനക്രിയയാൽ അഗ്നിയുടെ ഗുണത്തിനു ക്ഷയം സംഭവിച്ചുപോകുന്നപോലെ താൻ ആത്മസ്വരൂപത്തിലിരുന്നും കൊണ്ടു അതിനെ അറിയാതിരിക്കുന്നതിനേയും പ്രസ്താവിക്കുന്നു.

പാരാവാരശിവത്തിലുള്ള ജലമാ-
ത്മാ,വൃപ്പുമാനം, സദാ
പോരാട്ടന്നൊരുവായുകർമ്മ, മലയാം
ബോധം ജനിപ്പിക്കവെ,
വിജ്ഞാനേന്ദ്രിയമഞ്ചുദിക്ക, മളവേ
കർമ്മേന്ദ്രിയം ജാതമായ്
സജ്ജം പമ്പരമൊത്തു നിന്നിൽ വിഷയ-
ച്ചക്രം ചലിപ്പിക്കുവാൻ. 31

ശിവം—ആനന്ദമേ സ്വരൂപമെന്ന ചൈതന്യവസ്തു.

മാനം—ആത്മസ്വരൂപത്തെ ആവരണം ചെയ്തുനിൽക്കുന്ന അഭിമാനം.

സർവ്വോപരിയായി വർത്തിക്കുന്ന പരബ്രഹ്മത്തിന്റെയും പരമാത്മാവിന്റെയും സ്വരൂപങ്ങൾ അഭേദമായിരിക്കവെ പരമാത്മാവിന്റെ മൂന്നു രൂപങ്ങളായ ഇച്ഛാ, ജ്ഞാന, ക്രിയാ ശക്തികളെപ്പറ്റി പറഞ്ഞിരിക്കുന്നു.

1) ഇച്ഛാശക്തി—പഞ്ചഭൂതങ്ങളിൽക്കൂടി പരമാത്മാവ് സ്വയം പ്രകാശിക്കുന്നതു്.

2) ജ്ഞാനശക്തി—ജ്ഞാനേന്ദ്രിയങ്ങളായും അവയിൽക്കൂടിയുള്ള ഉണർച്ചയായും പ്രകാശിക്കുന്നതു്.

3) ക്രിയാശക്തി—കർമ്മേന്ദ്രിയങ്ങളായും അവയ്ക്കു തുണയായും പ്രകാശിക്കുന്നതു്.

പഞ്ചഭൂതങ്ങൾക്കു കേന്ദ്രമായി വർത്തിക്കുന്ന അന്തഃകരണരൂപമായ ഇച്ഛാശക്തി ജ്ഞാനേന്ദ്രിയങ്ങളിൽ കൂടി ബഹിർഗ്ഗമിച്ച് കർമ്മേന്ദ്രിയങ്ങൾ മുഖേനയുണ്ടാകുന്ന സുഖദുഃഖങ്ങളായ ഫലങ്ങളിൽ പററിനിന്നു് നിന്നെ കൂടസ്ഥായ ആ ഭാവനകളാകുന്ന ചിറകളിൽ ചെരുത്തിട്ടു നട്ടംതിരിക്കുന്നു. സർവ്വസംരക്ഷണകളുമുള്ള കൊട്ടാരത്തിൽ നിന്നും സ്വേച്ഛയാ വെളിയിലിറങ്ങി

വല്ല തെരുവിലും ചെന്നകപ്പെട്ട് അനാഥനായി കേഴുന്ന രാജകുമാരന്റെ ഭ്രംശം ആത്മാവിന് ഈ വിശ്വവീഥിയിലും ഏർപ്പെട്ടിരിക്കുന്നു.

ഭൂതൌഘം, വിഷയങ്ങളും, കരണക–
 ർമ്മ, ജ്ഞാനവസ്തുക്കളും,
കാലം, പിന്നെഴുമാദിനാദ, മെല്ലമ–
 ല്ലാതായ ചൈതന്യമേ
ആത്മാവെന്നറിയിച്ചു നിന്നൊരരുളാൽ
 മുൻകണ്ടതെല്ലാം നിന–
ക്കാത്മാവെന്നറിയുന്ന നിന്നെയറിവൊ–
 ന്നൊന്നും സ്വയം കാണെടോ. 32

ആത്മാവിനെ അറിയാത്തവയും ആത്മാവുതന്നെയാണ്. ആത്മാവിനെ അറിയുന്നതും ആത്മാവുതന്നെ. സ്വയം അറിയുന്ന ആത്മാവ് ഏകവും അറിയാത്തത് അനേകവുമായിരിക്കുന്നു. ഈ അനേകമെന്നത് ജീവന്മാരും അവരെ സംബന്ധിച്ചുള്ളവയുമാണ്. സ്വയം അറിയാത്ത കാരണത്താൽ ജീവന്മാരും ജഡങ്ങളുടെ ശേഖരത്തിൽ പെട്ടിരിക്കുന്നതേയുള്ളു. ജീവബോധത്തിൽക്കൂടി നോക്കുമ്പോൾ ആത്മാവു അദൃശ്യനും ജഡങ്ങൾ ദൃശ്യങ്ങളുമെന്നു തോന്നുന്നു. അരുൾ ബോധത്തിൽക്കൂടി നോക്കുമ്പോൾ ദൃശ്യങ്ങളായ ജഡസ്വരൂപങ്ങളെല്ലാം തന്നെ ആത്മസ്വരൂപമല്ലാതെ മറ്റൊന്നല്ലാ എന്നു കണ്ടറിയുന്നു. ഈ ആത്മസ്വരൂപം താനുമാണ്. ഇപ്രകാരം തന്റെ അരുളിനും അ[illegible]ലറിഞ്ഞ തന്റെ സ്വസ്വരൂപമായ തനിക്കും അസ്തിത്വത്തെ അരുളിനില്ക്കുന്നത് അറിവൊന്നുമാത്രമാണെന്നറിഞ്ഞാലും. കണ്ണു കാഴ്ചകളെ കണ്ടാലും കാഴ്ചകൾ കണ്ണിനെ കാണാതിരിക്കുന്നപോലെയാണ് ദൃശ്യങ്ങളായി മാറിയ താൻ തന്നെക്കാണാതിരിക്കുന്നത്.

ജാഗരാദിതൊഴിലഞ്ചുമുണ്ടുപരി
ജീവനി,പ്പട്ടമവസ്ഥകൾ-
ക്കാഗമം വരുമിടത്തു, കൊള്ളിയതി-
നുള്ളവൃത്തഗതിപോൽ, നിറം
അഞ്ചെഴും സ്ഫടികമൊത്തു തന്മയമ-
താക്കിവച്ചിഹ നിരന്തരം
കൊഞ്ചിനിൻ മതിമയക്കിടുന്നതുമ-
വൻെറ നൽക്കളികൾ, കാണുനീ. 33

മുപ്പത്താറു തത്ത്വങ്ങളോടുകൂടി ആത്മാവു് ഭോഗങ്ങളെ അറിയുന്നതിനാൽ ജാഗരത്തെ സൃഷ്ടിയാക്കിയും സ്വപ്നത്തെ സ്ഥിതിയാക്കിയും സുഷുപ്തിയെ സംഹാരമാക്കിയും പ്രാണവായുചലനമററിരിക്കുന്നതിനെ തുര്യമെന്ന തിരോഭാവമാക്കിയും പിന്നും അഭിമാനതമസ്സു്, തത്ത്വാദികളുടെ ഉല്പത്തി, പുണ്യപാപങ്ങൾ, ഗുരൂപദേശം ഇവകളെ അനുഗ്രഹമാക്കിയും പറഞ്ഞിരിക്കുന്നു. ഈ അഞ്ചുമാണു് "അവൻെറ കളികൾ".

സ്വന്തമാംഗുണമകന്നു മദ്യപനു
മാദകം പ്രബലമായപോ-
ലാത്മവൈഭവമകന്നു മായയൊഴി-
യാതെനിന്നുതൊഴിവാകുമോ?
മങ്കയായിഹ നടിച്ചിടും പുരുഷ—
നപ്പൊഴും പുരുഷനെന്നപോൽ
ശങ്കവിട്ടടഖിരിക്കവേയുടലൊ-
ഴിഞ്ഞ തന്നുരുവമോക്കിലാം. 34

ആത്മപ്രകാശത്തെ വേർതിരിച്ചു നിത്താൻ ജാഗരത്തിനൊക്കുമെന്നല്ലാതെ സ്വപ്നാവസ്ഥയെ കാക്കാത്തതിനാൽ ആത്മപ്രകാശത്തിൽനിന്നും ജാഗരത്തെ ആത്മപ്രകാശംകൊണ്ടുതന്നെ വേർതിരിച്ചു നിറുത്തിയാൽ തിരുവരുൾ തോന്നും. ഈ അവസ്ഥ

സഹജമായിവന്നാൽ ജാഗരപ്പിണികരം നിശ്ശേഷം മായും. ജാഗരം ഒഴിഞ്ഞാൽ അതിൻെറ വാസനയായ സ്വപ്നബാധയും ഒഴിയും ഇതിന് ഈ ദേഹപ്രപഞ്ചാദികളിരിക്കവെതന്നെ ഇവ ഇല്ലാത്ത തൻെറ സത്യസ്വരൂപത്തെ ഭജിക്കുക.

പാമ്പെന്നെണ്ണിബ്ഭയപ്പെട്ടതുചെറുകയറാ—
ണെന്നുകണ്ടെന്നതിൽപി-
ന്നമ്പേ! പാമ്പെന്നുഭാവിച്ചുടലിനെ വിറകൊ-
ണ്ടാട്ടിയും പേടിയാമോ?
ബന്ധത്താടൊത്തവസ്ഥാത്രയമതുമൊഴിവാ—
കുംശിവാനന്ദയോഗി-
യ്ക്കുന്തേ! മായാഭയം പിന്നൊരുപൊഴുതതിനെ-
ച്ചെന്നിരന്നും വരില്ലേ. 85

ശിവയോഗിക്കു ജീവകാരുണ്യത്താലോ മറേറാ മൗനം ഭേദിക്കേണ്ടിവന്നാലും, സൂര്യപ്രകാശത്തിൽ ഇരുട്ടിൻെറ പിണിയുണ്ടാവാനിടയററമാതിരി, മായാകാര്യങ്ങളിൽ ഈട്ടപെട്ടുപോയതായി വരുകയില്ല. അതിനാൽ 'അതിനെച്ചെന്നിരന്നും വരില്ലേ' എന്നു പറഞ്ഞിരിക്കുന്നു.

വാഴക്കന്നിനൊനൊരുരിച്ചുവകകാ-
ണാൻകാത്തകണ്ണെന്നപോൽ
പാഴിൽതന്നെയറിഞ്ഞിടാതെ, യറിവേ
താനാം, ശിവജ്ഞാനിപിൻ,
തന്നെച്ചൊല്ലുവതിന്നുമില്ല വകയായ്,
നാവെന്നുനാവേ പറ-
ഞ്ഞെന്നാൽപോലു,രവിട്ടു,രയ്ക്കുവതിനായ്
താനും തനിയ്ക്കുറവപോം. 86

വാഴ........കണ്ണെന്നപോൽ—തൈവാഴയ്ക്കു് തടയില്ലാത്തതിനാൽ അതിനെ ഉരിച്ചുരിച്ചു് ഒടുവിൽ ഒന്നും ഇല്ലാത്തതിനെ

കാണുന്ന കണ്ണിനെപ്പോലെ—നോക്കിക്കൊണ്ടിരുന്ന കണ്ണു മാത്രം അവശേഷിക്കുന്നതുപോലെ

പാഴിൽ തന്നെ — ദൃശ്യങ്ങളെ ഒന്നൊന്നായപവദിച്ചിട്ട് ഒടുവിൽ ശൂന്യത്തെക്കാണുന്നിടത്തു് ശൂന്യം കാണാനുണ്ടായിരുന്ന തന്നെ.

തന്നെ—(ശൂന്യത്തെകണ്ട) തന്റെ അറിവിനെ.

അറിഞ്ഞിടാതെ — (താൻ അറിവിനെ) അറിഞ്ഞു എന്നില്ലാതെ.

അറിവേ താനാം—(താൻ വേറെ, തന്റെ അറിവുവേറെ എന്ന ദ്വൈതദോഷത്തിന് ഇടകൊടുക്കാതെ) അറിവേ സ്വരൂപമായി.

തന്നെ....വകയായ്—ഇന്ന വസ്തുവെന്നുതന്നെപ്പററി പറയാനൊന്നുമില്ലാതെയാകുന്നു. താൻ ശിവമാണെന്നോ അറിവാണെന്നോ പറയാനൊക്കുന്നില്ല. (അറിവു സ്വരൂപമേ താൻ എന്നതിനാൽ)

താനും....റവപോം—ഇപ്രകാരം, തന്റേതുകളുറവ്, താൻ, താൻ, താൻ എന്നായിപ്പോകുന്നു.

നാവെ....ന്നാൽ പോൽ-മററൊന്നിനെപ്പററിയും പറയാനില്ലെന്നാവുന്ന നാക്ക് പിന്നെ തന്റെ പേരിനെ ആരോടു പറയാൻ?

താനിക്കണ്ടറിയുന്നതേതു മണവും
താനല്ലയെന്നാകിലോ
തന്നിൽതാനിഹതോന്നിടുന്നു നിയതം
ചുമ്മാതിരിക്കുന്നതായ്,
തന്നെത്താനറിയാത്തിടത്തു ശരണം
മൗനം; നരങ്ങും ശിര-
സ്സെന്നും തന്നുടെ വാപൊളിക്കുവതുവി-
ട്ടൊപ്പാരു വച്ചീടുമോ ? 87

തന്നെത്താനറിയാത്തിടത്തു—(അറിവേ സ്വരൂപം എന്നിടത്തു്) "അറിയുക" എന്നതു് വീണ്ടും ദ്വൈതത്തിനു് (ആരു് ? എന്തിനെ അറിയുന്നു? എന്നു്) ഇടകൊടുക്കുന്നതായി വരുന്നതിനാൽ തന്നെ, താൻ അറിയാതിരിക്കുന്ന—അറിവേ സ്വരൂപം—എന്നായിടത്തു്.

തത്വങ്ങൾ അഴിയുന്നതിനെ തോന്നുന്നിടത്തു് 'മുക്തിസകളം', 'മുക്തികേവലം' എന്നൊന്നുമില്ലാത്തതിനാൽ "തന്നെ........ മൗനം" എന്നും ഈ തന്നെ അറിയാത്ത അറിവിനു് ഒരു രൂപം ചൊല്ലാനില്ലാത്തതിനാൽ 'വാമപാളിക്കുവയു വിട്ട്'' എന്നും പറഞ്ഞിരിക്കുന്നു. തത്വങ്ങൾ അവയവങ്ങളും സകളകേവലങ്ങൾ തലയുമായതിനാൽ ഈ തല പിരിഞ്ഞിടത്തു് ആത്മാവു് അനുഭവങ്ങളൊന്നും കൂടാതെ ചുമ്മാതിരിക്കുന്നതിനാൽ 'തന്നെത്താനറിയാത്തിടത്തു്'' എന്നു പറഞ്ഞിരിക്കുന്നു.

തന്നെത്തെല്ലു മറന്നിടാത്തൊരറിവായ്
വാണും, മറന്നെന്നപോൽ
പിന്നിൽതന്നെ നിനച്ചറിഞ്ഞു വി
സൃഷ്ടിച്ചിട്ടപോലവെ,
തന്നെത്താൻ വിഷയപ്പെടുത്തിയരുതേ,
തത്വങ്ങളോക്കാത്തപോൽ
തന്നിൽതന്നെയുമോർത്തിടാതെ വെറുതേ
വാഴുന്നതാണുത്തമം. 88

വിവ :—സകളകേവലങ്ങൾക്കും അതീതമായി അറിവേ സ്വരൂപമായി വിസ്മൃതിയററിരുന്ന തന്നെ താൻ ഓർമ്മിച്ച കാരണം തന്നെത്തന്നെ തനിക്കു് എതിരായി (ഇക്കണ്ട വിഷയങ്ങളായി) കാണേണ്ടിവന്നു. അങ്ങനെ ഈ വിഷയങ്ങൾ തന്നാൽ തന്നെ സൃഷ്ടിക്കപ്പെട്ടു.

അറിവായിട്ടിരുന്ന തന്നെ അറിയുന്നതു അറിവായ തന്നെ ക്കൊണ്ടുതന്നെ ആയതിനാൽ തന്നെ മുപ്പത്താറു തത്വങ്ങളായി പിരിച്ചറിയാതെ ചുമ്മാതിരുന്നാൽ താൻ തന്നെ അറിയുന്നവ നായിത്തീരുന്നു. 'താൻ' എന്നിടത്തു് അറിവാണു വിവക്ഷയെ ങ്കിൽ തന്നെ അറിയാൻ താൻ മിണ്ടാതിരിക്കുക എന്നതിൽ കവി ഞ്ഞു് എന്തുചെയ്താലും അതിനാൽ തന്റെ (അറിവായ) സ്വരൂപം ഹാനിക്കപ്പെടുകയാണു് സംഭവിക്കുന്നതു് എന്നറിയണം.

ഒണ്ടുന്നപ്പോളുന്നങ്ങുന്നിതു ജഡനിലമെ-
നാകിലോ ബോധമൂന്നി-
ക്കണ്ടെന്നാകാനമൊക്കുന്നുയിരിനുമുയിരായ്
നാദഹീനംശിവത്തെ;
തിണ്ടിട്ടുംപോൽവിരൽത്തുമ്പിനെവിരാ,ലറിയാൻ,
വായ്, മുഖംതന്നെനോക്കി-
ക്കൊണ്ടാട്ടുംമട്ടിലും നീയറിയുകനിയതം
നിൻസ്വരൂപത്തെയും മേൽ. 39

അതിസൂക്ഷ്മനായ ആത്മാവു പൂർണ്ണത്വത്തെത്തൊട്ടപ്പോൾ ശിവം ആത്മാവിനപരിയാണെന്നു തോന്നാതിരിക്കുന്നതിനാൽ ആത്മാവെക്കൊണ്ടു് ശിവത്തെ, തന്നിൽ, തിരിച്ചറിയാനൊക്കു ന്നില്ല എന്നു് ഉപമകളെക്കൊണ്ടു് സ്പഷ്ടമാക്കിയിരിക്കുന്നു.

എല്ലാ തത്വങ്ങൾക്കും അതീതമായ നാദതത്വത്തെയും കടന്നു് നിന്റെ ഉയിരിനും തോന്നാതായിരിക്കുന്ന ശിവത്തെ നിന്റെ ബോധം ഊന്നി അറിയാനൊക്കുകയില്ല. കണ്ണുമറ്റെ ല്ലാത്തിനെയും കാണുമെന്നല്ലാതെ മറ്റൊന്നും അതിനെ അറിയാ തിരിക്കുന്നപോലെ ശിവം മറ്റൊന്നിനാലും അറിയപ്പെടത്തക്ക തല്ല. അതിനു് അതായിനിന്നുള്ള അനുഭവം മാത്രമേ സംഭവി ക്കാനുള്ളൂ.

തന്നൊത്തൊട്ടനിറം തനിക്കുനിറമായ്
ക്കൊള്ളും പളുങ്കെന്നപോൽ
തന്നിൽത്തൻശിവനെത്തനിയ്ക്കൊരെതിരായ്
നോക്കുന്നിടം കാണുമോ?
എന്നാളുംപിരിയാതിരിക്കുമവനെ-
ത്താനായ്പിരിച്ചീടുവാൻ
തോന്നുംമൗഢ്യമതൊന്നുതന്നെയുയിരി—
ന്നാത്മാഭിമാനം ചിരം. 40

കേവലസകളങ്ങൾ നീക്കി അരുളാൽ തന്നെയറിഞ്ഞ ആത്മാവ് തനിക്കന്യനെന്ന ശിവത്തെയും ആ ഗുരുവരുളാൽതന്നെ തന്നിൽ അറിഞ്ഞുകൊള്ളുക. ശിവത്തെപ്പിരിയാതെ അതിലടങ്ങിയാൽ തത്ത്വങ്ങൾ തീണ്ടുകയില്ല. ശിവത്തെ ഭജിച്ചാൽ തത്ത്വങ്ങൾ വിഷയപ്പെട്ടും. അതുകൊണ്ട് 'തന്നിൽ........ണുമോ' എന്നു പറഞ്ഞിരിക്കുന്നു.

സ്വപ്രകാശമൊടു ബന്ധ, മോക്ഷമറി-
യുന്നതന്നെയരുളാലറി—
ഞ്ഞാപ്രകാശപരിപൂരണംപരയു-
മായവാറ, തുമൊഴിഞ്ഞതിൽ,
അപ്രമേയമെഴുമിമ്പ, മായതിന-
തീതമായിവിലസുന്ന ദ്വൈ—
തപ്രകാശമതിൽ മൗനവും മറകൾ
തന്നൊടുക്കവുമതാണെടോ. 41

തന്നിച്ഛയ്ക്കൊത്ത് ആത്മാവിന്റെ ഇച്ഛയെവച്ചും തന്റെ ജ്ഞാനത്താൽ അതിന്റെ ജ്ഞാനത്തെ മറച്ചും അതിന്റെ ക്രിയയാൽതന്നെ അതിന്റെ വ്യാപാരത്തെ അടക്കിയും ഈ ആത്മബോധത്തെ എഴുമ്പാതെയാക്കുന്നതു അരുൾ. ഈ അരുൾ ബോധം അടങ്ങിയയിടത്തു് മുൻ തോന്നിയ ഇച്ഛ, ജ്ഞാനം,

ക്രിയകൾ വികസിക്കാതെ നീങ്ങിയയിടം പര. ഈ അരം, പരകൾ രണ്ടും ഒഴിഞ്ഞിടത്തു് പേരിമ്പം ഉദയമാകുന്നു.

താനേതാനാണരുള്ള, മുയിരും മാനവും മേനിയോടെൻ
മുന്നിൽകാണും ഗുരുവുമതുപോൽതാനൊഴിഞ്ഞിമ്പവുംതാൻ,
ഇമ്പാതീതം, മറകളറ സിദ്ധാന്തമേ മുക്തിയെന്നും
മുമ്പേചൊന്നാനറിവുസകലംസ്വന്തമായ്ക്കണ്ടു—
ണർന്നോൻ. 42

വേദാന്തപക്ഷത്തേയും സിദ്ധാന്ത പക്ഷത്തേയും മോക്ഷമാൎഗ്ഗങ്ങളായിക്കരുതുന്നുണ്ടു്. അറിവിനുപകരിക്കുന്നുവെങ്കിലും അനുഭവത്തിനുതകാത്ത വേദാന്തപക്ഷത്തെ ഈ ഗ്രന്ഥം അംഗീകരിക്കുന്നില്ല. വേദാന്തപക്ഷത്തിനും ഉപരിയായ സിദ്ധാന്തപക്ഷത്തെയാണു് ഇതിൽ പരിഗണിക്കപ്പെട്ടിട്ടുള്ളതു്. കൈവല്യനവനീതത്തിൽ പ്രസ്തുത രണ്ടു പക്ഷങ്ങളേയും പ്രസ്താവിച്ചിട്ടു് സിദ്ധാന്തപക്ഷംതന്നെ മുക്തിസാധനമെന്നു സ്ഥാപിച്ചിട്ടുണ്ടു്. ഈ അനുഭവഗ്രന്ഥത്തിൽ സിദ്ധാന്തപക്ഷത്തെ സ്ഥാപിക്കേണ്ട ആവശ്യമേയില്ലെന്നമട്ടിൽ അതൊന്നിനാലേ സാക്ഷാല്ക്കാരാനുഭൂതിയുണ്ടാകുന്നുള്ളു എന്നു് സംശയരഹിതമായി തീൎത്തു പറയുകയാണു ചെയ്യുന്നതു്.

മേനി....ഗുരുവും—പക്വനായ ശിഷ്യനു് സാക്ഷാല്ക്കാരം പ്രദാനം ചെയ്യാൻ ബ്രഹ്മം തന്നെ മനുഷ്യാകാരത്തിൽ പ്രത്യക്ഷപ്പെടുന്ന ഗുരുവും അന്യനല്ല, താൻ തന്നെയാണെന്നു് പിന്നീടു് അനുഭവപ്പെടുന്നതാണു്.

മറ........ന്തമേ—സാക്ഷാത്ക്കാരത്തിനു വേദങ്ങൾ പ്രതിബന്ധമായി നിൽക്കുന്നു. ഈ പ്രതിബന്ധവും ഒഴിവായ സിദ്ധാന്തപക്ഷം.

അറി......കണ്ടുണർന്നോൻ—ഞാനും ഇനിയൊരാൾ ഗുരുവായി വന്നുപദേശിച്ചിട്ടുണ്ടായി എന്നില്ലാതെ സ്വയം നേടിയ

തിരുജ്ഞാനസംബന്ധർ (ഈ ഐതിഹ്യത്തിന്ന മുഖവുര നോക്കുക)

കുന്നിൽനിന്നുമലകേറി,യാമലക-
ടന്ന,തിൽ കൊടുമുടിക്കുമേൽ
ചെന്നുനിന്നവനെഴുന്നകാഴ്ച വലു-
തെന്നപോൽ ചെറുതുമായ്‌വരും;
ഇന്ദ്രിയങ്ങളിലുയന്നൊരിക്കലകൾ
മൂലമോടിവനു മാററി,മാം
"പൂണ്ണ"നെന്നഗുരുവെസ്സുതിക്കമല-
വെത്തുമിമ്പമൊടു മൗനവും. 43

ഇന്ദ്രിയ........നെന്ന — സർവ്വകല (വിദ്യ) കളും ഇന്ദ്രിയങ്ങളിൽ നിന്നുമുത്ഭവിക്കുന്നവയും നശ്വരങ്ങളുമാണു്. പർവ്വതത്തിൽ കയറി ഇറങ്ങുന്നവന്ന ഒരേകാഴ്ച വിവിധതരത്തിൽ തോന്നുന്നു. കൊടുമുടിക്കു മുകളിൽനിന്നുകൊണ്ടു് നേരേ നോക്കുന്നവന്നു് പർവ്വതം വിഷയമല്ല. മുകളിലോട്ടു നോക്കുകയാണെങ്കിൽ താൻ ആകാശമദ്ധ്യത്തിൽ നിരാലംബനായി നില്ക്കുന്നതായിത്തോന്നും. അതുപോലെ ആത്മസ്വരൂപത്തിൽ സ്ഥിതിചെയ്യുന്നവന്നും ഈ നിരാധാരത്വം അനുഭവമാകും. ഈ അവസ്ഥയിലാണു് തന്റെ പൂണ്ണത്വം വെളിവാകുന്നതു്. ഇങ്ങനെ "ആത്മസ്വരൂപത്തിൽ നില്ക്കുന്ന നീ സമ്പൂണ്ണനാണു്" എന്നു് ശിഷ്യനെ ആശിർവദിക്കുന്ന (ഗുരുവിനെ)

ഒന്നിനൊന്നെതിരു ചൊല്ലുമിന്ദ്രിയഗ-
ണങ്ങളിങ്ങുപൊളിയെന്നുവ-
ന്നൊന്നിടം പൊതുനരിത്തി, തറെറാരിട-
മില്ല തങ്ങുവതിനന്യമായ്;
'നാ',മതെന്നു ഗുരുതത്സ്വരൂപമതു
കാട്ടിനാനതിനെയോതുവാൻ
നാമമെന്തിരവിലങ്ങുദിച്ചു പക-
ലോ, സുഖം പെരുകമാഴിയോ ? 44

ഒന്നി.......ന്നെന്നിടം—പരസ്പരവിരുദ്ധവും നശ്വരങ്ങളുമായ അറിവുകളെത്തരുന്ന ഹേതുവാൽ ഇന്ദ്രിയങ്ങളെ മിഥ്യ എന്നറിയിച്ചുതന്ന സ്ഥാനം (ജ്ഞാനം)

പൊതുനിറത്ത്—ആകാശം പോലെ അങ്ങിങ്ങെന്നതിരുകൾ ഇല്ലാത്ത സ്ഥലം.

ഇതററ്—ഇതല്ലാതെ (പ്രത്യേകമെന്നൊന്നില്ലാത്തതിനാൽ)

'നാ,മതെ'ന്ന—ആ വെട്ടവെളിയായിക്കണ്ടത് നാം (സ്വസ്വരൂപം) തന്നെയെന്ന്.

ഇര.......പകൽ—രാത്രിയേ ഇല്ലാതെ എപ്പോഴും പകൽ എന്ന അവസ്ഥ.

ആത്മാവുംകൂടവേ വാണരുളിനൊടറിയി-
ക്കാതെ നീയും സ്വയം നി-
ന്നാത്മാവെക്കണ്ടിടാ, വിസ്മൃതിയതിനിലുമാൻ
കണ്ടോരേകൌഷധംകേൾ;
ആകാശച്ചൊല്ലുപോലാഗ്ഗുരുമൊഴിശരമായ്
കർണ്ണഗോളസ്ഥിതംനി-
ന്നാകാശംചിന്തി യന്തഃകരണമതഴിയും
വൃത്തിശിഷ്യന്നദിക്കും. 45

വിവ: ആത്മാവിനെ അറിയാനും അറിയിക്കാനും ആത്മാവിനെക്കൊണ്ടേ സാധിക്കുന്നുള്ളൂ. സത്ഗുരു, തന്റെ സത്യവും ബൃഹത്തും ആയ ബ്രഹ്മസ്വരൂപത്തിൽ സ്ഥിതിചെയ്ത് ആ ബ്രഹ്മസ്വരൂപത്തിൽതന്നെ ശിഷ്യനും പ്രദാനം ചെയ്തിട്ടാണ് ആത്മസാക്ഷാത്ക്കാരം ഉപദേശിക്കുന്നത്. ജീവൻ ആത്മാവിനെ കാണാൻ കഴിയാത്തവനായിരിക്കുന്നു. ആത്മാവ് ജീവനോടായുപദേശിക്കുന്നതിന്റെ ഫലമായിട്ടേ ജീവൻ ആത്മാവിനെ അറിയുന്നുള്ളൂ. ഗുരു തന്റെ ആകാശമൊഴിയാകുന്ന അസ്ത്രത്താൽ ശിഷ്യന്റെ കർണ്ണഗോളസ്ഥിതമായ ആകാശത്തിൽകൂടി അന്തഃ

കരണത്തെ ഭേദിക്കുന്നു. ഘടം ഉടയുമ്പോൾ ഘട, മഠാകാശങ്ങൾ ഒന്നായിപ്പോകുന്നപോലെ, ഇവിടെ ഗുരുശിഷ്യന്മാർ ഏകീകരിച്ചു പോകുന്നു.

'ഭിദ്യതേ ഹൃദയഗ്രന്ഥി
ഛിദ്യന്തേ സർവ്വസംശയാഃ

ഗുരുമൊഴിയിൽക്കൂടിമാത്രം ശിഷ്യൻ തന്റെ ആത്മസ്വരൂപത്തെ കാണുന്നു. ആകാശത്തിലിരുന്ന ശബ്ദം ആകാശത്തെ ഭേദിക്കുന്നതിനാൽ എഴുന്നതിനുമുമ്പും എഴുന്നശേഷവും ആകാശമേ ഇടമായ അമ്പിനോടുപമിച്ചിരിക്കുന്നു. ശബ്ദം ആകാശത്തിനു ശബ്ദമാകാത്തതിനാൽ ഗുരുമൊഴിയെ ആകാശവാക്കെന്നു പറഞ്ഞിരിക്കുന്നു.

മാനത്താലുളവാം മയക്കമൊഴിവാ-
ക്കി കേവലാവസ്ഥയാൽ,
മായാമോഹ വികല്പവും ഗുരുപദം
പ്രാപിക്കയാൽമാററിയും,
ആത്മാവാൽഭ്രമവുംനശിച്ചുതെളിയും
ജ്ഞാനംപലേതാകുമോ?
ആത്മാവിന്നറിവന്യമല്ല, നിഴല-
ററാകാശമായ്നില്പുനീ. 46

തന്റെ കേവലാവസ്ഥയെ ദർശിച്ചാൽ ദേഹാഭിമാനമാലിന്യം നീങ്ങും. വാങ്മനക്കായങ്ങളായ് പിരിഞ്ഞുനില്ക്കുന്ന മായ, മായാരിയായ ഗുരുസംഗമത്താൽ നീങ്ങും. താൻ ആത്മാവെന്നറിയുന്നതോടുകൂടി ദേഹഭ്രമവും കർമ്മങ്ങളും ഒഴിയും. ആത്മാവു് ഏകമാണെങ്കിൽ അതിനെ അറിഞ്ഞ അറിവും ഏകം തന്നെയാവണം. ഈ അറിഞ്ഞതും അറിയപ്പെട്ടതും വിഭിന്നങ്ങളല്ലാത്തതിനാൽ ആ ആത്മജ്ഞാനം 'പലേതാകുമോ' എന്നു്.

നിഴലററാകാശം—മററുനാലു പഞ്ചഭൂതങ്ങളും ശബ്ദവും ഒഴിവായ ശുദ്ധ ആകാശം.

ആത്മാവെന്നുള്ളബോധം വിട്ടമളവത്ഥ സ-
　　മ്പൂൎണ്ണമാം, പൂൎണ്ണവും, പി-
ന്നാത്മാവെന്നുള്ളബോധം കലരുകിലതിനാൽ
　　പൂൎണ്ണമല്ലാത്തതാകും;
ആത്മാവെന്നുള്ളതററാലതുശിവ,മിളകാ
　　വായുവും വാനകം പോയ്
സാത്മ്യം പ്രാപിച്ചപോൽ, കാററിളകിലുമതിനെ-
　　സ്സാക്ഷിപോൽ നിന്നുനീകാൺ. 47

ആത്മബോധം ചലനമററിരുന്നാൽ അതു് സമ്പൂർണ്ണവും ശിവവും ആയിരിക്കും. ചലിക്കുന്നിടത്തു് ആത്മാവായും അപൂർണ്ണമായും ഇരിക്കും. വായു ചലിച്ചാൽ കാററായിത്തീരുന്നു. ചലിക്കാത്തിടത്തു് ആകാശവുമായി സാത്മ്യം പ്രാപിച്ചു് ആകാശമായിത്തന്നെയിരിക്കുന്നതുപോൽ ആത്മാവിനെപ്പററിയുള്ള ഓർമ്മയും കൂടാതെ ശിവമായിരിക്കുക. ഇപ്രകാരം ശിവമായതിനുശേഷം ആത്മചലനമേർപ്പെട്ടാലും നീ അതിനു കർത്താവാകാതെ വെറും സാക്ഷിമാത്രമായിരുന്നുകൊള്ളുക.

നാദാന്തം താണ്ടി, വന്നോരരുളിനുമുയരെ-
　　സ്സ്വസ്വരൂപസ്ഥിതന്നാ-
വേദാന്തംപോലെ രണ്ടായുരുവിട്ടമൊരു വേ-
　　ദാന്തസിദ്ധാന്തസൂത്രം
ബോധപ്പററൊടൊഴിഞ്ഞങ്ങൊഴുകിട്ടമറിവാ-
　　നന്ദ സായുജ്യസാരം,
സാധിക്കും സന്ധിയിൽ, തന്നനുഭവമതിനായ്
　　നീണ്ടുനില്ക്കും നിനക്കും. 48

നാദതത്ത്വം ഒഴിഞ്ഞു് അരുംസ്വരൂപമായി വരുന്നവർക്കു് വേദാന്തംപോലെ ദ്വൈതമായി തോന്നാവുന്ന വേദാന്ത, സിദ്ധാന്തങ്ങളും ഒഴിയുന്നു. ഇവിടെ മുപ്പത്താറു തത്ത്വങ്ങളും ഒഴിഞ്ഞ

തായും ഇനി ഒന്നും ഒഴിയാനില്ലാത്തതായും വരുമ്പോൾ അതു വരെയും തന്നെ ചുററിനിന്ന എല്ലാ അഭിമാനങ്ങളും ഒടുങ്ങി, നിത്യാനന്ദം അനുഭവമാകുന്നു.

തത്ത്വം മുപ്പത്തിയാറും വിട്ടകിലുമൊഴിയാ-
താമഹങ്കാരവും പിൻ
ചത്തൊന്നോടൊത്തു, തദ്വാസനകളുമൊഴിവായ്,
ക്കണ്ടശുദ്ധം ശിവത്തെ,
മുക്തിയ്ക്കൊന്നൊന്നു, ചേരാൻ തുനിയരുതു, ഉവാം
ദ്വൈതവും, തൻശിവത്തെ-
ചിന്തിച്ചീടാതെ, നീയേ സ്വയമരുൾ ശിവമായ്
നിന്നതെന്നും ഗ്രഹിക്ക. 49

ജഡ, ജീവന്മാരുടെ സ്വഭാവങ്ങളെയും അതിക്രമിച്ചുനിന്ന ബോധമത്തെയാണ് അഹങ്കാരമെന്നു പറഞ്ഞതു്.

ശിവത്തെ.......ദ്വൈതവും—നീ ശിവത്തെ പ്രാപിക്കാനാഗ്രഹിച്ചാൽ നീ വേറെ, ശിവം വേറെ എന്ന ദ്വൈത ദൃഷ്ടുള വാകും.

നീയേ.......ഗ്രഹിക്ക—നിന്റെ ആദികാരണസ്വരൂപമായ ബ്രഹ്മം തന്നെ നിനക്കിപ്പോൾ എത്തുപെട്ടതെന്നും അതു നീതന്നെയാണെന്നും അന്യമല്ലെന്നും അറിയുകയേ വേണ്ടൂ. അതു താൻ തന്നെ ആയതിനാലാണ് പിന്നെ അതിനെ "മുക്തി.......യരുതു്" എന്നുപദേശിക്കുന്നതു്. എപ്പോഴും പൂർണ്ണനായ താൻ എന്തോ കാരണവശാലും അജ്ഞാനത്താലും അപൂർണ്ണനാണെന്നിരുന്നാലും തന്റെ തനിപൂർണ്ണത്വത്തിൽനിന്നും ഒരിക്കലും വിട്ടപിരിഞ്ഞിരിക്കുന്നില്ലാത്തതിനാലാണ്, തന്റെ പൂർണ്ണ ശിവസ്വരൂപത്തെ എത്തുപെട്ടപ്പോൾ അതിനെ അന്യമാണെന്നു തെററിദ്ധരിച്ചു് അതിനോടു ചേരുവാൻ ശ്രമിക്കുന്ന അജ്ഞാനം തന്നെ ബാധിക്കരുതെന്നുപദേശിക്കുന്നതു്.

എങ്ങും വെട്ടവെളിക്കുതുല്യമെഴു മാ-
നന്ദത്തിനുള്ളിൽ സ്വയം
മുങ്ങിക്കേവലനായിനിന്നാനിലയും
കൈവിട്ടുണന്നീടുവോൻ
പൊങ്ങും ജ്ഞാനമഹാനഭസ്സിലതുലാ-
നന്ദാമൃതംതൂകിനി-
ന്നെങ്ങും തന്നനുഭൂതിരശ്മിപിരിയാ
വെൺതിങ്കളായ്ക്കാണുന്നീ. 50

നിത്യാനന്ദം ഉദയമാവുമ്പോൾ പ്രപഞ്ചമാകെ ആനന്ദമയമായിത്തോന്നുന്നതിനാൽ അതിനെ 'വെട്ടവെളിക്കുതുല്യം' എന്നു പറഞ്ഞു. അനാദിയിലേ ദേഹാഭിമാനത്തോടുകൂടി നിന്ന ഉയിരിനു് അനുഭവം പറയുന്നതു ശരിയാകാത്തതുപോലെ ശിവത്തിനും അനുഭവത്തെ കല്പിക്കുന്നതു് ദ്വൈതത്തിനിടകൊടുക്കുന്നതായതിനാൽ ആ ആനന്ദാനുഭവത്തെ കേവലാവസ്ഥയെന്നു പറഞ്ഞു.

അറിവാകുന്ന ആകാശത്തിൽ ശിവമാകുന്ന ചന്ദ്രൻ ആനന്ദമാകുന്ന കുളിരമൃതത്തെ പൊഴിഞ്ഞു് ആനന്ദാനുഭവമാകുന്ന കിരണപ്രഭയോടുകൂടിയവനായിരിക്കുക എന്നുപദേശിക്കുന്നു.

കിരണങ്ങൾ ചന്ദ്രനെവിട്ടുനീങ്ങാത്തതുപോലെ അനുഭവം തന്നെ അകററുവാനുള്ളതായിരിക്കരുതെന്നും സൂചിപ്പിക്കുന്നു.

സകല, കേവലമാം സ്മൃതി, വിസ്മൃതി-
പ്പകകൾ രണ്ടുമററതതിനോടുടൻ
അരുളിനാൽ തവബോധമകററി നി-
ർഭര സ്വാതന്ത്ര്യമാക്കിവിടാതെ കേൾ
അവിടെയങ്ങനെയിട്ടമിഴച്ചു മ-
ച്ചുരവലിച്ചണിമാദികൾ കാട്ടിയും
ക്രിയകളിൽപെടുവാൻ ഗുരുവോതിയാ-
ലറിവിനായതു മേൽചിറയായിടും 51

വിസ്മൃതി കേവലാവസ്ഥയും സ്മൃതി സകലാവസ്ഥയുമാണ്. ഇവ രണ്ടും തന്റെ സ്വരൂപത്തെ മറയ്ക്കുന്നതിനാൽ 'പകകൾ' എന്നു പറഞ്ഞിരിക്കുന്നു.

ചുരവലിക്കുക—ചുരക്കേണ്ട പാലിനെ ചുരക്കാൻവിടാതെ പിൻവലിച്ചുകൊള്ളുക. പ്രകൃതത്തിൽ സ്മൃതി വിസ്മൃതികൾ ഒഴിയുന്നതോടുകൂടി ഈ രണ്ടിനും ഹേതുവായി നില്ക്കുന്ന തന്റെ ഭ്രാന്തിസ്വരൂപത്തിന്റെ ഒഴിവിനു് തത്ബോധത്തെയുംകൂടി ഒഴിവാക്കി സ്വതന്ത്രനാക്കാതെയും ഈ സ്വാതന്ത്ര്യം ഉണ്ടാകാതെയിരിക്കുമാറും തത്ബോധത്തെ ഒഴിവാക്കാതെ വച്ചുകൊണ്ടിരിക്കുന്നതിനാൽ ലഭിക്കാറായ മോചനത്തെ പിൻവലിച്ചുകളയുന്നതുപോലെയായിപ്പോകുന്നു. ഈ അവസ്ഥയിൽ ഒരു ശിഷ്യനു് അണിമാദിസിദ്ധികൾ കാണിക്കാൻ കഴിയും. ഈ അവസ്ഥ എക്കാലവും ജ്ഞാനത്തിനു ചിറയായി (തടസ്ഥമായി) നില്ക്കും.

സത്തുംതത്വങ്ങളെല്ലാമൊഴിയുമൊരളവിൽ
താനുമററ,ന്യമററാം
മുക്തിക്കുണ്ടുഭേദംപറയുവതിനുസി—
ദ്ധാന്ത, വേദാന്തമെന്നും.
ആനന്ദത്തിനുമേലാം പരമനിലയനിർ
വാച്യ, മീമുക്തിയെങ്കിൽ
മൗനംതാനെന്നിരിക്കാതതിനൊരു തുലനം
ചെയ്യിലോകർമ്മമുണ്ടാം 52

തന്റെ മോചനസ്വരൂപത്തിനു വിഘാതമായിനിന്ന സത്തു് ചിത്തു് തുടങ്ങിയ എല്ലാതത്വങ്ങളും, അവസാനമായി തനിക്കു് താൻ എന്ന അന്യത്വംപോലും ഒഴിഞ്ഞുമാറി എന്നിടത്തു് സിദ്ധാന്തപക്ഷം എന്നും വേദാന്തപക്ഷമെന്നും ഉള്ള ഭേദത്തിനു് വല്ല സ്ഥാനവുമുണ്ടോ?

അന്ന്യമററ്, ആം—അന്ന്യതത്വങ്ങളെല്ലാമൊഴിയുന്നതോടെ ഉണ്ടാകുന്ന (ഉളവാകുന്ന) ഇന്ദ്രിയങ്ങൾക്കതീതമായ മുക്തിനിലയ്ക്കു് ഇന്ദ്രിയങ്ങളെക്കൊണ്ടു് ഭേദം കല്പിക്കുമ്പോൾ ഇന്ദ്രിയങ്ങൾ ഒടുങ്ങിയില്ലെന്നാവുന്നു. ഇന്ദ്രിയങ്ങളുടെ ചേഷ്ടയാൽ പിന്നും തന്നെ കർമ്മത്തിനാളാക്കുകയുമാണു്.

ആത്മാവിനു് ശബ്ദാദിവിഷയങ്ങളിൽ അനിച്ഛയേർപ്പെട്ടപ്പോൾ ഇന്ദ്രിയങ്ങൾ വിഷയങ്ങളെത്തൊടാതിരിക്കും. പഞ്ചേന്ദ്രിയങ്ങൾക്കൊത്തു കർമ്മേന്ദ്രിയങ്ങളും ദുർബലമാകും. ഇതോടെ പഞ്ചഭൂതങ്ങളകലും. ഇവ നീങ്ങവെ വിഷയങ്ങളിൽ പററി നിന്ന വാസന അകലും. ഇതോടെ ഭോഗേച്ഛകളുടെ കാലം മാറും. കാലത്തോടെ നിയതി മാറും. ഇതോടുകൂടി ആത്മാവിനെ തിരിച്ചറിഞ്ഞനുഭവിക്കാൻ കാരണമായ ജ്ഞാനേന്ദ്രിയങ്ങളും അവയിൽ ആത്മാവിനെ ഭ്രമണംചെയ്യിക്കുന്ന പുരുഷനും നീങ്ങും. ആത്മാവെന്നും വിഷയങ്ങളെന്നും ഒന്നിനെ രണ്ടാക്കിവച്ചു കൊണ്ടിരുന്ന മായ ഒഴിയും. രാഗം, വിദ്യ, കല ഈ മൂന്നു വിദ്യാതത്ത്വങ്ങളും ഇപ്രകാരം ഒഴിയുന്നതോടുകൂടി അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്നീ അഞ്ചു ശുദ്ധ തത്ത്വങ്ങളും മായും. ഈ വിധം എല്ലാതത്ത്വങ്ങളും ഒഴിയുമ്പോൾ ത്രിപുടിയററ ജ്ഞാനോദയമാകും.

ചിന്തയും ഭയ, മറപ്പു, നാണ, ശീ-
ലങ്ങൾ, ഡംഭ, കുലജാതി, വൃത്തിയും,
വെന്നൊഴിഞ്ഞു ശിവയോഗികണ്ടതി-
ല്ലെന്നു വേദ മഖിലംകഥിച്ചിട്ടും. 53

ചിന്ത, ഭയം തുടങ്ങിയ എട്ടുദോഷങ്ങളും ശിവത്തിനില്ലാത്തതിനാൽ ശിവത്തെ പ്രാപിക്കുന്ന ശിവയോഗിക്കും ഇല്ല.

സ്വസ്വരൂപ മറിയായിടാത്തവ-
രുപാധിബോധമൊട്ട ചെയ്തിട്ടും
ഏസ്വവൃത്തിയൊട്ടയന്ത, താണു,
ജലചന്ദ്രനെന്നവിധമായ് വരും;
സ്വസ്വരൂപമറിയായ യോഗി
മഴയാൽ നഭസ്സു നനയുന്നപോൽ
നിസ്വനായ് കനലെരിച്ചു കാററിനസ-
മം നിവൃത്തനിഹ വൃത്തിയിൽ. 54

ദേഹബോധം മാറി, താൻ അരൂപം സ്വരൂപിയാണെന്നറിയാത്തവൻ ചെയ്യുന്ന തപാതപങ്ങളുടെ ഫലങ്ങളെ അനുസരിച്ചു് ഉയർന്നും താണും ജലചന്ദ്രനെപ്പോലെ ഇരിക്കും. അരൂപ സ്വരൂപമായവർ ഉപാധിധർമ്മമായ കർമ്മങ്ങൾ ചെയ്താൽ തന്നെയും ആകാശമഴയാൽ ആകാശം നനയാതിരിക്കുന്നപോലെയും കനൽ നിമിത്തം കാററു ചുട്ടുപിടിക്കാതിരിക്കുന്നപോലെയും എപ്പോഴും തന്നുള്ളിൽ നടക്കുന്ന ഒന്നിനോടും ബന്ധമില്ലാത്തവനായിരിക്കുന്നു. ഇതാണു് വൃത്തിയിൽ നിർവൃത്തന്റെ ലക്ഷണം.

കാലനേറിയപാപ, മക്കൾ,പവനർ-
ക്കാചാരമില്ലായ്മയും,
ചേലോടോതിയപോലെ യോഗികളിലി-
ന്നാചാരഹീനത്വവും,
മേലായ് ചൊല്ലിയവജ്ഞ കാട്ടിവരുമി-
ന്നജ്ഞാനി, തന്നെച്ചുട്ടും
മാലേറും മലബന്ധമേകിനമനോ-
വിഭ്രാന്തിതൻ കൂററിനാൽ. 55

കൊല്ലുന്നഹേതുവാൽ കാലനു് പാപം. അശുദ്ധസ്ഥാനങ്ങളിലും തൊട്ടുനില്ക്കുന്നതിനാൽ അക്കാനിലക്കു അശുദ്ധാചാരം. ഈ മുറയിൽ ശിവയോഗിക്കും കുറവുകൾ പറയുന്നതു്, പറയുന്നവരുടെ ഭ്രാന്തിയെ ആശ്രയിച്ചുള്ളതേ ഉള്ളൂ.

നായ്പുറം കയറി, വീഴിലെന്തഥസ-
വാരിചെയ്യുകിലുമൊന്നു താൻ,-
പേയ്ജഗത്തിനുടെ പൂജയും പഴിയു-
മൊന്നുതന്നെയൊരു വിജ്ഞനിൽ;
ഇല്ലവന്നവലുതെന്നപോൽ ചെറു-
തില്ല മൂന്നു, മഥ പിന്നുമെ-
ന്നില്ല പോക്കുവരവററവൻ ഭുവിത-
നിച്ചുനിന്നു നടമാടിടും. 56

പോക്കുവരവററ്—(എങ്ങും നിറവുററ ബൃഹത്‌സ്വരൂപത്തിൽ) ചലിക്കാൻ ഇടയില്ലാത്തവനായി. നായുടെ പുറത്തുകയറി വീണാലും സവാരി ചെയ്താലും, രണ്ടും ഒന്നുപോലെ ആക്ഷേപാർഹമായിത്തീരുന്നതു്, അടിസ്ഥാനം ആക്ഷേപാർഹമായതിനാലാണു്. ഇന്ദ്രിയബോധത്തിനു് അഗമ്യമായ അരൂപ അവസ്ഥയിൽ നില്ക്കുന്ന ജ്ഞാനിയുടെ നില കാണാതെയുള്ള (ലോകരുടെ) സ്തുതിക്കും നിന്ദയ്ക്കും ഒരു സത്യവുമില്ല. സത്യമറിയുന്നില്ലാ എന്ന അടിസ്ഥാനമാണല്ലോ രണ്ടിനുമുള്ളതു്.

സന്മാർഗ്ഗത്തൊടു താതമാർഗ്ഗമളവും
തന്മാർഗ്ഗമായ്കണ്ടൊരെൻ
സംബന്ധൻ, തുറവിപ്പടയ്ക്കൊരരചൻ,
വേദാന്തസാരം, സുഖി,
തന്മെയ്യിൽ ശിവയോഗി, ഭോഗി, യറവൻ,
നിത്യംമുമുക്ഷുക്കൾതൻ
നന്മയ്ക്കായ് മലമാററിടുന്നമറവൻ,
ബ്രഹ്മജ്ഞ,നെന്നും വരും. 57

സന്മാർഗ്ഗം—നീയേ ഞാൻ, ഞാനേ നീ എന്നവഴി.
ജഗന്മാർഗ്ഗം—തോഴനുംതോഴിയും എന്നവഴി.

പുത്രമാർഗ്ഗം—പിതാവായും പുത്രനായും ഉള്ള വഴി.
താതമാർഗ്ഗം — ഈശ്വരനും ഭക്തനും എന്നവഴി.

തിരുജ്ഞാനസംബന്ധർ ജ്ഞാനിയെന്നുമാത്രമല്ല, ജ്ഞാനം പ്രദാനംചെയ്യാൻ അധികാരികൂടിയാണെന്നും പറയുന്നു.

ഇക്കാണുന്നവ താനുമല്ല, യവതന്റേതല്ല,
തത്ത്വങ്ങൾ തൻ
ദൃക്കാണെന്നവനൊത്തമേനിവിളയും
സത്യം സദാനന്ദവും
തുമ്പിക്കൈ തൊടവേ മണത്തവിധമി-
ങ്ങിദ്ദേഹഭോഗങ്ങളാ—
യമ്പിൽചെയ്യുവ പൂജയാകുമിതുര-
ക്ഷിക്കും ജഗത്തിനെയും. 58

മുൻപു് ദേഹത്തെ താൻ എന്നും പ്രപഞ്ചത്തെ തന്റേതെന്നും കരുതിയതുപോയി ഇപ്പോൾ അറിവുതാൻ എന്നും തത്ത്വാതീതമായ ആനന്ദം തന്റേതെന്നും ആയിവരുന്നതിനാൽ "ഇക്കാണു.......ന്നവൻ" എന്നു പറഞ്ഞു. ജ്ഞാനിയുടെ സുഖത്തെ ലാക്കാക്കി ലോകർ ചെയ്യുന്ന കൃത്യങ്ങൾ എല്ലാംതന്നെ ഈശ്വരപൂജയായിക്കലാശിച്ചു് ലോകനന്മയ്ക്കിടയാവുന്നതാണു്.

പുഷ്പിച്ചാർത്താത്തുപൊന്നിൻതുകിലണി യുടലി-
ന്നത്തരം ചന്തമേകു-
ന്നെപ്പോഴും രാജവേലിയ്ക്കു, പഗതിവിധവാ
ദാസിയെന്തിന്നുചേരും
നിത്യംസൗഖ്യസ്വരൂപം ശിവവടിവിയലും
ജീവമുക്തന്നു സർവ്വം
യുക്തം കർമ്മവ്രതാദിക്രിയകളിൽ മുഴുകും
ഭക്തനെന്തിന്നുഭോഗം? 59

സുമംഗലിയായ മഹാറാണിക്കു് സുഖഭോഗങ്ങൾ യുക്തവും, ദേഹംകൊണ്ടധ്വാനം ചെയ്തു് ഉദരംപോറ്റിവരുന്ന അമംഗലിക്കു് ഭോഗാനുഭവം അയുക്തവുമാണു്. അതുപോലെ എപ്പോഴും സുഖമേ സ്വരൂപമായി നിശ്ചഞ്ചല പദവിയിലിരിക്കുന്ന ജീവന്മുക്തനു് ഏതുസുഖവും യുക്തം. ചര്യാ, ക്രിയാ, യോഗങ്ങളാൽ തപിക്കുന്നവനു് അയുക്തവും.

മത്തേഭൻതൻ മദമതിനു മല-
ങ്കാരമാണെങ്കിലും പേ-
കുത്തുംനായ്ക്കോ ദുരിത, മതുപോൽ
മർത്ത്യധർമ്മങ്ങളേതും
ഭഞ്ജിച്ചാലെന്തതുമൊരഴകാം
ജ്ഞാനികൾക്കൊട്ടു, മേ പി-
ന്നജ്ഞാനിക്കിന്നവയി ലണുവും
കൈവിടാവുന്നതല്ലേ. 60

മദിക്കാതിരുന്ന ആന മദിച്ചാലും അന്തസ്സുകൂട്ടമെന്നേയുള്ളൂ. പട്ടി, പേപ്പട്ടിയായാൽ കഥ ഇതല്ല. ലോകർ അടിച്ചുകൊല്ലും. ധർമ്മാധർമ്മങ്ങളും വിധിനിഷേധങ്ങളുമററ ജ്ഞാനി ധർമ്മത്തിൽ നിന്നും വ്യതിച്ചാലും ലോകം അതിനെ കൊണ്ടാടും. അജ്ഞാനിയായ കർമ്മയോഗിയുടെ ധർമ്മഭ്രംശം ക്ഷന്തവ്യമായി ഭവിക്കുന്നില്ല.

നല്ലതീവ്രതരനെ ക്കനിഞ്ഞു ഗുരു
വോതിടുംമൊഴിയിലോങ്ങിടും
കില്ലവംപുതുമ യിങ്ങനന്തമര-
ചെയ്തവേദവുമറിഞ്ഞിടാ;
ഇന്നതെന്നുപറയാതുരച്ചുതുമ,-
നന്തമായ്മറകൾ ചൊന്നതാ,-
മന്യൂർമൂവരിലു മന്യനാകുമിവ,-
നന്യരോ പലതരത്തിലാം. 61

കില്ലവം പൃഥുമ—സകല സംശയങ്ങളെയും ഇല്ലായ്മചെയ്തുകൊണ്ടുള്ള അനുഭൂതി.

ഇന്നതെന്നു പറയാതെ—ഒന്നിനെയും ചൂണ്ടിക്കാണിക്കാതെ.

അനന്ത....ന്നതാം—ആത്മജ്ഞാനത്തെ പുരസ്കരിച്ച് വേദാദികൾ പറഞ്ഞിട്ടുള്ളവയെല്ലാം ഉൾക്കൊള്ളുന്നതായിത്തീരുന്നു.

അന്യ....നാകും—ഈ ശ്രവണം ലഭിച്ചവൻ മററു മൂന്നു തരക്കാരോടും സാമ്യതയില്ലാത്തവനാകും.

അന്യരോ....മററു മൂന്നുവിധ മോക്ഷപരുക്കളും.

അതിതീവ്രപക്വന് ഗുരുവിന്റെ അരുൾ പ്രകാശം ഒന്നുമതി ആത്മസാക്ഷാത്ക്കാരത്തിനു്. മററുമൂന്നു തരക്കാൎക്കും വേദാഗമാദികളുടെ ആവശ്യമുണ്ടു്.

അജ്ഞാനമാറി യറിവാകിലുമത്ര, തൻമു-
ന്നജ്ഞാനമെന്നമരതന്നിൽ മറഞ്ഞിരുന്നോർ
നിത്യംസമാധിയുടെ സാധകരായി ജീവൻ-
മുക്തിക്കുചേരുമിതു ജീവിതയാത്രയിൽത്താൻ. 62

അജ്ഞാനംനീങ്ങി വിജ്ഞനായതിനുശേഷവും മുൻ അജ്ഞാനനിലയിൽതന്നെ ഇരുന്നുകൊണ്ടു് ജ്ഞാനസമാധിയെ സാധിക്കുന്നവർ ഈ ജീവിതത്തിൽതന്നെ ജീവന്മുക്തരാകും.

കാണാനന്യൎക്കഴകുതരു മി—
ന്ദ്രന്റെകണ്ണായിരം, മേൽ
പ്രാണൻപോകുന്നവനുമവയെ-
ക്കണ്ടു നാണംവിടാതേ;
നാണിച്ചീടും കപടമുനിയും
തന്റെ കണ്ണാടിവേഷം
കാണുന്നേരം,ത്തിതരഫലമെ-
ന്തിങ്ങു നീണാളിരുന്നും. 63

അന്യരു തന്നെക്കണ്ടറിയാൻ കപട സന്യാസികൾ വേഷത്തെ മാൎഗ്ഗമാക്കിവച്ചുകൊണ്ടിരിക്കുന്നതിനാൽ 'വേഷക്കണ്ണാടി' എന്നു പറഞ്ഞിരിക്കുന്നു.

## അധികാരം രണ്ട്.

# ഉത്തമന്മാരുടെ ഗുരുസാന്നിധ്യവും ശിക്ഷാക്രമങ്ങളും

സാലോക്യാദിഫലങ്ങൾ നാലുമുളവാ-
മ്മാറിങ്ങനുഷ്ഠിക്കുവാൻ
കാലേ കർമ്മമൊടൊത്തുനാലു, മലിവാൽ
പ്രത്യക്ഷനായ്, സത്ഗുരു,
മന്ദൻ, മന്ദതരാദി നാലുജനവും
താന്താൻ ഗ്രഹിച്ചീടുമാ-
റൊന്നൊന്നായുപദേശവാക്കിലഖിലം
നന്നായെനിക്കോതിനാൻ. 1

മോക്ഷത്തിനധികാരികൾ നാലുവിധം :—

1. മന്ദൻ 2. മന്ദതരൻ (മധ്യമൻ)
3. തീവ്രൻ 4. തീവ്രതരൻ.

| | | | | | |
|---|---|---|---|---|---|
| 1) | മന്ദൻ | — | കർമ്മം | — | സാലോക്യം |
| 2) | മധ്യമൻ | — | ഭക്തി | — | സാമീപ്യം |
| 3) | തീവ്രൻ | — | യോഗം | — | സാരൂപ്യം |
| 4) | തീവ്രതരൻ | — | ജ്ഞാനം | — | സായൂജ്യം |

1) മുപ്പത്താറു തത്വങ്ങളെയും ഒഴിച്ചുവയ്ക്കുന്നു. ഇപ്രകാരം ഒഴിഞ്ഞ തന്നെ അരുളാൽ അറിഞ്ഞടങ്ങുന്നു.

2) തന്നെ അറിയിച്ച അരുളിനെ പ്രാപിച്ചശേഷം താനെന്നും അരുളെന്നും രണ്ടെന്നില്ലാതെ തത്ബോധത്തെ അടക്കുന്നതു്. ഈ അരുൾ ഒന്നേ സ്വരൂപമായിരിക്കുന്നതു്.

3) തത്ബോധം തീരെ തോന്നാതെ ഒഴിവാക്കുന്നതു്. ബോധം നീങ്ങിയ ഇടത്തു് താൻ പരയായിരിക്കുന്നതു്.

4) പര ഒഴിഞ്ഞു് ജ്ഞാനം സ്വരൂപമായി വരുന്നതു്. ഇപ്രകാരം, ജ്ഞാനാനന്ദാതീതനായിത്തീരുന്ന അവസ്ഥ.

കേട്ടുള്ളോരളവൊത്ത കിന്നരി കൊട്ടു-
ക്കും വാണിഭന്നൊപ്പമായ്
'മട്ടിൽ മട്ടു'രചെയ്യതല്ല ഗുരുവി-
ന്നോതും വചസ്സോന്നമേ;
ചാരത്താ നടരാജനൃത്തമതിലുൾ-
ബോധം വിനാ പാടിട്ടു-
ന്നോരത്തുംബുരുഗാനമൊത്ത മൊഴിതാൻ
വർഷിച്ചിതെന്നാര്യനും. 2

ശിഷ്യൻെറ കുറവിനെ നിർണ്ണയം ചെയ്യുന്നതു് ശിഷ്യനല്ല. ആചാര്യനാണു്. പക്വനായ ശിഷ്യനു് ഗുരു സ്വയമേ പ്രത്യക്ഷനായി ഉപദേശം കൊടുക്കുകയാണു് ചെയ്യുന്നതു്. അതിനാൽ "കേട്ടുള്ളോ........ന്നമേ" എന്നു പറഞ്ഞിരിക്കുന്നു.

ഗുരു, തൻെറ ബൃഹത്തായ ആനന്ദസ്വരൂപത്തിൽ നിന്നുകൊണ്ടു പൊഴിയുന്ന മൊഴിയുടെ സ്വരൂപവും ആനന്ദം തന്നെയായിരിക്കും. അതു ലഭിക്കുന്ന ശിഷ്യനും ആനന്ദസ്വരൂപിയായിത്തീരുന്നതിനാൽ "ഉൾബോധം........നാര്യനും" എന്നു പറഞ്ഞിരിക്കുന്നു.

ഉത്തമമന്നു, ഗുരു, ദർശനത്തി, ലൊരു
വാക്കിൽ 'ജീവിനി' സമം, തരും
തീവ്രനും, ശകുനശ്രേഷ്ഠമവാണീസമ-
മോതി, മന്ദതരനും, ഫലം;
ഇമ്പമായ് ശ്രുതികൾ പാടിനിന്നനന-
യിച്ചിണയ്ക്കു കൊടുമൂർഛയിൽ
തുമ്പി ചിത്തരതിചേർത്തിണക്കിയ വി-
ധം തുണയ്ക്കുമധമന്ദനും. 3

ജീവിനി-മൃതസഞ്ജീവിനി (വീണാനിനദം)
ശകുനശ്രേഷ്ഠം-ശകുനപ്പക്ഷി.

ഉത്തമനു സാക്ഷാത്ക്കരിക്കാൻ സത്ഗുരുവിന്റെ കടാക്ഷം മതിയെന്നുള്ളതിനാൽ "ഗുരുദർശനത്തിൽ" ഫലം തരുമാറു്, ഒരേ ശ്രവണത്തോടുകൂടിത്തന്നെ ശിഷ്യനു് ആത്മശക്തി ഉണരുന്നതിനാൽ 'ജീവിനിസമം' എന്നും ശകുനപ്പക്ഷിയുടെ വാക്കാൽ ഒരുവൻ, ഉദ്ദേശിച്ചതു മനസ്സിലാക്കിക്കൊള്ളുന്നതുപോലെ ഗുരുവിന്റെ ഇംഗിതോക്തികളാൽ തന്റെ ആത്മസ്വരൂപത്തെ ശിഷ്യനും ഉണർന്നുകൊള്ളുന്നതിനാൽ "ശകുനശ്രേഷ്ഠമവാണിസമം" എന്നും ശബ്ദത്താലും അനുനയങ്ങളാലും മററും തുമ്പി അതിന്റെ ഇണയെ തന്നോടൈക്യപ്പെടുത്തിക്കൊള്ളുന്നപോലെ ഗുരുവും ചെയ്യുന്നതിനാൽ "ശ്രുതികൾ പാടിനിന്നു" എന്നും പറഞ്ഞിരിക്കുന്നു. ശ്രുതികൾ, തുമ്പിയുടെ ശബ്ദത്തേയും (ഗുരുവിന്റെ) വേദാലാപങ്ങളേയും കുറിക്കുന്നു.

പാടിനിന്നു—ഇടവിടാതെ പാടി 'മൂർഛ' എന്നശബ്ദം മന്ദന്റെ അവസ്ഥയെകുറിക്കും.

നാണംപൂണ്ടു, കുചംമുതിന്നചെറുപെ-
ണ്ണന്ന്യംമറച്ചിട്ടു, പിൻ,
നാണംപോയ്ക്കണവന്നു സവ്വമുടലു-
ൎപ്പിക്കംവിധം, നഗ്നയായ്,
ബോധം, മുൻവിഷയങ്ങളുണ്ടതറമാ-
റാനന്ദ,മൊന്നായ,തും
ബാധിയ്ക്കാതെവിട്ടു ശിവത്തി,ലവിടെ-
പ്പൂണ്ണത്വവുംകൈവരും. 4

നഗ്നയായി ജനിച്ച പെൺശിശു കുറെക്കാലം അങ്ങനെ തന്നെ വളരുന്നു. വളരുന്തോറും അതിനു നാണം തോന്നിത്തുടങ്ങുന്നു. ക്രമേണ അവയവങ്ങളെ ഗോപനംചെയ്തു ഒടുവിൽ ഒന്നായി തന്റെ കാന്തനൎപ്പിക്കുന്നപോലെ പലവഴിയിലും വ്യാപരിച്ചുനിന്ന തന്റെ ബോധത്തെ മുമുക്ഷു ഒരേ വഴിയിലാക്കിച്ചെയ്തു, ഒടുവിൽ ഒന്നായി ശിവനായർപ്പിച്ചിട്ടു ശിവനിൽതന്നെ ഒടുങ്ങുന്നു.

ബോധം ആനന്ദത്തിൽ പെട്ടിരുന്നാലും ഇപ്രകാരം ആനന്ദത്തെ അനുഭവിക്കുന്നതായി വരാതെയിരുന്നാലേ ആനന്ദം മാത്രമായി, സ്വരൂപമായിനില്ക്കുകയുള്ളൂ. അതിനാൽ 'അതും ബാധിക്കാതെവിട്ടു ശിവത്തിൽ' എന്നു പറഞ്ഞു. 'താൻ' എന്നതററു 'ശിവം' എന്നു മാത്രമായി വരുന്നതിനാൽ 'പൂണ്ണത്വവും കൈവരും' എന്നു പറഞ്ഞു.

വധു അവിവാഹിതയായിരിക്കുമ്പോൾ തന്റെ പ്രിയം പലരേയും പററിനില്ക്കാനിടയുള്ളതിനാൽ 'ബോധം, മുൻവിഷയങ്ങളുണ്ടതു'' എന്നു പറഞ്ഞു.

ആണവാദിമലമഞ്ചു, ജീവതതി-
പിന്നനന്ത,മതിൽ നാഥനാ-
ത്മാവു, മഞ്ചുതൊഴി, ലഞ്ചവസ്ഥകളു
മൊത്തുകിഞ്ചിലറിവിന്നമൂലം
സത്യമൊക്കെയുമുരച്ചു കേട്ടു മഥ
മുൻക്രിയാദികളിൽ മഗ്നനായ്
പാത്തവന്നറിവു മാറററിഞ്ഞു, മെഴു
കിൽ പുതഞ്ഞരിയ പൊന്നുകാൺ. 5

സ്വസ്വരൂപജ്ഞാനത്തെ ഗുരുവിൽനിന്നും കേട്ടറിഞ്ഞ ശേഷവും അതു് സ്വാനുഭവത്താൽ പ്രകാശിക്കാതെ അഭിമാനം, മായ, കമ്മം, തിരോധാനം, മഹാമായ ഇവകളിൽ പെട്ടുകഴിയുന്നവൻെറ അറിവു്, മാററുരച്ച പൊന്നിൻെറ അംശങ്ങൾ ഒട്ടിയെടുത്തിട്ടു് ഉരുക്കി എടുക്കാത്തതിനാൽ മെഴുകിൽതന്നെ മറഞ്ഞിരിക്കുന്ന പൊന്നിനെപ്പോലെയാണു്. മെഴുകിനെ ഉരുക്കിമാററിയാൽ പൊന്നെടുക്കാമെന്ന പോലെ, ജ്ഞാനത്തെ ചര്യ, ക്രിയ, യോഗം എന്നിവയാൽ മറഞ്ഞിരിക്കുന്ന അവസ്ഥയെ മാററി ഉദ്ധരിച്ചെടുക്കേണ്ടതാണെന്നു സൂചന.

ദാരിദ്ര്യംരസവാദിതന്നി, ലടിനീർ
വൈദ്യന്നു, കായക്ഷതം
വീരന്നും കറവായപോലെ, യുലകിൽ
ജ്ഞാനം നടിച്ചീടുവോർ
ജ്ഞാനത്തിൻ സുഖമുണ്ടിടാതെ, വിഷയ-
ച്ചേററിൽ തുലച്ചിട്ടു, താ-
നാനന്ദൻ, ശിവരൂപനെന്നു പറയും
പാപംപൊറുക്കാവതോ ? 6

ദാരിദ്ര്യത്തിലിരുന്നുകൊണ്ടു് ഒരുവൻ പഞ്ചലോഹങ്ങളെയും പൊന്നാക്കിയെടുക്കുന്നവനാണെന്നഭിമാനിച്ചാൽ പോലെയും

സ്വന്തം പിണിമാറാത്ത വൈദ്യൻ എല്ലാ പിണികളെയും മാററു മെന്നു നടിച്ചാൽപോലെയും ക്ഷയം പററിയവൻ വീരനെന്നഹങ്കരിച്ചാൽ പോലെയും പാപകരമാണു് ജ്ഞാനത്തിന്റെ ആനന്ദം അനുഭവിക്കാതെ ഒരുവൻ ജ്ഞാനിയാണെന്നു പറഞ്ഞുകൊണ്ടു നടക്കുന്നതും.

മെയ്യിൽകണ്ട മയക്കമെററുവരുമാ
ജിജ്ഞാസുവിന്നമ്പിനാൽ
ചെയ്യും നല്ലുപദേശമൂല്യ, മിതര-
ന്മാക്കും കണക്കായ്‌വരും;
ആനായൻ ചെറുനിദ്രതന്നിൽ മണിയെ-
ന്നോണം ശ്രുവിച്ചാകിലോ,
ചീരത്തിങ്കലഴുക്കുപോലെപെട്ടമാ,-
ദുഃഖങ്ങളെല്ലാമറും. 7

ഏററവും വലുതു എല്ലാ പേക്കും ഒന്നാണു്. അതിനാൽ ഗുരൂപദേശം എപ്പോഴും സാർവ്വത്രിക സ്വഭാവമുള്ളതായിരിക്കും.

ഇടയൻ ഉറങ്ങാതെ ഉറങ്ങുകയും കന്നുകാലികളുടെ മണിയൊച്ച കേൾക്കാതെ കേൾക്കുകയും ചെയ്തുകൊള്ളുന്നപോലെ, അജ്ഞാനദശയിലിരിക്കുമ്പോഴായാലും സകലകേവലങ്ങളെ അടക്കി നിശ്ചഞ്ചലനായി ഈ ജ്ഞാനോപദേശം ശ്രുവിക്കുന്ന പക്ഷം ആഗാമിക ദുഃഖം ഒഴിഞ്ഞുമാറും.

വസ്ത്രത്തിൽ പററുന്ന അഴുക്കുപോലെയുള്ള ദുഃഖം എന്നു പറഞ്ഞതിനാൽ സഞ്ചിത, പ്രാരബ്ധങ്ങളും നശിക്കുമെന്നുവരുന്നു. ഇന്ദ്രിയങ്ങൾ ജഡമായതിനാൽ ആത്മാവിനെ അറിയുന്നില്ല. ആത്മാവു് കേവലത്തിൽ ആവരണപ്പെട്ടുനില്ക്കുന്നതിനാൽ ഇന്ദ്രിയങ്ങളേയും സ്പർശിക്കുന്നില്ല. ഈ അവസ്ഥയിൽ ഇന്ദ്രിയങ്ങൾ സ്വയം അറിയുന്നു. അറിവുകൾ പൂർണ്ണമാണെന്നും സത്യമാ

ണെന്നും ഭാവിച്ചിരിക്കുന്നു. ഇതിനാൽ മിഥ്യയായ പ്രപഞ്ചബോധം തുടരും. ഈ തുടർച്ചയ്ക്ക് ഗുരുശ്രുവണത്തോടുകൂടി അറുതിവരുന്നതിനാൽ ആഗാമിക ദുഃഖം അറുമെന്നു പറഞ്ഞു. സദ്ഗുരുവിൻെറ കാരുണ്യാവലോകനത്തിൻെറ വൈഭവത്താൽ സഞ്ചിത ദുഃഖം ഒഴിയും. സ്വസ്വരൂപജ്ഞാനം ഉണ്ടായവൻ പിന്നിട്ട് ദേഹമാത്രത്താൽ മാത്രം ഈ പ്രപഞ്ചത്തിലിരിക്കുമെന്നല്ലാതെ, ദേഹബോധവുമററ് ചിത്മയ സ്വരൂപത്തിൽ തന്നെ നില്ക്കുന്നവനായിത്തീരുന്നതിനാൽ അവനെ സംബന്ധിച്ചിടത്തോളം യാതൊരു പ്രാരബ്ധവുമില്ലാതായി വരുകയും ചെയ്യുന്നു. വസ്ത്രമേ ഇല്ലാതായി എന്ന ഈ അവസ്ഥയിൽ വസ്ത്രത്തിലെ അഴുക്ക അവനൊരു പ്രശ്നമായി അവശേഷിക്കുന്നില്ല.

അണ്ഡം തൊട്ടെഴുമന്തമററ ജനനം
കയ്ക്കൊണ്ട സംസ്കാരമോ-
ട്ടുണ്ടാകും നരരും; സ്വകർമ്മപരിപാ-
കത്താലനുഷ്ഠിച്ചിട്ടും
കർമ്മം, ഭക്തിയൊടും തപസ്സിലനിശം
പറ്റേറി നില്പോൻപെരും
ധർമ്മത്താലധികാരമാർന്നു വരുമേ
മുക്തിക്കു, നാലായ് ക്രമാൽ. 8

ജീവജാലങ്ങളുടെ ഉത്ഭവം അണ്ഡജം, സ്വേദജം, ഉത്ഭിജം ജരായുജം, എന്ന നാലുതരത്തിലാണ്. ഓരോ തരത്തിലും അനവധി ജന്മങ്ങൾ കഴിഞ്ഞാണ് ഒടുവിൽ ഒരു മനുഷ്യജന്മം ലഭിക്കുന്നത്. മനുഷ്യജന്മത്തിലും പല യോനികളിലും പിറന്നുണ്ടാകുന്ന കർമ്മപരിപാകതയാൽ കർമ്മം, ഭക്തി, യോഗങ്ങളിൽ ഈടുപെട്ടവരാകുന്നു. ഇങ്ങനെ മോക്ഷത്തിനധികാരികളായിത്തീരുന്നവർ നാലുതരത്തിലുണ്ട്. 1) മന്ദൻ 2) മന്ദതരൻ 3) തീവ്രൻ 4) തീവ്രതരൻ.

മേലിൽ കനത്ത സുഖഭോഗമെല്ലും വെറുത്തു
മേലോട്ടു കീഴ്മറുമാറി, ഹ കണ്ടതെല്ലാം
ജാലങ്ങളായ് വരുകി, ലാരുടൽ?, താനമാരോ ?
കാലംപെറും പൊരുളിനാരൊരു മൂലമെന്നും,
ചൊല്ലിത്തരുന്നാതിന സത്ഗുരുവെത്തിരഞ്ഞു
ചെല്ലും സുപുണ്യമതി; താൻ, ശിവമെന്നരണ്ടും
തോന്നാതെ തൻഗുരുവിലാത്മ സമർപ്പണം ചെ-
യ്യൊന്നാകുവാന മവനിണ്ടലുദിച്ചിടുന്നു. 9

വിരക്തന് സുഖഭോഗങ്ങൾ ദേഹത്തിന് ഭാരങ്ങളായിത്തോന്നമെന്നുള്ളതിനാൽ 'മേലിൽ കനത്ത' എന്ന പറഞ്ഞിരിക്കുന്നു. സുഖഭോഗങ്ങളിൽ വെറുപ്പുണ്ടാകുന്നതു് അവ സത്യമല്ലാത്തതിനാലാണു്. അതിനാൽ അവയ്ക്കു നിദാനമായ ഈ ദൃശ്യപ്രപഞ്ചത്തെ "ജാലങ്ങൾ" എന്ന പറഞ്ഞിരിക്കുന്നു.

പുല്ലും ദേഹം വിയർക്കും, നയനമതുറയും
മെയ്‌വിറയ്ക്കും, നടുങ്ങും,
ചൊല്ലവ്യക്തങ്ങളാകും, മന മതിപതറും
ഗത്ഗദംകൊണ്ടുകേഴും;
കൊല്ലും രോമാഞ്ചമേറും, പരവശതവരും
ശിഷ്യനും, പ്രാണനായ്ത്താ-
നള്ളിൽ കാമിച്ചിടും സത്ഗുരുവിനെയെതിരേ
കണ്ടിടാൻ വെമ്പിടുമ്പോൾ. 10

പുല്ലും ദേഹം— ദേഹത്തോടുള്ള മമതകുറഞ്ഞവന്റ് ദേഹം കീഴടങ്ങി നില്ക്കുന്നു. അങ്ങനെ സ്വയം വഴങ്ങി നില്ക്കുന്നദേഹം എന്നും കുറച്ചുകാലം നിരാശയും ഭോഗങ്ങളിലുള്ളവെറുപ്പും കൊണ്ടു് ക്ഷീണിച്ചുവശായ ദേഹം എന്നും അർത്ഥം.

ക്രാവിക്ക്രാവുന്ന നോട്ടം, ഗുരുപദമണയും
ചിന്ത, നിശ്വാസവേഗം,
രാവിൽത്താവും ജ്വരം, തന്നുടലണവശനം
വിട്ടു, നിദ്രാവിഹീനം,
മിണ്ടാനാവാത്ത മൗനം സ്വയനിലവെളിയേ
കാട്ടീടാ, ഉള്ളമാനം,
കൊണ്ടേറും മൂർച്ഛയും, പിൻമരണവുമിവകേ-
ളുണ്ടു പത്തുണ്ടവസ്ഥ. 11

വിവ: മൂർച്ഛ, മരണം ഈ ഒടുവിലത്തെ രണ്ടവസ്ഥകളും തീവ്രതര പക്വനുണ്ടാകുന്നവയാണ്.

തന്നിൽ തന്നെയിരിക്കുമിമ്പമൊരിടം-
കാണാതെ നോക്കുന്നിട-
ത്തന്യൂനം ഗുരു തത്സ്വരൂപമവിടെ-
ക്കണ്ണിന്നു കാണിക്കവെ,
വെമ്പിക്കൂലമതിക്രമിച്ച നദിപോൽ
കൊണ്ടാടുമപ്പുക്വനാ-
യമ്പോടും, പുറദീക്ഷയാലുമരുളി-
ച്ചെയ്യും പരൻ, ദേശികൻ. 12

അന്യൂനം........ക്കവെ — ഗുരു തന്റെ ബ്രഹ്മസ്വരൂപത്തിൽ പ്രത്യക്ഷപ്പെട്ടു നില്ക്കവെ.

അകദീക്ഷ — കൃപാകടാക്ഷം, ഭാവന, യോഗം.

പുറദീക്ഷ — സ്പർശം, വാക്ക്, ശാസ്ത്രം.

അണ്ഡത്തെ ക്ഖഗമെന്നപോലെ പരിര-
ക്ഷിച്ചാ, മതൻ ചിന്തയിൽ,
മത്സ്യംപോലിഹ നോക്കിനിന്നു, മുടലിൻ
കർമ്മങ്ങളും മാറ്റിപ്പുറം,
തന്മുൻ വാസനയായ മോഹമുറയും
ബോധത്തെ വാക്കൊന്നിനാൽ
കർമ്മാകർമ്മമകന്നൊരെൻ ഗുരുവരൻ
തെറ്റാതെ മാറ്റീടുമേ 13

ഖഗത്തെപ്പോലെ—പക്ഷി, മുട്ടകളെ (വിരിയാൻ) ചിറകുകൾക്കടിയിൽ ചേർത്ത് അടവച്ചു സൂക്ഷിച്ചുകൊള്ളുന്നു. ശിഷ്യന്റെ സാക്ഷാത്ക്കാരഫലം ഗുരുവിനാൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ഗുരു, ശിഷ്യനെ സ്പർശിച്ച് തലോടി തന്റെ ജീവനെപ്പോലെ വച്ചുകൊള്ളുന്നു.

ആമ—വെള്ളത്തിൽ കിടക്കുമ്പോഴും താൻ കരയിൽ സൂക്ഷിച്ചിരിക്കുന്ന മുട്ടയെത്തന്നെ എപ്പോഴും ഓർമ്മിച്ചിരിക്കുന്നു. (ശിഷ്യനെ ഗുരു എപ്പോഴും തന്റെ അരുൾ വകയായി ഓർമ്മിച്ചുകൊണ്ടിരിക്കും എന്നർത്ഥം)

മത്സ്യം—മീൻ, എപ്പോഴും തന്റെ കുഞ്ഞുങ്ങളുടെകൂടെത്തന്നെ വസിച്ച് അവയെ സൂക്ഷിച്ചുകൊള്ളുന്നു. (ഗുരു, തന്റെ കൃപാവലോകനങ്ങൾക്കുള്ളിൽ ശിഷ്യനെ വച്ചുകൊള്ളുന്നു.)

അക്കാല,ദേശങ്ങൾ നിഗൂഢനം ചെ-
യ്യാക്കുന്നപോൽ, കല്ലൊളി മറെറാരുത്തൻ
കാണുന്നതിൻ മട്ടില്ല, മന്ന്യഥാ നീ
കാണായ്‌വരും നല്ല ഗുരൂപദേശം;
നീരററ പാലുണ്ടിടു മന്ന മൊപ്പം,
നീരുണ്ടു താഴുന്നൊരു ചിപ്പിയൊപ്പം,
മീനുണ്ണുവാൻ പാർത്തൊരു കൊക്കിനെപ്പോൽ,
കാഞ്ഞൊരയസ്സിൽ ജലബിന്ദുവെപ്പോൽ,
മിന്നൽപ്രഭയ്ക്കുൾ പണമെന്നതും പോൽ
മുന്നേറിടും പക്വനറിഞ്ഞു കൊള്ളും. 14

അക്കാല...... ക്കുന്നപോൽ—ഒരുകാലത്ത് ഒരു വസ്തുവിനെപ്പററി ഒന്നും അറിയാതിരുന്നത് പിന്നൊരുകാലത്ത് അറിഞ്ഞു കൊള്ളുന്ന കാലനിഗൂഢനം പോലെയും, ഒരു ദേശത്ത് അറിയാതിരുന്നതിനെ ഇനിയൊരിടത്ത് അറിഞ്ഞുകൊള്ളുന്ന ദേശനിഗൂഢനം പോലെയും.

കല്ലൊളി.......മട്ടിലും—ഒരു കല്ല് രത്നമാണെന്നൊരുത്തൻ അറിയാതിരുന്നാലും അതിൽ നോട്ടമുള്ള മറെറാരാൾ അറിയുന്നപോലെയും.

അന്യഥാ.........ഗുരൂപദേശം—ഗുരു ഒരിക്കൽ പറഞ്ഞതു് അപ്പോൾ മനസ്സിലാകാതെ, സന്ദർഭവശാലോ മറേറാ പിന്നൊരിക്കൽ മനസ്സിലാകാൻ ഇടവരുന്നു. ആചാര്യൻ പറഞ്ഞ ശാസ്ത്രത്തിൽനിന്നും പറഞ്ഞതിൻെറ പൊരുൾ മനസ്സിലാകാതെയിരിക്കവെ, അതുപോലെയുള്ള മറ്റൊരു ശാസ്ത്രത്തിൽനിന്നും അതു് എളുപ്പെടുന്നു. ഒരു ശാസ്ത്രാർത്ഥം താൻ പഠിച്ചിട്ട മനസ്സിലാകാതെവരുന്നതു് അതേശാസ്ത്രം പഠിച്ച മറെറാരാളിനോടു കേട്ടു മനസ്സിലാക്കിക്കൊള്ളുന്നു.

നീരററ.........മന്നമൊപ്പം—അരയന്നം വെള്ളത്തെ വേർതിരിച്ചിട്ടു പാൽമാത്രം കുടിക്കുന്നപോലെ ശിഷ്യൻ കർമ്മം, ഭക്ത്യാദികളെ നീക്കി ജ്ഞാനത്തെ കൈക്കൊള്ളുന്നു.

നീരുണ്ടു.........ചിപ്പിയൊപ്പം—മുത്തുച്ചിപ്പി നെടുകാലം കടലിൽ മുതിൎന്നു കിടന്നിട്ടു് അതിനാവശ്യമായ ഒരു തുള്ളി ആകാശജലം കിട്ടുന്നതോടുകൂടി കടലിൻെറ അടിത്തട്ടിലേക്കു താണുപോകുന്നപോലെ, തൻെറ സാക്ഷാല്ക്കാരത്തിനാവശ്യമായ ഗുരുമൊഴിയെ കാത്തുകാത്തിരുന്നിട്ടു് എപ്പോൾ ഗുരുവിൽനിന്നും അതു ലഭിക്കുന്നുവോ അതോടുകൂടി പകൽ അതിനെ പ്രയോജനപ്പെടുത്തിക്കൊണ്ടു് നിത്യ ഏകാന്തതിയിൽ പ്രവേശിക്കുന്നു.

മീനുണ്ണു.........ക്കിനെപ്പോൽ—കൊക്കു് പരുവം നോക്കിയിരുന്നു മീൻ പിടിക്കുന്നതുപോലെ, നിശ്ചഞ്ചലനായി, ദത്തശ്രദ്ധനായിരുന്നു് സാരമായ ഗുരുവാക്യങ്ങളെ ഏററുകൊള്ളുന്നു.

കാഞ്ഞൊ.........ട്ടുവെപ്പോൽ—ചുട്ടുപഴുത്ത ഇരുമ്പു് ജലകണത്തെ തന്നിൽ ഏററിട്ടു് തിരിയെ വിടാതിരിക്കുന്നപോലെ തനിക്കു

ലഭിച്ച ഗുരൂപദേശത്തെ പിന്നൊരിക്കലും കൈവിട്ടുകള യാതിരിക്കുന്നു.

മിന്നൽ.........പണം—ഒരുവൻ ഇരുട്ടത്തു് കയ്യിൽ നിന്നു താഴെ വീണ പണത്തെ (മിന്നൽപ്രഭയുള്ള രാത്രിയിൽ) മിന്നലിന്റെ പ്രകാശത്തിൽ നോക്കിയെടുത്തു കൊള്ളുന്നപോലെ ശിഷ്യൻ ബുദ്ധികൂർമ്മതയോടുകൂടി, അതിശീഘ്രത്തിലുള്ള ഗുരുവാക്യാത്ഥങ്ങളേയും ഗ്രഹിച്ചുകൊള്ളുന്നു.

മുന്നേറിടുംപകപൻ—സാക്ഷാല്ക്കാര മാർഗ്ഗത്തിൽ ചരിക്കുന്ന പകപനായ ശിഷ്യൻ.

ഗുരുമൊഴികളിൽ നിഗൂഢമായിരിക്കുന്ന സാരാത്ഥത്തെ ആദ്യത്തെ നാലുവരികളിൽ പറഞ്ഞിരിക്കുന്നപോലെ വഴിയേകണ്ടുകൊള്ളുന്ന പകപന്മാരും ബാക്കിവരികളിൽ പറഞ്ഞിരിക്കുന്ന പ്രകാരം ഉടനെ ഗ്രഹിച്ചു പ്രയോജനപ്പെടുത്തുന്നവരും ഉണ്ടെന്നു പ്രസ്താവിക്കുന്നു.

കാന്തൻതൻഹതികേട്ടു ഞെട്ടി ഹതിയേ-
റ്റിടും കലീനാ സമം,
ചിന്തിപ്പോയൊരു പാലുപോലെ, ചിതചാ-
ട്ടും കാമിനിക്കും സമം,
കർണ്ണൻ ഭൂതികൊടുത്തപോലെ, വിധവാ
വൈരാഗ്യവും പോലവേ,
ശിഷ്യന്മാർ ഗുരുവാക്യമൊന്നി, ലുടനേ,
തത്ബോധവും കൈവിടും. 15

വിവ:—ഗുരുവാക്യശ്രവണം ലഭിച്ച ക്ഷണത്തിൽ തന്നെ തത്ബോധം ഒഴിയുന്നതിനാൽ 'കാന്തൻ.......കലീനാസമം' എന്നും പാൽ ചിന്തിപ്പോയാലും അതിന്റെ ഗുണം ചിന്തിപ്പോകുന്നില്ലാത്തതുപോലെ ബോധം ഒഴിഞ്ഞാലും അതിന്റെ വാസന ശേഷിച്ചിരിക്കുമെന്നതിനാൽ "ചിന്തി........പാലുപോലെ" എന്നും കുറെ

ക്കാലം ഭർത്താവിൽ അതിമോഹിയായിരുന്നിട്ട് പിന്നീട് ഭർത്തൃ ചിതയിൽ ചാടി മോഹത്തെത്തീക്കുന്നതുപോലെ പക്വൻ തന്റെ ചിരകാല മോഹങ്ങളെ ബോധ ഒഴിവിനോടുകൂടി ഒഴിക്കുന്നതിനാൽ 'ചിത........സമം' എന്നും തന്റെ പുരുഷനോടുകൂടി മരിക്കാതിരുന്നാലും സകല സുഖഭോഗങ്ങളെയും ഒരു വിധവ വെറുത്തിരിക്കുന്നപോലെ പക്വൻ, താൻ എന്നും തന്റേതുകൾ എന്നും ഉള്ള ബോധത്തള്ളലുകളെ അടക്കിയിരിക്കുന്നതിനാൽ 'വിധവാ വൈരാഗ്യവും പോലവെ' എന്നും മരണസമയത്തു സ്വർഗ്ഗം ഇച്ഛിച്ചു് കർണ്ണൻ ധനമെല്ലാം അന്തണൎക്കു ദാനംചെയ്തതുപോലെ നിത്യസുഖത്തെ ഇച്ഛിച്ചു് സർവ്വ ആശകളെയും പക്വൻ ഒഴിവാക്കുന്നതിനാൽ 'കർണ്ണൻ ഭൂതികൊടുത്തപോലെ എന്നും പറഞ്ഞിരിക്കുന്നു.

ഗുരുശ്രവണത്താൽ പക്വന്മാർ ബോധം ഒഴിവാക്കുന്ന രീതികളെ ഈ പദ്യത്തിൽ പറഞ്ഞിരിക്കുന്നു.

സ്വപ്നത്തിൽ പല മാററമുള്ളതൊക്ക-
ട്ടാക്കാൻ പുടം ചെയ്കപോൽ,
എണ്ണം കൊണ്ടൊരുമട്ടിലേ, ഗുരു, പലേ-
ശിഷ്യൎക്കരച്ചെങ്കിലും,
മാററണ്ടാവതു പാത്രകാൺകിലതു മു-
ന്നം പിന്നമെന്നേ വരൂ;
തെററീടാതതിപക്വനാദ്യമറിയും
പിന്നീട പിന്നുള്ളവർ. 16

താഴ്ന്ന പക്വൎക്കും മററുള്ളവർക്കൊപ്പം ശിവാഗമത്തിൽ പറയുന്ന നാനായുക്തികളെയും നാനാ ഉപായങ്ങളെയും ഉപദേശിക്കുന്തോറും അജ്ഞാനം ഒഴിഞ്ഞു് ജ്ഞാനം ഏറിവരുന്നതിനാൽ ഗുരൂപദേശത്താൽ എല്ലാവർക്കും ഉണ്ടാകുന്ന പ്രയോജനം താരതമ്യേന തുല്യമാണു്.

കൊത്തിക്കല്ലിന്നു രൂപമേകുവതു പോൽ,
ലക്ഷ്യം വദിക്കും വിധൌ,
മന്ദന്നും ഭവമററു, മുക്തിതെളിയും,
തേറിട്ട നീരെന്നപോൽ;
ഛർദ്ദിച്ചുള്ളൊരു ചോറുപോലെ യുലകം
നാറുന്നു, രംഭാദ്രുമം
പിൻതീയിൽ ചുട്ടമെന്നപോലെ, യവനെജ്ഞ്-
ജ്ഞാനത്തിനാളാക്കിടും. 17

വിവ :—കല്ലിൽ പാവയുടെയും മററും രൂപം ഉണ്ടാക്കുന്നതു പോലെ ഗുരു തൻെറ അരുൾമൊഴികളാൽ ശിഷ്യനെ അരുൾസ്വരൂപിയാക്കിച്ചെയ്യുന്നു. ശിഷ്യന്റെ ജീവബോധം, കലങ്ങിയ വെള്ളം പോലെയിരുന്നതിനെ, മാറ്റിയിട്ട് അവൻെറ അരുൾസ്വരൂപത്തെ വേർതിരിച്ചെടുക്കുന്നതിനാൽ 'തേറിട്ട നീരെന്നപോൽ' എന്നു പറഞ്ഞു. വാഴത്തണ്ടിനെ ഛിന്നഭിന്നമാക്കി കുറേശ്ശ വാട്ടിയും ഉണക്കിയും മാത്രം ചുട്ടെരിക്കുന്നതുപോലെ ആചാര്യൻ പല നാളുകൾകൊണ്ട്, പല പല ഉപദേശങ്ങളാൽ മന്ദൻെറ ജീവബോധത്തെ ഇല്ലായ്മ ചെയ്യുന്നതിനാൽ 'രംഭാ........മെന്നപോലെ' എന്നും പറഞ്ഞു. മന്ദാധികാരിയെ ഉത്തമാധികാരിയാക്കാൻ ഗുരു പ്രത്യേകമായി ചെയ്യുന്ന കൂടുതൽ പ്രയത്നങ്ങളെ ഇതിൽ പറഞ്ഞിരിക്കുന്നു.

കാരിരുമ്പിന്നുരുവം കൊടുത്തപടി,
പച്ചയാം വിറകിനെത്തഥാ
കീറിയിട്ടു ചുട്ടമെന്നപോൽ പലവി-
ധത്തിൽ മന്ദതരനോതിടും;
ആയിടും ഭവ മവന്നു നീരജ ദ-
ലാംബുപോ, ലുലകമോ വെറും
മായ, കാനൽ ജല, മാത്രമെന്നുമറി-
വായ്, വരുന്നു നിജബോധവും. 18

രൂപപ്പെടുത്താൻ കല്ലിനെക്കാരം ഇരുമ്പു മയമുള്ളതായതിനാൽ 'കാരിരു....പടി' എന്നു് മന്ദതരനെസംബന്ധിച്ചു പറഞ്ഞിരിക്കുന്നു. അതുപോലെയുള്ള ഭേദം കാണിക്കാൻ വാഴത്തണ്ടിൻെറ സ്ഥാനത്തു് "പച്ചവിറകിനെ" യും പറഞ്ഞിരിക്കുന്നു. വിറകു് പച്ചയെന്നുവച്ചു് തള്ളിക്കളയാതെ നാം അതിനെ സ്വപ്രയത്നംകൊണ്ടു് കീറിയിട്ടും മററും എരിച്ചു് പ്രയോജനപ്പെടുത്തിച്ചെയ്യുന്നു. ഗുരുവിൻെറ കരുണയും അതുമൂലം കൂടുതൽ ശ്രമമെടുത്തും ശിഷ്യനെ രക്ഷിക്കുന്നവിധവും കാണിച്ചിരിക്കുന്നു.

പാഴ്മരത്തിലൊരു പാവചെയ്യുംപടി
ദേഹവാസനയകററിയ-
ത്തീവ്രനിങ്ങറിവു നൽകിടുന്നു, കനലിട്ടു പിൻ
കരിയെരിച്ച പോൽ;
സ്വന്തമായ് കരുതിടും ഭവം പൊതുവി-
ശാലമണ്ഡപമതായ്വരും
ചന്തമായസുരവൃന്ദവാഴ്വുമൊരു
പകന്നിൽക്കനവു പോലെയാം. 19

പകന്നു്, അവൻെറ ജഡ വാസനയെ മാററി അരുരം ഭാവത്തെ പ്രദാനം ചെയ്യുന്നതിനാൽ "പാഴ്മര........പടി" എന്നു പമിച്ചു. കല്ലിലും ഇരുമ്പിലും എന്നതിനെക്കാരം മരത്തിൽ പാവയുണ്ടാക്കാൻ എളുപ്പമായതിനാലാണു് തീവ്രൻെറ കാര്യത്തിൽ ഈ ഉപമ പ്രയോഗിച്ചതു്. വൈരാഗ്യം കൊണ്ടു് ജീവബോധം, തീവ്രനു് മുമ്പിനാലെ ഏറെ നശിച്ചിരിക്കുന്ന നിലയ്ക്കാണു് അവശേഷിച്ചതിനെ "കനലി........ച്ചപോൽ" നാമാവശേഷമാക്കുന്നതായി പറഞ്ഞിരിക്കുന്നതു്. 'തൻേറതുകരം' എന്ന ബോധം നീങ്ങിവരുന്നതിനാൽ 'സ്വന്ത ...... മായ്വരും' എന്നു പറഞ്ഞു. സ്വർഗ്ഗജീവിതം സ്വപ്നംപോലെയെന്നു പറഞ്ഞതിനാൽ നരജീവിതം സുഷുപ്തിക്കു സമമായിത്തോന്നുമെന്നും അർത്ഥം.

വെണ്ണയിങ്കലുരുവൊത്തു ശിഷ്യനരു-
ളിൽ സ്വരൂപമുളവായ് വരും,
തിണ്ണ,മാശ യറിവാക മഗ്നിയതി-
ഖണ്ണിരോമ മതു പോലവും;
ദുഃഖമൊക്കെയുമകററിനിന്ന ഗുരു-
വിൻ മഹത്വമതുകണ്ടു വി-
മ്മിക്കരഞ്ഞഥ ചിരിച്ചിടുംക്ഷണ, മു-
ടമ്പിലോ പുളകമാടിടും. 20

തീവ്രതരനായ പക്വന് അരുൾ സ്വരൂപം ക്ഷിപ്രസാദ്ധ്യമായതിനാൽ ആയതിനെ 'വെണ്ണയിങ്കലുരുവൊത്തു' എന്നു പറഞ്ഞിരിക്കുന്നു. പ്രപഞ്ചദുഃഖങ്ങൾ ഒന്നടങ്കം ആനന്ദമായിത്തീരുമ്പോൾ ഈ ആനന്ദത്തെത്തന്നെയാണല്ലോ താനിതുവരെ ദുഃഖമാക്കി വച്ചുകൊണ്ടിരുന്നതു എന്നറിഞ്ഞു് ജന്മാന്തരങ്ങളിലും താൻ ഈ ഭോഷത്വത്തെ ആവർത്തിച്ചുപോയതിൽ ശിഷ്യൻ ദുഃഖംപൂണ്ടു് വിമ്മിക്കരയുകയാണു്. ആത്യന്തിക ദുഃഖനിവൃത്തിയും നിത്യാനന്ദപ്രാപ്തിയും അനുഭവിക്കുന്നതിനാൽ ചിരിക്കുകയും ചെയ്യുന്നു.

പിഞ്ചിങ്കൽ പുളിതൊട്ടതോടിനെ യക-
ററി,പ്പിൻ, പഴം ചെയ്തപോൽ
നെഞ്ചിൽ, കർമ്മമൊടൊത്തു, പക്വനൊഴിയും,
ബാഹ്യാങ്കുരം, മായയെ;
കാതററായൊരുസൂചി, ബന്ധമറുമാ-
റൾമാനവും പോയെ, ഴു-
ന്നാശാനാശ, മതേവളന്നു, വെളിവാ-
യിടും ശിവാനന്ദമായ്. 21

പുളിതൊട്ടതോടു് — പുളിയോടു ചേർന്നിരുന്ന തോടു്.
പഴം — (പ്രകൃതത്തിൽ) പഴുത്തപുളി.

കർമ്മ........മായയെ — മൂന്നു മലങ്ങളിൽ ആദ്യത്തെ അഭിമാനമലം മായ, കർമ്മം എന്ന മററു രണ്ടിനും ബീജമായും ആന്തരമല മായും വർത്തിക്കുന്നു. മായയും കർമ്മവും ബാഹ്യമലങ്ങളായും വർത്തിക്കുന്നു. അതിനാൽ ബാഹ്യമായി (അഭിമാന ബീജത്തിന്മേൽ) മുളച്ചുനിൽക്കുന്ന മായ, കർമ്മം എന്ന രണ്ടു മലങ്ങളും.

ഉൾമാനവും—ആന്തരവർത്തിയും ബീജവുമായ അഭിമാനവും.

ആശാ....നന്ദമായ്—ആശാനാശംതന്നെ ശിവാനന്ദം എന്നർത്ഥം. കാരണമായ അഭിമാനം ഒഴിയുന്നിടത്തു് കാര്യമായ ആശയും ഒഴിയുന്നു. ഇങ്ങനെ കാര്യകാരണങ്ങളററിരിക്കുന്ന ആനന്ദം ഉദയമാകുന്നു.

പ്രേമാരിക്കൂരിരുട്ടിൽപെട്ടൊരുവനു സ-
മ്പൂർണ്ണസൂര്യോദയംപോൽ,
കാമിക്കക്കാമമേവം വിധ, മപഗത നാ-
വം തുറയ്ക്കെത്തിയാൽപോൽ,
പാതാളക്കണ്ടിൽ വീണോനൊരുതര മുയരെ-
ക്കേറി രക്ഷപ്പെട്ടപ്പോൾ,
കഷ്ടം വിട്ടാലത്തും പോലതിശയ മവനെ-
ച്ചുററി നൃത്തം നടത്തും. 22

വിവ: മുൻപു് അജ്ഞാനതിമിരത്താൽ സത്യാസത്യങ്ങളെ തിരിച്ചറിയാതിരുന്നവനു് ഇപ്പോൾ അരുൾ പ്രകാശത്താൽ എല്ലാം അറിയുമാറായിവരുന്നതിനാൽ 'സമ്പൂർണ്ണ സൂര്യോദയം പോൽ' എന്നും, ഈ അരുളറിവാൽ തോന്നുന്ന ആനന്ദത്തിൽ താൻ മുങ്ങി മറിയുന്നതിനാൽ (ഒന്നിനാലും തൃപ്തിവരാതെ വർദ്ധിച്ചുവരുന്ന മട്ടിൽ) "കാമിക്കക്കാമമേവം വിധം" എന്നും, തനിക്കു ജ്ഞാനോദയം ഏതു ജന്മത്തുകിട്ടാൻ പോകുന്നോ? എന്നു നിരാശയിലാണവനു് അതുടനെ ലബ്ധമാകുന്നതിനാൽ "അപഗത........യാൽ

പോൽ" എന്നും, മുൻപ് ജഡമായിരുന്ന താൻ ഇപ്പോൾ അകം പുറമററ ആനന്ദസ്വരൂപിയായിരിക്കുന്നതിനാൽ 'പാതാള........ പ്പെട്ടപ്പോൾ' എന്നും ഇതോടേ ജനിദുഃഖം തീരുന്നതിനാൽ 'കഷ്ടം........ലത്തുംപോൽ' എന്നും പറഞ്ഞു.

ദേഹബോധമറുമാറൊ, ടുങ്ങിവരു-
മിന്ദ്രിയങ്ങൾ, കരണം, ഗുണം,
പ്രാണവായുവൊഴിയുന്നിടത്തു പ്രണ-
വം നിലച്ചു, മതു കേന്ദ്രമായ്-
നിന്നിടത്തൊളിയിരുന്ന തന്നുടയ
ബോധമാമലകളററ പേ-
രിമ്പ സാഗരമതേക, മദ്വയ, മ-
ത്തും മറഞ്ഞൊ, രനുഭൂതികാൺ. 23

വിവ:—ദേഹത്തിൻെറ അസ്ഥിരതയെ അറിഞ്ഞ്, ആ ദേഹമാണ് താൻ എന്ന ബുദ്ധിയെ അകററിച്ചെയ്യുമ്പോൾ കർമ്മേന്ദ്രിയ, ജ്ഞാനേന്ദ്രിയങ്ങളൊഴിയും. അതോടുകൂടി അന്തഃകരണവും അതിൻെറ ധർമ്മങ്ങളായ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയും ഒഴിയും. അതോടുകൂടി അന്തഃകരണത്തിനു കാരണമായ സത്വ, രജസ്സ്, തമസ്സ്, എന്നീ ഗുണത്രയങ്ങളും ക്ഷീണിച്ചൊഴിയും. അവിടെ അവശേഷിക്കുന്ന പ്രാണവായു, കൂടെയുള്ള ദശവായുക്കളോടും തൊണ്ണൂററാറു തത്വങ്ങളോടും കൂടി ഒഴിയും. ഈ നാദം ഒടുങ്ങുന്നിടത്ത് നാദാന്തസ്ഥാനമായ പ്രണവവും ഒഴിഞ്ഞ് ശൂന്യമെന്നു തോന്നിയിരുന്ന സ്ഥാനത്തെ കേന്ദ്രമാക്കി, അതായത് നിരാശാപദവിയിൽ, നില്ക്കുമ്പോൾ ഈ ശൂന്യത്തെ കാണുന്ന മട്ടിൽ താൻ "ഉണ്ട്" എന്ന അവ്യക്തസ്വരൂപത്തിൽ അതുവരെ എത്തപ്പെടാതിരുന്ന സ്വസ്വരൂപം എത്തപ്പെട്ടതായി വരുന്നു. ഈ എത്തപ്പെട്ടുനില്ക്കുന്ന സ്വസ്വരൂപത്തെപ്പററിയുള്ള ബോധവും നശിക്കുന്നിടത്ത് നിത്യാനന്ദം ഉദയമാകും. ഈ നിത്യാനന്ദം സ്വരൂപമായി വരുവാൻ ആ ആനന്ദവും ഒഴിഞ്ഞു

മാറി എന്നായിത്തീരുന്നതുതന്നെ സ്വസ്വരൂപാനുഭൂതി. ഇതറിയാനുള്ളതല്ല; അനുഭവമാകേണ്ടതാണ്.

കണ്ഠസ്ഥാനത്തു് അന്തഃകരണധർമ്മങ്ങളോടുകൂടി മദ്ധ്യമശബ്ദം നന്നായറിയപ്പെടുന്നതിനാൽ മദ്ധ്യമാക്ഷരങ്ങൾ കാരണമായ സൂക്ഷ്മവൈശരന്തിയും ഇതിൽ കാര്യപ്പെട്ട വൈകാരിയും അന്തഃകരണങ്ങൾ നീങ്ങവേ നീങ്ങിപ്പോകുന്നതിനാൽ അന്തഃകരണം നീങ്ങുമ്പോൾ സൂക്ഷ്മ, കാരണശരീരങ്ങളും ഒഴിയുമെന്നു പറയപ്പെടുന്നു.

പ്രാണവായു, തന്നെ അറിയാതെ, തന്നാൽ അറിയപ്പെട്ടതു മാത്രമായതിനാൽ ജഡം എന്നു പറയപ്പെടുന്നു. അറിവാണുതാൻ എന്നു തന്നെ അറിയിച്ചതു തിരുവരുൾ (ഗുരുവരുൾ പ്രകാശം) ആണെന്നും സ്വസ്വരൂപവും ഈ ഗുരുസ്വരൂപവും ഒന്നായിടത്തുണ്ടാകാവുന്ന യാതൊരു പുതുമയും കൂടാതെ സ്വയം തന്റെ ആദിയായിരിക്കുന്നതുതന്നെ അനുഭൂതിയെന്നും പറയപ്പെടുന്നു.

ജ്ഞാനത്തെയും ജ്ഞേയമതിനെയും ജ്ഞാ–
താവിനെയും കണ്ടവനന്യമെന്തേ ?
വാനം മയന്നോടുമടുക്കളയ്ക്കുൾ
സ്ഥാനത്തുമുള്ളോരറിവെങ്ങുമുണ്ടാം. 24

വിവ: താൻ മുമ്പ് ഇന്ദ്രിയബോധത്തോടെ ഇരുന്നപ്പോൾ എല്ലാ അറിവും അതിന്മയമായും ഇപ്പോൾ അരുൾ ബോധനായതിനാൽ എല്ലാം അരുൾമയമായും ഇരിക്കുന്നതിനാൽ ഇന്ദ്രിയമെന്തു് ? അരുൾ എന്തു് എന്നും അറിയാൻ പാടില്ലാത്തവനായിരിക്കുന്നു. കാരണം താൻ, തന്നെ, ഇന്ദ്രിയങ്ങളാലും അരുളാലും അറിയാൻ ശ്രമിച്ചതാണ്. എല്ലാത്തിനെയും അറിഞ്ഞും ഒന്നിനെയും തൊടാതെ നിന്ന അറിവു താൻ തന്നെ എന്നു് താൻ സ്വയം (ഇന്ദ്രിയങ്ങളുടേയോ; അരുളിന്റേയോ സഹായം കൂടാതെ) നോക്കുമ്പോൾ അതായതു് തന്റെ സ്വതന്ത്ര അറിവുകൊണ്ടു നോക്കുമ്പോൾ എത്തുപെടുന്നതാണ്.

ആകാശത്തിലുള്ള ആകാശംതന്നെയാണു് മുറിക്കുള്ളിൽ ഉള്ളതും. എന്നതുപോലെ ഏതറിവിൻെറ ആധാര, അധിഷ്ഠാനങ്ങളും ഒരു അറിവുതന്നെ, ദ്രഷ്ടാവും അതുതന്നെ.

മുന്നം ഞാൻ താ,നുടലെന്നിരുന്നി,തറിവിൻ
താദാത്മ്യബന്ധത്തിനാൽ,
ജ്ഞാനം പിൻവടിവായവന്നു, ചെറുതും,
മറെറാന്നുമേ തോന്നിടാ;
കണ്ണുറം, കാഴ്ചയഴിച്ചുദിച്ച രവിപോൽ
ജ്ഞാനാർക്കനും മാച്ചിടും
തന്നെ, ത്തന്നറിവേതുമൊത്തു, പറയാ-
നത്യത്ഭുതം, കേൾക്ക നീ. 25

മുന്നം........തറിവിൽ—മുമ്പു്, താൻ, ദേഹമാണെന്നു വച്ചുകൊണ്ടിരുന്നപോലെ ഇപ്പോൾ താൻ അറിവാണെന്നും ആയിത്തീന്നിരിക്കുന്നു.

താദാത്മ്യബന്ധത്തിനാൽ— സാദൃശ്യഭ്രമത്താൽ. (ഒന്നുമല്ലാത്ത ആത്മാവു് ഏതിനോടും തുല്യമാകാമല്ലോ)

ജ്ഞാനം—ജ്ഞേയങ്ങളെ അറിയുന്നതു്.

ജ്ഞാനവടിവു്—ജ്ഞാന, ജ്ഞാതൃ, ജ്ഞേയങ്ങൾ ഏകമായി നില്ക്കുന്നതു്. (അറിയാൻ മറെറാന്നില്ലാതായി)

കണ്ണുറം—കണ്ണിനകത്തു്.

ജ്ഞാനാ........മൊത്തു—കണ്ണിനകത്തുദിച്ച സൂര്യൻ കണ്ണിൻെറ കാഴ്ചകളേയും കണ്ണിൻെറ സ്വശക്തിയേയും അഴിക്കുന്നപോലെ ജ്ഞാനം, ജ്ഞാതൃ, ജ്ഞേയങ്ങളെ അഴിക്കുന്നു. അറിവേ സർവ്വം എന്നായിത്തീരുന്നു.

ബോധത്തിനമൊഴിഞ്ഞിരിക്കി ലിതരം
ബന്ധങ്ങളെന്തുണ്ടെടോ ?
സാധിച്ചെങ്കിലതീത, മിന്നില, യവ-
നൊന്നുണ്ടൊളിക്കാനിടം ?;
വേദിക്കു, പുലിപാഞ്ഞവന്റെ കഥ, ക-
ണ്ടേടത്തു, ഞെട്ടാതെ, നിർ-
ബോധൻ, സത്ഗുരു വീക്ഷണത്തിലരുളായ്,-
ത്തീരും സ്വരൂപം ശിവം ! 26

ദേഹമാണു ബന്ധത്തിനു കാരണം. എല്ലാ ബന്ധത്തിനും മൂലകാരണം വാസനാസിദ്ധമായ ദേഹബോധം. ഈ ദേഹബോധമേ നിശ്ശേഷം ഒഴിഞ്ഞുനില്ക്കുന്ന ആത്മസ്വരൂപിക്ക് മുമ്പുണ്ടായിരുന്നു എന്നു തോന്നിയ ബന്ധം ഒന്നും ഇപ്പോഴില്ലെന്നുമാത്രമല്ല; മേൽബന്ധം ഏർപ്പെടാനും നിവൃത്തിയില്ല.

പെട്ടെന്നു പുലിയെ കണ്ടവനു് പേടിക്കാൻ ആവശ്യമായ ബോധംകൂടി ഇല്ലാതെയായിപ്പോകുന്നതിനാൽ "കണ്ടേടത്തു ഞെട്ടാതെ നിർബോധൻ" എന്നു പറഞ്ഞിരിക്കുന്നു.

ഇവിടെ, ഗുരു ശിഷ്യനെ, കണ്ണുകൊണ്ടല്ല നോക്കുന്നതു്. അരുൾ കൊണ്ടാണു്. അതിനാലാണു് 'സത്ഗുരു........സ്വരൂപം എന്നു പറഞ്ഞതു്. പുലിയെ കണ്ടവൻ ഭയപ്പെടുന്നതു് അതിന്റെ സ്ഥൂലാകാരത്തെയല്ലല്ലോ. അതിന്റെ ക്രൗര്യസ്വരൂപമാണു് ഇവനെ നിർജീവനാക്കിത്തീർക്കുന്നതു്.

മിഥ്യാസത്യമൊടിന്ദ്രിയങ്ങൾ പറയും
തത്ത്വങ്ങളെല്ലാമൊഴി-
ച്ചെത്തി,ത്താൻ ശിവനെന്നറിഞ്ഞ പിശകും
കൺകണ്ടറിഞ്ഞോനമായ്,
നിത്യത്വത്തിലുയന്ന വെട്ടവെളിമേൽ
വാഴാതെ വാഴുന്നിട-
ത്തെത്തും സൗഖ്യമുരയ്ക്കുതെങ്ങനെ?; വിയ-
ത്തോവുന്നിതോ നാഴിയിൽ ? 27

മിഥ്യാ...........ച്ചെത്തി—തന്റെ സത്യസ്വരൂപത്തെ അറിയാതെ സത്യത്തെ മറച്ചു നില്ക്കുകയുള്ള എന്ന ഇന്ദ്രിയങ്ങളെ ആശ്രയിക്കാതെ, ഈ ഇന്ദ്രിയങ്ങളുടെ സൃഷ്ടിയായ തത്ത്വങ്ങളെ ഒഴിച്ചുള്ള പരിപൂർണ്ണ നിർവ്വികാരാവസ്ഥയിൽ ആത്മസ്വരൂപം എത്തുപ്പെട്ടതായി വരുന്നു.

ശിവനെന്നറിഞ്ഞ പിശക്—ഈ എത്തുപ്പെട്ട ആത്മസ്വരൂപം ഒരു പുതിയ വസ്തുവല്ല. ഇന്ദ്രിയങ്ങളും അവയുടെ സന്തതികളായി തത്ത്വങ്ങളും പ്രപഞ്ചവും എല്ലാം ഈ എത്തുപ്പെട്ട ശിവസ്വരൂപത്തിൽ തന്നെയാണ് ഉണ്ടായതായും ഇല്ലാതെ ആയതായും കാണപ്പെട്ടതു് എന്നറിയുമ്പോൾ ഈ ഒഴിഞ്ഞ വസ്തുക്കളെ സംബന്ധിച്ചു്, അഥവാ, പുതുമതോന്നിയാലും തന്റെ നിത്യ, സത്യമായ ശിവസ്വരൂപത്തെ സംബന്ധിച്ചു് ഒരു പുതുമയും തോന്നാൻ കാരണമില്ലാ. ഇന്ദ്രിയജ്ഞാനങ്ങൾ താലോലിച്ചു വച്ചുകൊണ്ടിരുന്ന (പഴയ) താൻ വന്ധ്യാപുത്രനെപ്പോലെ മാഞ്ഞു. ഇപ്പോൾ ഉള്ളതു് ശിവം മാത്രം. ഈ ശിവസ്വരൂപത്തിൽ അതു മാത്രമേയുള്ളു. അതെന്തിനെ അറിയാൻ. അറിയാൻ ഒരു വസ്തുവുണ്ടോ? ഇല്ല. 'ഞാൻ ശിവമാകുന്നു' എന്നു പറയാൻ ഒരു 'ഞാൻ' ഇല്ലല്ലോ. ഇങ്ങനെയുള്ളടത്തു് "ഞാൻ" എന്നു പറയണമെങ്കിൽ ശിവം പറയണം. ശിവം ആരോടു പറയാൻ. ഇനി (സ്വയം) അറിയുക എന്നതിനാണെങ്കിലും, തന്നെ താൻ അറിയാതെ ഇരുന്ന ഒരവസ്ഥ തനിക്കു ഒരിക്കലും സംഭവിച്ചിട്ടില്ല എന്ന സത്യത്തെ ഉണരുന്നതാണു സാക്ഷാത്ക്കാരം, എന്നതാണതിനു സമാധാനം. തന്നെ അറിയാൻ, താൻ, തന്നെ നോക്കിയയിടത്തു മായയുത്ഭവിച്ചു. ഇതാണു സത്യമെങ്കിൽ, തന്നെ താൻ അറിയുന്നതു എക്കാലത്തും അക്ഷന്തവ്യമായ അപരാധവുമാണല്ലോ. ഈ അപരാധത്തെയാണു് 'പിശക്' എന്നു പറഞ്ഞതു്.

അജ്ഞാനം എന്നൊരു ജ്ഞാനം സത്യത്തിൽ ഇല്ല. ഉണ്ടെങ്കിൽ തന്നെ അതു് ജ്ഞാനത്തെ വിട്ടുനില്ക്കുന്നതുമല്ല. വാദത്തിനു വേണ്ടി ഉണ്ടെന്നു സമ്മതിക്കാം അജ്ഞാനം ജ്ഞാനത്തിന്റെ ചുണ്ടുപലകയാണു്. ന്യായമായിട്ടു പറയുകയാണെങ്കിൽ ജ്ഞാനസൂര്യന്റെ കിരണങ്ങളത്രെ അജ്ഞാനം. (അജ്ഞാനം എന്ന വാക്കു് സർവദാ ബഹുവചനമാണു്) സുഷുപ്തിയിൽ നാമൊന്നുമറിയുന്നില്ലാത്തതിനാൽ അതു് അജ്ഞാനാവസ്ഥയും ജാഗരത്തിൽ എല്ലാമറിയുന്നതിനാൽ അതു് ജ്ഞാനാവസ്ഥയുമാണു്. സുഷുപ്തിക്കു മുമ്പും പിമ്പും ജാഗരമുണ്ടു്. ഇതു് സുഷുപ്തികാലത്തു് ഇല്ലാതിരുന്നിരിക്കയില്ല. നമുക്കെത്തുപെടുന്നില്ലെന്നേയുള്ളല്ലോ. എത്തുപെട്ടില്ലെന്ന കാരണത്താൽ ഇല്ലെന്നു പറയാൻ വയ്യ. സുഷുപ്തിയിൽ ജാഗരത്തെ മാത്രമല്ലല്ലോ അറിയാതിരുന്നതു്, സുഷുപ്തിയേയും അറിയാതിരിക്കതന്നെ ചെയ്തു. ഈ സുഷുപ്തികാലത്തിനെ ആരും ഭയപ്പെടുന്നില്ല. ഉറങ്ങാൻ പോകുന്നവൻ മരണവെപ്രാളം കാണിക്കുന്നില്ല. എപ്പോഴും വേണമെങ്കിലും ഉണരാമല്ലോ എന്നു് ആരും ധൈര്യപ്പെടേണ്ട ആവശ്യവുമില്ല. എന്നാൽ ഈ ധൈര്യമില്ലാ എങ്കിൽ ആരെങ്കിലും ഉറങ്ങാൻ പോകുമോ? ഈ ധൈര്യം എപ്പോഴും സ്വതേ ഉള്ളതാണു്. ഉണ്ടാക്കേണ്ടതല്ലാ. അഥവാ ആരെങ്കിലും ഉറങ്ങാൻ ധൈര്യംകാണിച്ചു എന്നുണ്ടെങ്കിൽ അതയാളുടെ ചിത്തഭ്രമം മാത്രമെന്നല്ലാതെ ലോകത്താരെങ്കിലും ബുദ്ധിക്രമ്മതയാണെന്നു് കണക്കാക്കുമോ? മറ്റെന്തെല്ലാം ചിത്തഭ്രമം ഈ ലോകത്തു് സംഭവിച്ചിട്ടുണ്ടെങ്കിലും ഈ (ഉറങ്ങാൻ ധൈര്യപ്പെടുക എന്ന) ചിത്തഭ്രമം നാളതുവരെ മനുഷ്യരാശിയുടെ ചരിത്രത്തിൽ സംഭവിച്ചിട്ടുള്ളതായില്ല. ഇവിടെ മനുഷ്യനു് രണ്ടു സമാധാനമാണുള്ളതു്. ഒന്നു്, ഉറങ്ങുന്നവൻ ഉണരും എന്നതു്. (മരിക്കാനും ഉണരാതെകഴിയുകയില്ല) രണ്ടു്, എന്നെന്നേക്കുമായി ഉറങ്ങിപ്പോകാതെയിരിക്കാൻ എന്തു് മുൻകരുതൽ നടപടിയെടുക്കാനൊക്കും, യാതൊരു കരുതലും പ്രയോജനപ്പെ

ട്ടമെന്നുള്ളതായി ഇല്ല. പ്രയോജനപ്പെടുന്ന കരുതലിനൊക്കുകയി ല്ലെങ്കിൽ പ്രയോജനപ്പെടാത്തതെന്തിന് ? കരുതലേ ഇല്ല. ധൈ ര്യപ്പെടുന്നില്ല. ഉറങ്ങാൻ ധൈര്യപ്പെടുന്നവന് ഉറക്കം വരുക യില്ലാ. മോക്ഷത്തിനാഗ്രഹിച്ചവന് മോക്ഷവും ഉണ്ടാകുന്നില്ല. അതുപോലെ 'ഞാൻ ശിവം ആകുന്നു' എന്നറിയുന്നവൻ ശിവത്തെ അറിയുന്നവനല്ല. അതിനാൽ 'ഞാൻ ശിവം' എന്നറിയുകയല്ലാ വേണ്ടതു്, പ്രത്യുത, ഞാൻ ശിവമാണെന്നറിഞ്ഞതിനാലുള്ള അപ കടത്തെയാണ് അറിയേണ്ടതു്. അതായതു് അറിയേണ്ടതു് ശരി യെയല്ലാ, തെററിനെയാണ്. തെററിനെ അറിയുന്നവൻ ശരി യുള്ളവനായിരിക്കും. ശരിയെ അറിയാൻ ശ്രമിക്കുന്നവൻ അതി ല്ലാത്തവനായിപ്പോകും. ഈ 'ശരി'യുടെ പൂർണ്ണത്വത്തിന് തെററിനെ അറിയുകയാണ വേണ്ടതു്. 'അഹം ബ്രഹ്മാസ്മി' എന്ന യജുർ വേദമഹാവാക്യം നിവർത്തിക്കപ്പെട്ടിരിക്കുന്നു. അപ രോക്ഷാനുഭൂതി ഫലമായും വരുന്നു.

'നേരല്ലാത്തതറിഞ്ഞു നിന്നൊരറിവേ
ജ്ഞാനം, സ്വരൂപം, സുഖം' എന്നു്

ഇതേ ഗ്രന്ഥത്തിൽ അന്യത്ര പറഞ്ഞിട്ടുള്ളതും ഈ 'പിശകി'നെ ചൂണ്ടിക്കാണാനാണ്. ഈ 'പിശക്'' ഇല്ലാത്ത തന്റെ അനു ഭൂതിയെ തത്ത്വരായരും പാടിയിട്ടുണ്ട്.

"മൂലം തനക്കില്ലാ മൂലമെന്നീർ
മുഴുതുമായ്ത്താനേ മുളൈത്താനെന്നീർ
കാലങ്കൾമൂൻറും കടന്താനെന്നീർ
കണ്ണുക്കും കണ്ണായ്കഴൻറാനെന്നീർ"

വെട്ടവെളി—വെട്ടവെളിതന്നെ. ശൂന്യമല്ല. കാരണം ശൂന്യം തമോരൂപമാണ്. ശൂന്യത്തെ പ്രകാശിപ്പിച്ചു നില്ക്കുന്ന അറിവു്. ഇവിടെ ശൂന്യം അസ്ഥിരപ്പെട്ടു പോകുന്നതി നാൽ ഇതു് ശൂന്യാതീതമാണ്.

വാഴാതെവാഴുക — മുൻപറഞ്ഞ വെട്ടവെളിയിൽ (ശൂന്യാതീതത്തിൽ) അതായി വാഴാതെ അതീനതീതമായി, സർവ്വാതീതമായി വെറും അതീതം എന്നുമാത്രമായിരിക്കുക.

ഉരയ്ക്കു........നാഴിയിൽ—ആകാശത്തെ നാഴികൊണ്ടളക്കാൻ ഒക്കുകയില്ല എന്നപോലെ (സൗഖ്യം) വാചാമഗോചരമാണു്.

സർവ്വാതീതശിവത്തെയുന്നി 'അതു' 'നീ'
യെന്നോതുവോരാഗമം,
ശർവ്വം തന്നറിവേ, വിശുദ്ധം 'അതു' 'ഞാ–
നാ' ണെന്ന വേദങ്ങളും
രണ്ടും പൂർണ്ണശിവത്തെ വിട്ടുപിരിയാ–
താകുംനിനക്കൊത്തുപോം;
തിണ്ടാട്ടംവിധി, വിഷ്ണുദേവർ 'അതു' 'നീ'–
'ഞാൻ' എന്ന ഭേദങ്ങളാൽ. 28

ആഗമം—അതു്, നീ എന്നവഴി.
വേദം—അതു്, ഞാൻ എന്നവഴി.
ശർവ്വം—ശിവം.

അനാദികാലം മുതലേ ജനിമൃതി ദുഃഖസാഗരത്തിൽ കുടുങ്ങിവലയുന്നവനു് ശിവകടാക്ഷത്താലും ഗുരുകൃപയാലും ശ്രുതിവാക്യസ്വാനുഭവാനുസരണം നിരതിശയാനന്ദ സാഗരത്തിൽ മുങ്ങി, സർവ്വോദയമായും, ഉദയാസ്തമനരഹിതമായും സത്യപ്രകാശമായും അസംഭാവന, വിപരീതഭാവനകളെന്യേ നിത്യനിരതിസുഖമായ് പ്രകാശിക്കുന്ന സിദ്ധാന്തപക്ഷത്തെ സ്ഥാപിക്കുന്നു.

വേദാഗമങ്ങളിൽ അഞ്ചു സമാധിമാർഗ്ഗങ്ങളായി ഘോഷിക്കപ്പെട്ടിട്ടുള്ള പഞ്ചപദമഹാവാക്യരഹമത്രേ ഈ (ശാങ്കു) സിദ്ധാന്തപക്ഷം. ഇതിൽ, വേദാഗമ മാർഗ്ഗങ്ങളെ അംഗീകരിക്കുന്ന പഞ്ചപദമഹാവാക്യാതീതം എന്നൊരു വാക്യവുമുണ്ടു്. അതിൽ:—

1. **ത്വം**—പദവാച്യാത്ഥമായ സ്ഥൂല, സൂക്ഷ്മകാരണ, ശരീര ത്രയ അഭിമാനത്തെവിട്ട് ലക്ഷ്യാത്ഥമായ ജീവസാക്ഷി (കൂടസ്ഥൻ) ഞാനായിരുന്നും.

2. **തത്**—പദവാച്യാത്ഥമായ, വിരാട്, ഹിരണ്യഗർഭൻ, മായ എന്ന ശരീരത്രയ അഭിമാനത്തെ വിട്ട് ലക്ഷ്യാത്ഥമായ ബ്രഹ്മം ഞാനായിരുന്നും.

3. **അസി**—പദവാച്യാത്ഥമായ, സത്ത്, ചിത്ത്, ആനന്ദം എന്ന ശരീരത്രയ അഭിമാനത്തെ വിട്ട് ലക്ഷ്യാത്ഥമായ സർവ്വസാക്ഷി ഞാനായിരുന്നും.

4. **അതി**—പദ വാച്യാത്ഥമായ, ശൂന്യം, ശൂന്യം, സ്വഭാവം എന്ന ശരീരത്രയ അഭിമാനത്തെ വിട്ട് ലക്ഷ്യാർത്ഥമായ അതീതം ഞാനായിരുന്നും.

5. **നിജ**—പദ വാച്യാത്ഥമായ, യഥാത്ഥം രഹസ്യം, അററതി, എന്ന ശരീരത്രയ അഭിമാനത്തെവിട്ട് ലക്ഷ്യാത്ഥമായ മൗനം ഞാനായിരുന്നും.

6. **വാക്യാതീതം**—പഞ്ചപദ മഹാവാക്യങ്ങളേയും അവയുടെ അന്തിമ ലക്ഷ്യാത്ഥമായ മൗനത്തേയുമറിഞ്ഞു് അവ നീങ്ങിയ മൗനാതീതത്തിൽ **താൻ** ജ്ഞാനസ്വരൂപിയായിരിക്കുന്നു.

(1) അതു സർവ്വത്തിനും വിലക്ഷണമായിരുന്നാലും,

(2) ജീവസ്ഥൂലശരീരദർശനം എന്ന ഭൂതകാര്യ സമാധി മുതൽ മൗനദർശനത്തിൽ മൗനസമാധിവരെ ഇരുപത്തിയഞ്ചുവിധ സമാധികളിൽക്കൂടി ലോകവ്യവഹാരങ്ങളിൽ പെട്ടാലും ഒന്നുതന്നെ വ്യത്യാസമില്ല.

എപ്പോഴൊക്കെ വിചാരിച്ചാലും ഈ (മൗനാതീത—ശിവ) വസ്തുവല്ലാതെ മററു വസ്തുക്കളൊന്നും തോന്നാതെ, ഒരിക്കലും ശിവ

ത്തെ വിട്ടുപിരിയാത്ത വസ്തുവെന്ന നിലയിൽ ഇതു സ്വീകാര്യവും വിലക്ഷണമാണ്' എന്നതിനാൽ ആഗമങ്ങൾ അംഗീകരിക്കുന്ന വയുമാണ്'.

തിണ്ടാട്ടം.....ഭേദങ്ങളാൽ—സകല വേദാഗമങ്ങളുടേയും ലക്ഷ്യാർത്ഥ മായും അവയ്ക്കു വിലക്ഷണമായും ഉള്ള ശിവം (സുഖം) ഞാൻ എന്നിരിക്കാതെ 'അതു, നീ' അല്ലാ 'ഞാൻ' എന്നും മററും ഉള്ള ഭേദഭാവനകൾ ഈശ്വരന്മാരെ സൃഷ്ടിക്കാനാവുമെന്ന ല്ലാതെ ഒരു മുമുക്ഷുവിന്' മോക്ഷസാധനങ്ങളായി ഭവിക്കു ന്നില്ല എന്നു സാരം.

---

## അധികാരം മൂന്നു്

---

# യോഗനിവൃത്തി.

---

ഈ അധികാരത്തിൽ യോഗാഭ്യാസങ്ങളുടെ ഉള്ളുകള്ളികളേയും അൎത്ഥശൂന്യതയേയും വെളിപ്പെടുത്തുന്നു.

കർമ്മം, ഭക്തികളല്ലമെന്നു കരുതി-
ച്ചാകാതിരുന്നീടുവാൻ
യോഗംതേടിയ കേടപാരമതു മാ-
റുന്നില്ല, മാററിടിലും.
തോന്നിക്കണ്ടവ കള്ളമെന്നതറിവാ-
യും തോന്നിടാതുള്ളിനു-
ള്ളുന്നിക്കൊണ്ടതു പിന്നെയെങ്ങനെ യൊഴി-
ച്ചീടുന്നതിന്നൊത്തിടും. 1

ഉടലിരിക്കവെ ഉടൽ (ബോധം) ഒഴിഞ്ഞിരിക്കുന്നതാണു് മുക്തനില. സൎവ്വദുഃഖത്തിനും കാരണം ശരീരമാണു്. ഈ മുക്തിയുടെ പ്രാപ്തിക്കു് ദേഹം നശിക്കാതിരിക്കാൻ മാൎഗ്ഗമന്വേഷിക്കുന്ന യോഗാഭ്യാസികൾക്കുണ്ടാവുന്നതു് തീരാനഷ്ടമാണെന്നു പറയുന്നു. മഹാമഹർഷിമാർ അനുഷ്ഠിക്കുന്ന തപശ്ചൎയ്യകൾ പോലും, അനുഷ്ഠിക്കുന്നവരുടെ നഷ്ടത്തിനിടയാക്കുന്നതായികണക്കാക്കപ്പെടുന്നു. ഒരു നദിയുടെ പ്രവാഹത്തിനു പ്രതിലോമമായി നീന്തുന്ന ഒരുവനേല്പ്പെടുന്ന ആയാസംമൂലം സംഭവിക്കുന്ന നഷ്ട

ത്തിന്ന തുല്യമായ ഒരു നഷ്ടമാണ് ഒരു താപസന് അവൻെറ തപസ്സിനാൽ ഏർപ്പെടുന്നതു് എന്നു് ഈ ഗ്രന്ഥത്തിൽതന്നെ അന്യത്ര പ്രസ്താവിച്ചിട്ടുണ്ടു്.

ഈ കർമ്മയോഗികൾ, ആറാധാരങ്ങളിൽ ഓരോ ആധാരത്തിലും ഓരോ മൂർത്തിയെ ധ്യാനിച്ചിട്ടു് പിന്നിടു് വേറൊരു മൂർത്തിയെ ധ്യാനിക്കുമ്പോൾ ആദ്യത്തെ മൂർത്തിമാർ മിഥ്യാവസ്തുക്കളായി മാറിപ്പോകുന്നതു അനുഭവിച്ചറിഞ്ഞാലും പുത്തനായി ധ്യാനിക്കുന്ന മൂർത്തിയെ സത്യവസ്തുവാക്കിക്കൊള്ളുന്ന (മൂഢ) ബോധം മാററാൻ കഴിയുമെന്നുള്ളതല്ല.

തോന്നിടാ........നൊത്തിടും—ധ്യാനവസ്തുക്കൾ സത്യമാണെങ്കിൽ വിഷയപ്പെടും. പക്ഷെ വിഷയപ്പെടാത്തവയെ വിഷയപ്പെട്ടു എന്നും, കണ്ടു എന്നും, തന്റെ ഭാവനകൊണ്ടു് തീർച്ചപ്പെടുത്തിക്കൊണ്ടാൽ അതിനെ മററാക്കെങ്കിലും മാററാനൊക്കുകയില്ലല്ലോ.

കർമ്മത്താലണിമാദി സിദ്ധികളു, മാ-
റാധാരമൂർത്തിതവും
നിർമ്മിച്ചും പുനരൊന്നുമാറി യിനിയൊ-
ന്നായ്‌വന്ന ദുഃഖത്തൊടേ,
കീഴ്മേലെന്നു തിരിച്ചു വച്ചു വഴിയേ
നമ്മെപ്പെടച്ചോരെ, യീ
നാമുണ്ടാക്കി യഴിച്ചിടുന്ന പിഴയാൽ
പാപം പടത്തും ചിരം. 2

സിദ്ധിയാൽ ഉണ്ടാകുന്ന ഒരു മൂർത്തി ഉണ്ടാകുമ്പോൾ സന്തോഷവും, അതു് മാഞ്ഞുപോകുമ്പോൾ ദുഃഖവും ഉണ്ടാകുന്നു. നമ്മുടെ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾക്കു ഹേതുവായി നാം സങ്കല്പിക്കുന്ന ദൈവങ്ങളുടെ സൃഷ്ടി, സ്ഥിതി, സംഹാരങ്ങൾ നാം ചെയ്തുവരുന്നതിനാൽ 'പാപം' എന്നു പറഞ്ഞു.

വായുവിന്നെയറിവാലടക്കി, മന,
മാററിടാ തതിന്നവേണ്ടി നാം
പോയ വായുവിനെ രേചകാദികളിൽ
വച്ചടച്ചു തറിയെന്നാപോൽ,
നിഷ്ഠകൊൾവതു വിഷം ഭുജിച്ചോരു കു-
രുട്ടുപൊട്ടനൊരു കാട്ടുകൂ-
പത്തിൽ വീണതിന്നമേറെയാണ റിവ-
ടങ്ങിടാ തസുവടങ്ങുമോ ? 3

രേചകാദികളിൽ—രേചകം, പൂരകം, കുംഭകം എന്നീ പ്രാണായാമങ്ങളാൽ.

ജഡമായ വായുവിനെ ഉള്ളടക്കുന്നതിനാൽ 'വിഷം ഭുജിച്ചു' എന്നും ജ്ഞാനമില്ലാത്തതിനാൽ 'കുരുട്ടു' എന്നും ജ്ഞാനശാസ്ത്രങ്ങളെപ്പററി വിവരമില്ലാത്തതിനാൽ പൊട്ടൻ എന്നും അരുൾപ്രകാശമില്ലാത്തതിനാൽ 'കാട്ടുകൂപത്തിൽ വീണതു'' എന്നും പറഞ്ഞു. 'കുരുട്ടുപൊട്ടൻ' എന്നതു് അഭ്യാസികളേയും 'വിഷം ഭുജിച്ചു്, കാട്ടുകൂപത്തിൽ വീണതു'' എന്നതു് അവരുടെ അഭ്യാസങ്ങളേയും വിശേഷിപ്പിക്കുന്നു. അറിവിനെക്കൊണ്ടല്ലാതെ വായുവിനെ അടക്കാൻ സാദ്ധ്യമല്ലെന്നും പറയുന്നു.

യോഗത്തെച്ചൊന്ന ശാസ്ത്രാവലിയുരുവിടലോ-
ടാസനം, കൺമിഴിപ്പും,
യോഗം മുട്ടും തപസ്സിൻ 'പകിടകളി', വെറും
പിച്ചിലാട്ടം ജഗത്തിൽ;
ഭാഗിച്ചോ,ർമ്മിച്ചു, വിട്ടു,ററൊരു, മലടറിവായ്,
സ്ഥാവരം വാനിനൊപ്പാ-
യാഗാരം നീങ്ങി, നിശ്ചഞ്ചല നിറവൊടു തുവാ
തേകയോഗത്തിൽ നിൽക്കൂ ! 4

ഭാഗി........ടറിവായ് —ഏകമായി നില്ക്കുന്ന ജ്ഞാനത്തെ മുൻകാല ശീലാനുസരണം മറന്നും ഓർമ്മിച്ചും വിഭജിച്ചുവച്ചു എന്നില്ലാതെ, ഒരേ നിലയിൽ നില്ക്കുന്ന ശുദ്ധ അറിവായ്.

വാനിനെ........നീങ്ങി—ഇൻഡ്യാ, യൂറോപ്പ്, അമേരിക്കാ, ചൈന എന്നിങ്ങനെ സ്ഥലഭേദങ്ങളൊന്നും കൂടാതെ.

ഏകയോഗം—'ഒന്നിനോടും ചേരാതെ താൻതന്നെയെല്ലാ'മായ അഖണ്ഡയോഗം.

സത്യവും സനാതനവുമായ ഈ ജ്ഞാനയോഗം അഭ്യാസങ്ങളാൽ ഉണ്ടാകേണ്ടതല്ല. പൂർവ്വപുണ്യപരിപാകത്താലും സത്സംഗമത്താലും ഗുരുകൃപയാലും കൈവരുന്ന വിജ്ഞാനത്താൽ മാത്രം സാദ്ധ്യമാകുന്നതാണ്.

തന്നെത്തന്നരുളാലറിഞ്ഞ നിലപോയ്-
ത്തത്ത്വങ്ങൾ മുട്ടാക്കപോൽ
തന്മേൽമൂടി മറഞ്ഞ യോഗി മറയ-
ല്ലിത്തെന്നതും കുററമോ ?
കമ്പത്തിങ്കലടങ്ങിടാത്ത കരിയെ
ക്കെട്ടാ,നവൻ കല്പിനെ-
ച്ചെത്തും നാരിനു, ഹാ! കുനിഞ്ഞുപിടിക്കൂ-
ടുന്നാന്ധനായ് വിണ്ണിനെ.

തത്ത്വ........യോഗി—മനസ്സിനാൽ വായുവിനെ ഗ്രഹിച്ച് ആന്തരമായ് ഭേദം ചെയ്ത് അതിനകത്ത് തന്റെ സത്യസ്വരൂപത്തെ മറച്ചു വച്ചുകൊണ്ടിരിക്കുന്ന യോഗി.

നെയ്യിൽ തന്നിഴൽ പോലെ, വിണ്ണിൽ നിഴലി-
ന്നാകാരവും കണ്ടപോൽ
പൊയ്യാമിന്ദ്രിയ ബോധമാറ്റകറവാൽ
ധ്യാനിച്ചപോൽ തോന്നിടും
മെയ്യായ്മൂർത്തികൾ, ബിന്ദുദർശനമതും
ചക്രങ്ങൾ, നാദാന്തവും
കയ്യിൽ കിട്ടിയപോലെ കണ്ടു വിട്ടമേ
തന്നെച്ചുടും യോഗി, കേൾ. 6

നെയ്യിൽ (വെയിലത്തുവച്ചു നോക്കിയാൽ) നോക്കുന്നവന്റെ നിഴൽ കാണുന്നു. ആ നോക്കിയ ദൃഷ്ടിയെ മേലോട്ടു തിരിച്ചാൽ ആകാശത്തിൽ അവന്റെ നിഴൽ സാകാരമായി തോന്നപ്പെടുന്നു. ഇതിനെ 'ഛായാപുരുഷൻ' എന്നു പറയും. ഈ വെറും സങ്കല്പജന്യമൂർത്തീഭാവം പോലെയാണ് യോഗികൾ ജഡമായ ഷഡാധാരങ്ങളിൽക്കൂടി മിഥ്യയായ മൂർത്തികളെ രൂപപ്പെടുത്തുന്നതു്.

സൃഷ്ടിയോടുകൂടി നാനാത്വങ്ങളിൽപെട്ടു നില്ക്കുന്ന താൻ (ജീവാത്മാവു്) നാനാത്വങ്ങളിൽനിന്നും തന്റെ സ്വസ്വരൂപത്തെ ഉദ്ധരിച്ചെടുക്കാതെ, വീണ്ടും അന്യങ്ങളിൽതന്നെ, തന്നെ, സ്ഥാപിക്കാൻ ശ്രമിക്കുന്നതിനാൽ 'തന്നെച്ചുടും യോഗി' എന്നു പറഞ്ഞു.

ജാഗ്രത്തിൽകേവലം വന്നിടുവതിനിഹ ത-
ത്ത്വങ്ങൾ മാററാനവസ്തുക്കൾ
പുക്കെങ്ങുംതന്നെ മൂടും ജളതയുമഥ ക-
ണ്ണാടിനോക്കും കുരങ്ങൻ
കല്പിക്കുംപോലെ ബോധം കരുതിയപൊളിയെ
ത്തന്നെ കാണുന്നു, തൻ സ
ങ്കല്പം മെയ്യായിടും മട്ടിതുനിജമറിവോർ
വസ്തുവെന്നോണ്ണുകില്ലേ. 7

ജാഗ്ര.....വതിന്—ജാഗ്രത്തിൽ ജാഗ്രത്തിനെയെന്നല്ലാതെ ഒന്നിൽ മറെറാന്നു എന്ന മട്ടിൽ കേവലാവസ്ഥയെ ഇച്ഛിച്ചതേ അജ്ഞാനം. തൻെറ എപ്പോഴുമുള്ള അവസ്ഥ ജാഗ്രത്തല്ല. ജാഗ്രത്, സ്വപ്ന, സുഷുപ്തികൾക്ക് വിഭിന്നമായ ഒന്നാണു്. അതിനാൽ കേവലാവസ്ഥയെ കേവലാവസ്ഥയിൽ നിന്നു കൊണ്ടുതന്നെ സമീപിക്കേണ്ടതാണു്.

തത്ത്വ........മൂട്ടം—തത്ത്വങ്ങളെ ഒഴിക്കാൻ തത്ത്വങ്ങളുടെ നിരർത്ഥകത്വത്തെ പഠിച്ച് അവയെപ്പററിയുള്ള വ്യവഹാരമേ കൂടാതെയിരിക്കേണ്ടതാണു്. യോഗികൾ അവയെ സാർത്ഥകമാക്കുമാറ് തത്ത്വങ്ങളുടെ വ്യവഹാരത്തിൽ പെട്ടുപോകുന്നു എന്നർത്ഥം.

കണ്ണാടി........പോലെ—കുരങ്ങൻ കണ്ണാടിയിൽ കാണുന്ന തൻെറ പ്രതിബിംബത്തെ മറെറാന്നിൻേറതാണെന്നു് ധരിച്ചുകൊള്ളുന്നതുപോലെ.

സങ്കല്പം........നെണ്ണുകില്ലേ—താനില്ലാത്ത തൻേറതുകൾ ഇല്ല. താൻ മറെറാന്നിനെ സങ്കല്പിക്കാൻ ഒക്കുകയില്ല. തൻ്റെസങ്കല്പം മറ്റൊന്നിനെയായിരിക്കാനൊക്കുകയുമില്ല. അപ്പോൾ തൻെറ സങ്കല്പങ്ങളുടെ മൂർത്തീകരണങ്ങളെല്ലാം താനൊന്നാണെന്നു മനസ്സിലാക്കാം. അപ്പോൾ സങ്കല്പിക്കുന്നയാളും സങ്കല്പങ്ങളും സങ്കല്പിക്കപ്പെട്ടവയും താൻ തന്നെയാണെന്ന സത്യമറിയാതെ സങ്കല്പങ്ങളിൽക്കൂടി വിഷയപ്പെട്ടവ അന്ന്യങ്ങളാണെന്നു കരുതുന്നു. സങ്കല്പം നിവൃത്തമ്പോൾ ഈ അന്ന്യങ്ങളും ഇല്ലാതെയാവും. ഇങ്ങനെ സങ്കല്പിക്കുമ്പോഴും സങ്കല്പമില്ലാതിരിക്കുമ്പോഴും തനിക്കു താൻ ഇല്ലെന്നിരിക്കുന്ന ഒരവസ്ഥ യോഗികൾക്കുണ്ടാവുന്നു. തനിക്കു (മിഥ്യയായിട്ടാണെങ്കിലും) ഉണ്ടായിരുന്ന അന്ന്യങ്ങൾ നശിക്കു

മ്പോൾ ഒന്നുമില്ലെന്ന ശൂന്യാവസ്ഥ ഫലമായും വരുന്നു. സങ്കല്പത്തിന്റെ ഇപ്രകാരമുള്ള അനന്തരഫലത്തെ ശരിയായി അറിയുന്നവർ സങ്കല്പമൂർത്തികളെ സത്യമായിക്കരുതുകയില്ല.

താനേറെറാരുപദേശമാന്ന പഴിയോ,
ശാസ്ത്രോക്തിവൈകല്യമോ,
താനന്നും വിപരീതബുദ്ധിനെറിയോ,
ജന്മാന്തരക്രൂരതോ?
വിൺമൂടാനിഹ, കണ്ണാടയ്ക്കുവതു വി–
ട്ടാകാശമേൽക്കട്ടിതേ–
ടുമ്പോൾ, ബോധമടക്കിടാതെ പുലരും
യോഗങ്ങളെന്താണു ചൊൽ? 8

വിൺമൂ.......ചൊൽ—കണ്ണാടയ്ക്കുക എന്നതു വിട്ടു്, ആകാശം മറയുന്നതിന്, ആകാശത്തെ മറയ്ക്കാൻ ചെയ്യുന്ന ഏതു പ്രയത്നവും നിഷ്ഫലമാകുമെന്നപോലെ, പഞ്ചഭൂതാദി വികാരങ്ങളെ ഒഴിക്കുന്നതിന് ആ വികാരങ്ങൾക്കു ബീജമായ തന്റെ പഞ്ചേന്ദ്രിയ ബോധത്തെ മാററാതെ, ഈ ബോധം കൊണ്ടുതന്നെ (അതിന്റെ വൃത്തികളായ) പഞ്ചഭൂതാദി വികാരങ്ങളെ മാററാൻ തുടങ്ങിയാൽ അതു ഫലപ്പെടുമോ? ബുദ്ധിശൂന്യമായ ഈ യോഗാഭ്യാസം എന്തുയോഗമാണു്?

വാലേമുൻമുഖമാക്കി, യാനകയറു–
ന്നോരൊന്നൊത്തു ബോധത്തിനെ–
ത്താലോലിക്കുകി,ലോക്ക്, ചെന്നു ശിവനെ–
ത്തീണ്ടുന്നിതോ ബോധവും ?
ബോധം നിന്നെയിളക്കിയാട്ടുവതു കാ–
ണാതാ ശിവത്തിന്നെ നീ
ബോധിപ്പാൻ തിരയുന്ന മൗഢ്യമതു ക–
ണ്ടേറെച്ചിരിക്കും ശിവം. 9

വാലേ ……നൊത്തു—ആനയുടെ വാൽഭാഗത്തെ അഭിമുഖമാക്കിക്കൊണ്ടു് അതിന്റെ പുറത്തുകയറി സഞ്ചരിക്കുന്നവന്റെ പിറകോട്ടുള്ള ഗതിപോലെ.

ബോധ……ലിക്കുകിൽ—പഞ്ചേന്ദ്രിയങ്ങളുടെ സഹായത്തോടുകൂടി ലഭിക്കുന്ന അറിവുകളെ സത്യമാക്കിക്കൊണ്ടു, അവയെത്താലോചിച്ചു, മനനം ചെയ്തു തന്റെ ശിവസ്വരൂപത്തെ അറിഞ്ഞുകൊള്ളാമെന്നു കരുതിയാൽ.

ബോധം……കാണാതെ—നിന്റെ ദേഹബോധം നിന്നെ മയക്കിവിട്ടു്, നിനക്കു് എപ്പോഴുമുള്ള ശിവസ്വരൂപത്തെ നിന്നെക്കൊണ്ടു വിസ്മരിപ്പിച്ചു്, ഭ്രമിപ്പിച്ചു, ആട്ടിക്കൊണ്ടിരിക്കുന്നതിനെ അറിയാതെ.

ആ ശിവ……മൗഢ്യം—നീ ശിവസ്വരൂപം തന്നെ ആയിരിക്കവെ നീ, പിന്നീടു്, ശിവത്തെ അന്വേഷിക്കുന്നതുപോലെയാണു് ഈ മൂഢവൃത്തി.

കാലിന്മേൽ തുടചേർത്തുവച്ചു, തുടമേൽ
കാലിന്നെയും വച്ചതിൻ
മേലിൽ താനമിരുന്നു, നിദ്രവരുവാൻ
കുക്കം വലിച്ചൊക്കുമോ?
നിന്നിൽ പ്രാണനടക്കി, ബോധമൊഴിയാ, കേവ
സച്ചിദാനന്ദവും,
നിന്നെപ്പിൻവിഷയങ്ങളാക്കി വിട്ടുമേ
നിന്നുള്ളൊളിച്ചന്യമായ്. 10

നിദ്ര—ആനന്ദനിദ്ര.

ചിന്തയററ സഹജാനന്ദ നിദ്രയ്ക്കായിക്കൊണ്ടു് അതിനെ ഓർമ്മിച്ചുകൊണ്ടും ശ്വാസമടക്കി കുക്കം വലിച്ചുകൊണ്ടും ഇരുന്നാൽ എങ്ങനെ ആ നിദ്രവരും. നിദ്രയെ ഓർമ്മിക്കുന്ന

കാരണംതന്നെ അതു് തന്നെവിട്ടു് അകന്നുപോകുന്നു. ഉറങ്ങു മ്പോൾ കുംഭം വലിക്കാമെന്നുള്ളതിനാൽ കുംഭം വലിച്ചാൽ ഉറങ്ങണമെന്നില്ലല്ലോ. പ്രത്യുത ഉറങ്ങാൻവേണ്ടി കുംഭം വലിച്ചാൽ ഉറക്കംവരാതെ പോവുകയേ ഉള്ളൂ. പ്രാണവായുവിന്റെ നിരോധത്തിനു് അതിനെ തടഞ്ഞുവച്ചു, ഒക്കുന്നില്ല. ശ്വാസത്തിന്റെ നിളമത്രയും ഉച്ഛ്വാസത്തിനും ഉണ്ടായിരിക്കും. ഒന്നിനെ നേതിചെയ്തു് അടുത്തതിനെ നേതിചെയ്യാനൊക്കുന്നില്ല. ഒന്നിനൊത്തനിച്ചു നേതിചെയ്യാനും സാധിക്കുന്നില്ല. ശ്വാസോച്ഛ്വാസങ്ങൾ രണ്ടിനും ഒരേസ്ഥാനമാണു് ഉല്പത്തിലയങ്ങൾക്കാധാരമായിരിക്കുന്നതു്. അതിനാൽ ശ്വാസോച്ഛ്വാസത്തെ നിവർത്തിച്ചു് ബോധത്തെ ഒഴിക്കാൻ, ശ്രമിക്കുന്നതു നിഷ്ഫലം. മറിച്ചു് ബോധം ഒഴിഞ്ഞാൽ പ്രാണൻ അടങ്ങുകയും ചെയ്യും.

ആത്മാവായ്, ശിവനെപ്പിരിഞ്ഞു, പൊരുളി-
ല്ലൊന്നന്യ, മോർത്താൽ, ശിവം
പൂർണ്ണം, നീക്കമൊഴിഞ്ഞതതെന്നു, ശരിയായ്
വേദങ്ങളും ചൊല്ലുകിൽ,
കർമ്മം, വാക്കു, മനസ്സുമറ്റൊരളവിൽ
കാണുന്നതാണെന്നു നീ,
ചുമ്മാചൊല്ലി മുഴക്കി, യെന്തുഫല, മെ-
ല്ലാവും ദിവാസ്വപ്നമാം. 11

സൂര്യൻ വേറെ, രശ്മി വേറെ എന്നു കാഴ്ചയിൽ മാത്രം വേറായിരിക്കുന്നുവെന്നല്ലാതെ യഥാർത്ഥത്തിൽ അങ്ങനെയിരിക്കുന്നില്ല. സൂര്യൻ അസംഖ്യം രശ്മികളായി കാണപ്പെടുന്നതും ഈ അജ്ഞാനത്തിന്റെ ഫലമാണു്. അതുപോലെ ആത്മാവും ശിവവും രണ്ടല്ല.

“ഏകനാകിയ സൂര്യൻ ജലത്തിങ്ക,-
ലേറെ, യെന്നായ് വിളങ്ങുന്നതില്ലയോ?”

നിഴൽ മാറുന്ന സ്ഥാനത്തുദിക്കുന്ന സൂര്യപ്രകാശം നിഴലുള്ള പ്പോഴും അവിടെ ഉണ്ടായിരുന്നതുതന്നെയാണ്. പുതുതായിവന്നു പ്രവേശിച്ചുള്ളതല്ല. അതുപോലെ മനോ, വാക്ക, കർമ്മങ്ങൾ ഒഴിയുമ്പോൾ മാത്രം ഉദയമാകുന്നതാണു ശിവം എന്നു ശിവദർശ നത്തിനതിരു കല്പിക്കുന്നതും ജ്ഞാനമാണ്.

യോഗി, ആസനങ്ങളെ കൂട്ടുപിടിക്കുന്നതിനാൽ കർമ്മം കൊണ്ടെന്നും, ശാസ്ത്രോക്ത ന്യായങ്ങളെ കൂട്ടുപിടിക്കുന്നതിനാൽ വാക്കുകൊണ്ടെന്നും, പ്രാണവായുവിനെ നിരോധിക്കുന്നതിനാൽ മനസ്സുകൊണ്ടെന്നും പറഞ്ഞു. രണ്ടും ഇല്ലാത്ത സ്ഥാനത്തെ പ്രാപിച്ചല്ലാതെ അതിനെ മറച്ചുനില്ക്കുന്ന ബോധത്തേയും ബോധ ത്തിൻെറ സാന്നിദ്ധ്യത്തിൽ മാത്രം നടക്കുന്ന ശ്വാസോച്ഛ്വാസങ്ങ ളേയും ഒഴിച്ചുവയ്ക്കുവാനൊക്കുന്നില്ല.

പ്രാണനടക്കി—പ്രാണവായുവിൻെറ ശ്വാസോച്ഛ്വാസങ്ങൾ രണ്ടി നും ഒന്നിനുമററൊന്നു ഹേതുവായി നില്ക്കുന്നു. ശ്വാസത്തെ ഉണ്ടാക്കാത്ത ഉച്ഛ്വാസമോ ഉച്ഛ്വാസത്തെ ഉണ്ടാക്കാത്ത ശ്വാസമോ നടക്കുന്നില്ല. ഈ രണ്ടിലും പ്രാണനുള്ളതി നാൽ ഈ പ്രാണൻ തന്നെ വിട്ടുപിരിയാതെ ഉടക്കിനിൽ ക്കുന്ന ഫലമാണുണ്ടാവുന്നതു്.

ദേഹവാസനതന്നെയാണ് ദേഹബോധം. ബോധം എന്നു മാത്രം പറഞ്ഞാലും ഈ ദേഹബോധത്തെത്തന്നെ കുറിക്കും. തൻെറ സത്യസ്വരൂപമായ സച്ചിദാനന്ദത്വത്താൽ മാത്രം ദേഹ വാസനയകന്നുകൊള്ളുമെന്നല്ലാതെ ദേഹവാസനയെ മാററിയിട്ട് സച്ചിദാനന്ദത്തെ പ്രാപിക്കുന്ന മാർഗ്ഗം ഒരിക്കലും ആർക്കും പ്രയോജനപ്പെടുന്നില്ലാ എന്നു സാരം.

പിന്നൊരു പണ്ടമാക്കി—ശിവസ്വരൂപിയായ നിന്നെ നിന്നിൽ നിന്നും പിരിച്ചു വിഷയ ഭേദങ്ങളാക്കി.

മെയ്യിനൾ പുറമായ് നിറഞ്ഞു, തനിയായ്,
'ഉണ്ടു' 'ഇല്ല' രണ്ടിനെയും
പൊയ്യാക്കിട്ടതിനപ്പുറത്തു, തനിയേ
വാഴും, ശിവത്തെ, ബ്ഭ്രമാൽ,
കണ്ണ്,ൾ, വായു,വനങ്ങിടാതെ കരുതും
ബോധത്തിലാമഗ്നനായ്,
കണ്ണേ !, നീ പുതയുന്നിടത്തു, തെളിയാ-
നാശിപ്പതെന്തത്ഭുതം ? 12

കണ്ണു.......നിടത്തു—കണ്ണ്, മനസ്സ്, വായു ഇവ അനങ്ങാൻ പാടില്ലെന്നു നിർബന്ധമുള്ള ഒരു യോഗി അക്കാര്യത്തിൽ ശ്രദ്ധിച്ചിരിക്കും. താൻ നിശ്ചഞ്ചലനായിരിക്കുന്നുവോ എന്ന ബോധത്തോടുകൂടി ഇരിക്കും അവൻ. ഈ ബോധത്തിൽ മുഴുകിയവനായിരിക്കുമ്പോൾ ആ ബോധം അവനിൽ അവശേഷിച്ചിരിക്കും. ഇപ്രകാരം താൻ ദേഹബോധം വിട്ടവനാണ് എന്ന ബോധവും സ്വസ്വരൂപത്തെ മറച്ചു നില്ക്കുകതന്നെ ചെയ്യുന്നുവെന്നു സാരം.

ദേഹബോധം വിടാതിരിക്കുന്നതിനെക്കാളും ഹീനമാണു ആ ബോധം വിട്ടിരിക്കുന്നു എന്ന ബോധം.

നിഷ്ക്രിയ്യായ്, കരണം തൊടായ്മ യവലം-
ബിച്ചാലുറക്കം ഫലം,
നിഷ്ക്രിയ്യുള്ളിലൊളിച്ചുവയ്കി,ലൊളിയായ്
തോന്നപ്പെട്ടും ശ്ശൂന്യമായ്.
ദുഷ്ടം മാനസമോടു വായുവിനെ, നീ,
തന്മണ്ടയിൽക്കേറ്റിവ-
ച്ചിഷ്ടംകൊണ്ടേ, ഉമേയിതെ, ന്നനിലയോ-
കഷ്ടത്തിലും കഷ്ടമാം. 13

നിഷ്ഠയ്ക്കായ്... ....ഫലം—നിഷ്ഠയ്ക്കുവേണ്ടി ഇന്ദ്രിയ വ്യാപാരങ്ങൾ ഒഴിഞ്ഞ കേവലാവസ്ഥയെ അവലംബിച്ചാൽ— ഇന്ദ്രിയ വ്യാപാരങ്ങൾ ഒഴിഞ്ഞിരിക്കണമെന്നുള്ള നിഷ്ഠയിലിരുന്നാൽ മയക്കവും തൽഫലമായി ഉറക്കവും ഉണ്ടാകുന്നു.

നിഷ്ഠയ്ക്കു........ശൂന്യമായ്—ഇന്ദ്രിയ നിഗ്രഹമാണു നിഷ്ഠയ്ക്കുവേണ്ടിയതു് എന്നിരുന്നാൽ ദർശനങ്ങൾ ഉണ്ടായി അഴിയുന്നു. മിഥ്യയായ ഇന്ദ്രിയങ്ങൾ സ്വയമേ ഒഴിയുക എന്നല്ലാതെ അവയെ നിയന്ത്രിച്ചൊഴിക്കാൻ പോയാൽ അവയുടെ മിഥ്യാത്വം പ്രകാശിച്ചഴിഞ്ഞുകൊണ്ടിരിക്കും.

ദുഷ്ടം........യിതെന്നനില—ശരിയായ മാർഗ്ഗമറിയാതെ ഭ്രമിച്ചുവശായ മനസ്സോടുകൂടി ഉച്ചിയിൽ പ്രാണവായുവിനെ നിയന്ത്രിച്ചുവച്ചുകൊണ്ടു് ഇതാണു പരമനിലയെന്നു കൊണ്ടാടിയാൽ ചിത്തഭ്രമം തന്നെ ഫലമായി വരും.

മുൻചൊന്ന യോഗമാർഗ്ഗങ്ങൾ തന്റെ സത്യമായ അരുൾ സ്വരൂപത്തെ മുൻനിറുത്തിക്കൊണ്ടുള്ളവയല്ലാത്തതിനാൽ നിഷ്പ്രയോജനങ്ങളായിത്തീരുന്നു.

കൂട്ടിൽപെട്ട കുരങ്ങുപോലെ, നിഴലി-
ങ്കൽ പാവയാട്ടും കണ-
ക്കാടീടും മനമൊന്നടക്കുവതിനാ-
യാട്ടിപ്പിടിച്ചൊക്കുമോ ?
ബോധം പിൻവെറുതെയിരുന്നു, മനിശം
ചുററുന്നു, താനേ കറ-
ങ്ങീടും പമ്പരമെത്തു, പങ്കയതുപോ-
ലമ്മാനയും പോലെടോ.

കൂട്ടിൽ........ക്കുമോ? ചലനം മനസ്സിന്റെ സഹജാവസ്ഥയാണു്. ചലനമില്ലെങ്കിൽ മനസ്സില്ല. ചലനാത്മകമായ വൃത്തികളാൽ അടക്കാനൊക്കുമോ? ചലനത്തിനു മറുമരുന്നു നിശ്ചഞ്ചലത്വമെന്നല്ലാതെ മറെറാരു ചലനം പ്രയോജനപ്പെടുമോ?

ബോധം........ചുററവും—ബോധത്തിന്റെ തനി സ്വരൂപവും ചലനം തന്നെയാണു്. ബോധവും മനസ്സും വസ്തു ഒന്നു തന്നെ. ബോധം മഞ്ഞുകട്ടിയും മനസ്സു്, ജലവുമെന്ന മട്ടിലുള്ളവയാണു്.

ചെററും ബോധമനങ്ങിടാത്ത സമയ—
ത്തും മുൻ പഴക്കത്തിനാൽ
ചുററും മാനസമൊന്നടക്കുവതിനായ്
ബോധം ചലിപ്പിക്കലോ,
ആകപ്പാടെ മയക്കിടുന്നു; മരണം,
തൊട്ടെങ്കിൽ; വിട്ടാൽ പുനർ
ജന്മം, ബോധമറത്തിടത്തു ശിവനായ്
ത്തീരുന്നു, നീ, നിശ്ചയം. 15

ബോധം ഒഴിയുന്നതോടുകൂടി മനസ്സും ഒടുങ്ങും. എന്നാൽ അതുവരെ ചലിച്ചുകൊണ്ടിരുന്ന മനസ്സു് മുൻ ചലനവാസനയാൽ അല്പം കൂടി ചലിച്ചുവെന്നു വരാം. എന്നാൽ നില്ക്കാൻ പോകുന്ന ചലനത്തിന്റെ സത്യമറിയാതെ അതിനെ അടക്കാൻ ശ്രമിക്കുകയാണെങ്കിൽ അക്കാരണത്താൽ ബോധം ചലിക്കാനിട വരുകയും ചിത്തത്തെ ഒന്നായി കലക്കി വിടുകയും ചെയ്യുന്നു.

ഈ കലങ്ങിയ ചിത്തത്തെ ബോധംകൊണ്ടു തൊട്ടാൽ മരണം സംഭവിക്കുന്നു. ഈ തൊട്ടതിനെ വിട്ടാൽ വീണ്ടും ജനിമൃതിയ്ക്കിടയാവുന്നു. ഇവിടെ ഗുരുവിന്റെ അരുൾ പ്രകാശത്താൽ

ബോധത്തോടുകൂടി മനസ്സ് വഴിയേ അടങ്ങിക്കൊള്ളുമെന്നുറച്ച് വീണ്ടും ബോധചലനത്തിനിട വരുത്താതിരുന്നാൽ അതോടുകൂടി നീ ശിവമായിത്തീരുകതന്നെ ചെയ്യും.

പൊയ്യാമിന്ദ്രിയ ബോധമററ,തെളിയും
ചൈതന്യമേ ബോധമായ്
ചെയ്യിൽ പിന്നെ മയക്കമില്ല; ഉയിരി
ബോധത്തെ വേറൊന്നുപോൽ
ദർശിച്ചാൽ പുനരും വികല്പമുളവാം;
ത്രാസ്സിൻ മുനയ്യൊത്തു നീ
ദർശിക്കുന്ന സമാധിയിങ്കലറിവിൻ
രാജൻ, നിനക്കൊപ്പമാർ ? 16

ഇന്ദ്രിയബോധം—ഇന്ദ്രിയങ്ങൾ സത്തയില്ലാത്തവയാകയാൽ അവ തരുന്ന അറിവ് യഥാർത്ഥത്തിൽ അറിവല്ല, സങ്കല്പങ്ങൾ മാത്രമാണ്.

ചൈതന്യമേബോധം—ചൈതന്യംതന്നെ അറിവും എന്നായത്.

ഉയരിബോധത്തെ വേറൊന്നുപോൽ—ചൈതന്യവും അറിവും ഒന്നായിരിക്കുന്നിടത്ത് ആ സത്യത്തെ വിട്ടിട്ട് താൻ വേറെ, അറിവുവേറെ എന്ന ചൈതന്യം തന്നെത്തന്നെ തന്നിൽ ഇനിയൊരു വസ്തുവാണെന്ന തെററിദ്ധരിച്ചുകൊണ്ട്.

ത്രാസ്സിൽ മുനയ്യൊത്ത്—ത്രാസ്സുകൾ തുല്യനിലയിൽ വരുമ്പോൾ അതിന്റെ മുനയ്ക്കു ദ്വിവശങ്ങളും അററുപോകുന്നപോലെ.

നീരിന്നൊത്തതണുപ്പു, ചുട്ടതൊഴില-
ങ്ങഗ്നിക്കു, കാററിന്നതേ
നേരം തൻ ചലനങ്ങളും, നിയതിയായ്
കല്പിച്ചതാരാണഹോ !

മാറുന്നില്ല മനാദികൾക്കു സഹജം
ക്രൂരൊന്നുമേ, മാറിയും
വേറൊന്നായ് വരുകില്ല, വൃത്തിയത്തു വി-
ട്ടില്ലൊന്നുമേ വസ്തുവായ്;
ബോധം കൊണ്ടൊഴിവാക്കിടുന്ന കരണം,
മണ്ണാൽ സ്വയം മൂടുവോൻ
മിതെത്തൻ നിഴലോടുയർന്ന വിധമായ്,
പൊങ്ങും സ്വബോധോപരി,
ഭൂതം നാലിനെയും തൊടാതെ പുറമോ-
ട്ടുള്ളൊററൊരാകാശമൊ-
ത്തേറും നിന്നരുൾ കൊണ്ടു കാൺകിലറുമേ
ബോധത്തൊടീ ലോകവും. 17

തണുപ്പിനെ നിവൃത്തിച്ചയിടത്തു നീരില്ലാതെയായിപ്പോകുന്നു. അതുപോലെ ചൂടില്ലാത്ത അഗ്നിയും ചലനമററിരിക്കുന്ന കാററും ഇല്ലാതെയായിപ്പോകുന്നു. ഈവിധം മനസ്സിൽനിന്നും അതിന്റെ സ്വഭാവമായ ഇളക്കം വിട്ടാൽ മനസ്സില്ലാ എന്നുവരുന്നു. അതിനാൽ നാം ഇക്കാണുന്നവയൊന്നും തന്നെ വസ്തുക്കളല്ലെന്നും വൃത്തിഭേദങ്ങളാണെന്നും മനസ്സിലാക്കേണ്ടതാണ്. അന്തഃകരണവൈഭവങ്ങളുമെല്ലാം ചൈതന്യത്തിൽ നാമാരോപിക്കുന്ന വൃത്തിഭേദങ്ങൾ മാത്രമാണ്. ബോധവും അന്തഃകരണങ്ങളും മിഥ്യാരോപങ്ങളാണ്. അതിനാൽ അന്തഃകരണവൃത്തികളെ ബോധസങ്കല്പവൃത്തികൊണ്ടടക്കാൻ ശ്രമിച്ചാൽ ഒരാരോപത്തെ മറ്റൊരാരോപം കൊണ്ടു മാററിയാലുള്ള ഫലമേ ഉണ്ടാകുന്നുള്ളു. അതിനാൽ "മണ്ണാൽ സ്വയം മൂടുവോൻ........വിധമായ്, (കരണം) പൊങ്ങും സ്വബോധോപരി" എന്നു പറഞ്ഞു.

തന്റെ അരുളറിവിനെ ആകാശത്തോടുപമിച്ചിരിക്കുന്നു. ആകാശം മററു ഭൂതങ്ങൾക്ക് തന്നിൽ ഇടം കൊടുത്തും ഒന്നി

നേയും തീണ്ടാതെ നില്ക്കുന്നു. മററു ഭൂതങ്ങൾ ഒരിക്കലും ആകാശത്തിന്റെ സ്വരൂപത്തെ ഹനിക്കുന്നില്ല. അതുപോലെ സർവ്വത്തിനേയും തന്നുള്ളിൽ താൻ ഒഴിച്ചുതന്നെ വച്ചുകൊണ്ടിരിക്കുന്ന എന്ന അരുളറിവിനു് ഒന്നിനെയും പുതുതായി ഒഴിച്ചുവയ്ക്കേണ്ടിയും വരുന്നില്ല.

വാനം, വന്മല, വാരിധിക്കുമുയരം
നീളം കുറച്ചിട്ടവാ-
നൂനം വിട്ടതിരിട്ടമന്ന തറിയാ-
നാക്കാനു മൊക്കുന്നിതോ ?
എന്നുള്ളു, ണ്ട, തു്, സർവ്വ, മെന്നു പറവോ
രെന്നിൽ പദം മാത്രമു-
ണ്ടെന്നിൽസർവ്വമൊഴിഞ്ഞുകാൺകി, ലരുളും
പോയ്, ഞാനതീതപ്പെട്ടും. 18

സർവ്വം—ഈ കാണപ്പെടുന്നവ എല്ലാം.

എന്നുള്ളു........മാത്രമുണ്ടു്—സർവ്വവുമായി നില്ക്കുന്ന അരുൾ എന്റെ സ്വരൂപമായിഭവിക്കുന്നു എന്നു പറയുന്ന എന്നിൽ ആ 'ഉണ്ടു്' എന്ന വാക്കു മാത്രമേ 'ഉണ്ടു്' എന്നതായി വരുന്നുള്ളു. കാരണം ഈ കാണപ്പെടുന്നവയെല്ലാം ഇല്ലാത്തവയാണെങ്കിൽ അവ ഏകീകരിച്ചുള്ള അരുളും മിഥ്യയായി ഒഴിയുകയാണു വേണ്ടതു്.

എന്നിൽ........തപ്പെട്ടും—എന്നിൽനിന്നും എല്ലാം ഒഴിഞ്ഞതായി വന്നാൽ എല്ലാവുമായ അരുളും എനിക്കന്യമെന്നായി ഒഴിഞ്ഞു് അതിനും അതീതൻ ഞാൻ എന്നു് സർവ്വാതീതനായിത്തീരുന്നു.

വിണ്ണിൽ തോന്നിമറഞ്ഞിടുന്ന മുകിൽ പോൽ
ബോധത്തിലുണ്ടായഴി-
ഞ്ഞെ, ന്നാകം കരണങ്ങളൊക്കെയരുളാൻ
പൊയ്യെന്ന തള്ളാതെ, തൽ
ബോധത്താല തടക്കിലോക്ക കരമു-
ണ്ണും പന്തിനൊപ്പായ് വരും,
ബോധത്തിൻ നിലയററിടത്തു കരണം
നാരായവേരററു പോം. 19

വൃത്തികൾ മാത്രമായ ഇന്ദ്രിയങ്ങൾ സത്തകളല്ലെന്ന 17-ാം പദ്യത്തിൽ പറഞ്ഞിട്ടുണ്ട്. ഈ ഇന്ദ്രിയവൃത്തികൾ ആകാശത്തിലെ കാർമേഘം പോലെ ഉണ്ടായി ഇല്ലാതായി വരുന്നവയാണ്. ഈ ഇല്ലാത്തവയെ ഇല്ലായ്മചെയ്യാൻ ശ്രമിച്ചാൽ റബ്ബർ പന്തിനെ (മാറ്റാൻ അതിനെ താഴെയിടാതെ) ഉന്തിമാറ്റാൻ ശ്രമിച്ചാൽ അതു തിരിച്ചടിക്കുന്ന ഫലമാണുണ്ടാവുക. അതുപോലെ അസത്തുക്കളെ സത്തുക്കളായി കരുതിയ (മിഥ്യാ) ബോധം കൊണ്ട് അവയെ എങ്ങനെ ഇല്ലായ്മച്ചെയ്യാൻ കഴിയും? മിഥ്യയായ ഇന്ദ്രിയക്കാഴ്ചകൾക്കു കാരണമായ ബോധത്തെത്തന്നെ എല്ലാമിഥ്യയും അററ അരുളാലൊഴിച്ചാൽ എല്ലാ കാര്യവസ്തുക്കളും താനേ ഒഴിഞ്ഞു പോയതായിവരും.

അങ്ങി, ഞാ, മതി, ററ, ബോധമൊഴിവായ്,
ശുദ്ധം, സ്വയം ജ്യോതിയായ്,
പൊങ്ങുമ്മാ,ററ മാത്രയായു, മരുളായ്,
താന,ററ നിന്നാകിലോ,
അങ്ങുണ്ടായ് വരുമിമ്പ, മെന്തുപറയാ-
നണ്ണം മൂലക്കണ്ണതിൽ
പൊങ്ങിപ്പൊങ്ങിമറിഞ്ഞു ക്ഷുഭമഴിയും
പാലാഴികണ്ടെന്നപോൽ. 20

അങ്ങിങ്ങാ.........ററു്—ഭേദങ്ങളെല്ലാം ഇല്ലാതായി.

അരുളായ്—പ്രകാശമേ സ്വരൂപമെന്നായി.

താനററു്—സൎവ്വവും താൻ എന്ന നിലപോയി.

മുലക്കണ്ണതിൽ.........പോൽ—ഇപ്പറഞ്ഞ താനററനില തനിക്കു ഉവാകുന്നതു് ക്ഷണനേരത്തേയ്ക്കായിരുന്നാലും ഫലം എന്നെന്നേയ്ക്കുമുള്ളതാണെന്നു വരുന്നതിനാൽ എത്രയും ചെറുതായ മുലക്കണ്ണിൽക്കൂടി അപാരമായ പാലാഴിയുത്ഭവിച്ചാലെങ്ങനെയോ അതുപോലെയാണെന്നുപമിച്ചിരിക്കുന്നു.

ആകാശത്തിൽ പ്രപഞ്ചാദികൾ പലതെതിരായ്
തോന്നി, മായുംവിധം, നി-
ന്നാകാരം തൊട്ടെന്തും മാഞ്ഞെഴുമരുളുരുവും,
സംശയിക്കുന്നതെന്തേ ?
ആകാശത്തിന്നുവേറായൊരുവക യരുതെ-
ന്നായപോൽ നിൻെറബോധം
ഹാ! കാണാനന്യമററായ്വരുമളവൊഴിയും
നിന്നരുൾപ്പൂരണത്തിൽ. 21

പ്രപഞ്ചാദി.........പലതെതിരായ്—ഈ ദേഹാദി പ്രപഞ്ചങ്ങൾക്കെല്ലാം ഉല്പത്തി സ്ഥിതിനാശങ്ങൾക്കും തന്നിൽതന്നെ ഇട കൊടുത്തിട്ടും ആകാശത്തിന്നു് അവ അന്യങ്ങളെന്നു തോന്നപ്പെടുന്നു.

അരുൾ—സ്വയം പ്രകാശ ചൈതന്യവസ്തു.

അരുളുരു—അരുൾ സ്വരൂപം.

നിൻെറ ബോധം.........വൊഴിയും—തനിക്കു കാണാനൊന്നുമില്ലാതായി വരുമ്പോൾ—അന്തഃകരണത്തിൻെറ അഖണ്ഡാകാരവൃത്തിയിൽ ദൃശ്യങ്ങളെല്ലാം മലടി പുത്രനെപ്പോലെ മായുമ്പോൾ—അവയെ അതുവരെ കണ്ടുകൊണ്ടിരുന്ന ബോധവും ഒഴിയുന്നു.

പണ്ടേയുള്ള പഴക്കമെത്ര കഠിനം
കാണ്മീലയേ കുക്കുടം
കിണ്ടും പാറയിലും നിറഞ്ഞു കുമിയും
ധാന്യത്തെയും വാസനാൽ;
അന്ധൻ കേറും, പകകൊണ്ടിടുന്നിതൊളിയിൽ
കൈവിട്ടിടാ ദണ്ഡതിൻ
ബന്ധം കാഴ്ചയിലും, പകക്കുമരുളോ-
ടാത്മാവുമെന്നോർക്കെടോ. 22

ദണ്ഡതിൻ.......ഴ്ചയിലും—(കുരുടൻ) കാഴ്ച ലഭിച്ചതിനു ശേഷവും (അല്പകാലത്തേയ്ക്കെങ്കിലും) മുമ്പു കണ്ണുകാണാതിരുന്ന അവസരത്തിൽ തനിക്കു സഞ്ചരിക്കാൻ തുണയായുപയോഗിച്ചുകൊണ്ടിരുന്ന ദണ്ഡിനെ മുൻ പഴക്കം പോലെ ഊന്നിക്കൊള്ളുന്നു.

പകക്കു...........ടാത്മാവും—അരുളുദയമുണ്ടാവുമ്പോൾ അല്പനേരം ആത്മാവും മുൻ വാസനാ ബലത്തിൽ പകച്ചുനില്ക്കും.

കിണ്ടിടും—തന്റെ സാക്ഷാല്ക്കാരത്തിനുവേണ്ടി ഗുരുമൊഴികളിൽകൂടി ലഭിക്കുന്ന സാധനങ്ങളേയും വാസനമൂലം കിണ്ടാൻ തുടങ്ങും. കണ്ണിൽ സുഖക്കേടായപ്പോൾ ഉപയോഗിച്ചിരുന്ന വടി സുഖക്കേടു തീർന്നാലും ഉപയോഗിക്കുന്നതു പോലെ.

കെട്ടിടും തറിയഴിച്ചു വിട്ടു,മഥ
തട്ടിയാട്ടി വിടുവോളവും
കെട്ടിലുള്ള കുറികൊണ്ടു നിന്നനില
നിന്നിടുന്നൊരു കിടാവുപോൽ
ബോധമറ്റ, രുൾ ശിവങ്ങളൊത്തു വരു-
മാത്മനിർവൃതിയിലും പഴം
ജീവഭാവനയുണർന്നൊരാത്മചല-
നത്തിനൊട്ടിടവരുത്തിടും. 23

കെട്ടിലുള്ള കുറികൊണ്ട്—കുറ്റിയിൽ കയറുകെട്ടി ബന്ധിച്ചിരുന്ന പശുക്കന്ന് കെട്ടഴിച്ചു വിട്ടതിന്റെശേഷവും മുൻബോധം (താൻ ബന്ധനസ്ഥനാണെന്ന) വിട്ടുമാറാത്ത ഹേതുവാൽ.

പഴം........ത്തിടും — ദേഹസ്ഥിതനായ ജീവനാണു താൻ എന്ന് അനാദികാലമായി തനിക്കുണ്ടായിരുന്ന ജീവഭാവന സാക്ഷാല്ക്കാരാനന്തരവും ക്ഷണനേരം ആത്മാവിനെ വിട്ടുമാറാതിരിക്കും.

ഓർമ്മിച്ചീടരുതക്കുരങ്ങിനെ മരു-
ന്നുണ്ണുമ്പൊഴെന്നോതിയാ-
ലോർമ്മിക്കാതെ വരാ, മരുന്നതൊട്ടുമ-
ന്നേരം ഗദാർത്തൻ, ദൃഢം.
അന്യത്വങ്ങൾ നശിച്ചുനിന്ന ശിവമീ
ഞാനെന്ന ബോധം സ്വയം
തിന്നാലേ ശിവമാകുമെന്നതറിയാ
താകുന്നതല്ലോ മലം. 24

മരുന്നു തിന്നാൻ തുടങ്ങുമ്പോൾ കുരങ്ങിനെ ഓർമ്മിക്കരുതെന്നു വിലക്കിയ ഹേതുവാൽ തന്നെ അതിനെ ധ്യാനിച്ചുകൊള്ളുന്നപോലെ പൊരുളുകൾ വഴിയാംവണ്ണം അറിയാതെ 'നീ ശിവമായിരിക്കൂ' എന്നു പറഞ്ഞതു കേട്ടാൽ അതുതന്നെ ധ്യാനമാവുകയും ശിവനും നീയും അന്യങ്ങളായിരിക്കുകയും ചെയ്യും. അങ്ങനെ ധ്യാനം കൊണ്ട് നീ അതായിത്തീരാൻ ശ്രമിക്കുന്നതിൽ നിന്നുമുണ്ടാകുന്ന അനുഭവങ്ങളാണു മലം.

രത്നപ്പാമ്പുമൊളിക്കുവാനൊരിരുളെ-
ക്കണ്ടെത്തുവാൻ തേടിടും
യത്നം പോലരുളും സ്വബോധമൊഴിവി-
ന്നാരാഞ്ഞതേ നിഷ്ഫലം
ആഴികൾ കിണർവെള്ളവും, നിഴലുതൻ,
നേർക്കാഹവം പോലെയും

പാഴാം, ബോധമൊഴിച്ചതാ, യത്, രുളി-
നിന്നന്യമെന്നാവുകിൽ 25

തൽബോധത്തിനു തന്റെ അരുൾ സ്വരൂപത്തെ വിട്ട് സ്വന്തം സത്തയില്ലെന്നും തന്നിൽ അരുൾബോധം മുന്നിട്ടു നില്ക്കുന്നതിനാലാണു ഇരുൾ ബോധത്തെ മാററാൻ തോന്നിയതെന്നും അറിയുകയേ സാക്ഷാല്ക്കാരത്തിനാവശ്യമായി വരുന്നുള്ളൂ. ഇപ്രകാരമല്ലാതെ തൽബോധ ഒഴിവിനും അരുൾ സ്വരൂപപ്രാപ്തിക്കും ചെയ്യുന്ന യത്നത്തെയാണ് ഒരു രത്നപ്പാമ്പ് ഇരുട്ടിൽ മറഞ്ഞിരിക്കാൻ ചെയ്യുന്ന യത്നത്തോടുപമിച്ചതു്.

വിജ്ഞാനമുള്ളവൻതന്നെ വിജ്ഞാനമാഗ്രഹിക്കുന്നതും. ഈ വിജ്ഞാനമാഗ്രഹിക്കുന്നവനാണ് അജ്ഞാനമൊഴിക്കുന്നതിനു ശ്രമിക്കുന്നതും. ഇവിടെ തന്റെ അജ്ഞത്വത്തെ അറിയുക മാത്രമേ വിജ്ഞൻ ചെയ്യേണ്ടിയുള്ളൂ. അജ്ഞത്വം തന്നിലുള്ളതു തന്നെയെന്നറിയുന്നവൻ അതിനെ അന്യമെന്നോണം ഒഴിയാൻ യത്നിക്കുകയില്ല. തന്റെ വിജ്ഞത്വത്തെപ്പററിയുള്ള ദൃഢതതന്നെ സാക്ഷാല്ക്കാരം.

പാഴാം ബോധമൊഴിച്ചതു്—ബോധത്തെ ഒഴിച്ചുവെന്നു പറയുന്നതു് പാഴായിത്തീരുന്നു.

ആയതു്—ബോധം.

അരുളി..........വുകിൽ—തന്റെ ശിവബോധത്തിനന്യമാണു് ജീവബോധം എന്നു തെററിദ്ധരിക്കുന്നപക്ഷം തന്റെ ജീവബോധം തന്നെ എന്താണെന്നറിയാതെ അതിനെ ഒഴിക്കാനുള്ള ശ്രമവും ഒഴിച്ചുവെന്ന സംതൃപ്തിയും നിഷ്ഫലം. തന്റെ ജീവബോധം തനിക്കന്യമല്ലാത്തതായിരിക്കെ അന്യമാണെന്നു ധരിച്ചുകൊണ്ടു അതിനെ മാററാനുള്ള ശ്രമം കടലിൽ നിന്നും കിണററു വെള്ളം കോരുന്നതുപോലെയും നിഴലിനോടു് യുദ്ധം ചെയ്തു ജയിക്കുന്നതുപോലെയുമായിരിക്കും.

ഉൾപ്പുറം നിറയുമാറു പൂജകൾ സ-
മാധി, യോഗ മുറയേറെയും,
വ്യഷ്ടിതത്ത്വമറുവോർക്കിണങ്ങുമൊരു
നിദ്രകൊള്ളുവതുമൊക്കെയും
കെട്ടതായ് പകൽ വിളക്കുപോൽ, സ്ഫടിക-
മുച്ചനേരമതിലെന്നപോൽ
കെട്ട പാടുകളൊഴിഞ്ഞു മാറിയരു-
ളായവന്നു സമനാരെടോ? 26

ഉൾപ്പുറം.........പൂജകൾ — അന്തർമ്മുഖമായുള്ള ആത്മപൂജയും ബഹിർമ്മുഖമായുള്ള ഈശ്വരപൂജകളും.

സമാധി.......യേറെയും — വിവിധ സമാധി യോഗമുറകളും.

വ്യഷ്ടി...... ള്ളുവതും — സമഷ്ടിവൈഭവത്തിൽ സ്ഥിതിചെയ്യുന്നവർ സഹജനിദ്രകൊള്ളുന്നതുപോലെ സുഷുപ്തിയിലാണ്ടിരിക്കുന്നതും.

പകൽവിളക്കുപോൽ—നിഷ്പ്രഭമായി.

സ്ഫടി.......നേരമതിൽ—പലവർണ്ണങ്ങളെ കാണിക്കാതെ ഒരേ നിറമായിരിക്കുന്ന സ്ഫടികം.

അരുൾ പ്രകാശത്താൽ ജീവബോധമറ്റിരിക്കുന്നനിലയ്ക്ക് 'പകൽ വിളക്കെ'ന്നും പഞ്ചേന്ദ്രിയങ്ങളോടുള്ള ബന്ധമറ്റിരിക്കുന്നതിനാൽ ഉച്ചനേരത്തെ സ്ഫടികമെന്നും പറഞ്ഞു.

ഇന്ദ്രിയങ്ങൾ നിഴലിച്ചു കേവല മ-
റത്തുണർത്തുമളവ, ന്യമായ്
നിന്നിടും, സകല, കേവലങ്ങ, ളിരു
വാസനപ്പിണികളാററിയും,
കത്തിടും തിരിയെയഗ്നി പോല, റിവി-
നെബ്ഭുജിച്ചു ശിവന്നുണിന-
ല്പിക്കനിന്നെയു, മഹോ, ഭജിക്കിലവ-
നെത്തുരത്തുവതു പോലെയാം. 27

ഇന്ദ്രിയ........മറത്തു—ആത്മാവു് സ്വയം അവിദ്യയാകുന്ന ആവരണത്തെ വഹിച്ചുകൊണ്ടു് തന്നെത്തന്നെ നോക്കിയയിടത്തു് മായയുത്ഭവിക്കുന്നു. ഈ ആവരണസഹിത ചൈതന്യംതന്നെ ജീവനായും അന്തഃകരണമായുംനിന്നു് വ്യഷ്ടിസമഷ്ടി സ്വരൂപങ്ങളിൽക്കൂടി ഈ ജഗത്സൃഷ്ടി, സ്ഥിതി, സംഹാരാദികൾ നടത്തുന്നു. ഈ ആവരണ സഹിത ചൈതന്യം തന്റെ സമഷ്ടിവൈഭവത്തിൽ ഈശ്വരനായും വ്യഷ്ടിവൈഭവത്തിൽ ജീവനായും തീരുന്നു. ജീവന്റെ വിശേഷണമായി വ്യഷ്ടിവൈഭവത്തിൽ അന്തഃകരണവും സമഷ്ടിവൈഭവത്തിൽ പഞ്ചഭൂതങ്ങളുംവർത്തിക്കുന്നു. ഈ വ്യഷ്ടിസമഷ്ടികൾരണ്ടായിപ്പിരിഞ്ഞു നിന്നാലും ഒരേ സ്ഥാനത്തുനില്ക്കുന്നവയായതിനാൽ സദാ പൊരുത്തമുള്ളവയാണു്. ഈ സത്യത്തെ മറച്ചുനിൽക്കുന്ന ആവരണപ്രകൃതിശക്തിയാൽ അന്തഃകരണതത്വങ്ങളിൽ പ്രധാനവും വേണമെന്നുണ്ടെങ്കിൽ ആത്മാവിന്റെ നേരിട്ടുള്ള സംരക്ഷണാനുമതിയുള്ളവനുമായ മനസ്സു് മററന്തഃകരണവൈഭവങ്ങളാകുന്ന ബുദ്ധി, ചിത്തം, അഹങ്കാരം ഇവയുടെയും പഞ്ചേന്ദ്രിയങ്ങളുടേയും സഹകരണത്തോടുകൂടി ഒരു പര്യവേഷണത്തിന്നൊരുമ്പെട്ടപ്പോൾ ഈ ജഗത്തു് ഉത്ഭൂതമാകുന്നു. ഇവിടെ ഇന്ദ്രിയങ്ങളുടെ പ്രവൃത്തിയെത്തന്നെ പരിശോധിക്കാം. അത്യന്തം അസത്തും ത്രികാലങ്ങളിലും ഇല്ലാത്തതുമായ ഈ ജഗത്തിന്റെ മിഥ്യാത്വത്തെ ഇന്ദ്രിയങ്ങൾ ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധഗുണങ്ങളെക്കൊണ്ടു മറച്ചുനില്ക്കുന്നു. പെററമ്മയെ കണ്ടിട്ടില്ലാത്ത കുഞ്ഞിനു് വളർത്തമ്മ തന്നെ പെററമ്മയായിത്തീരുന്നു. ലോകത്തിന്റെ നിർവ്വിഷയത്വം എത്തുപെടാത്തതിനാൽ (നിർവ്വിഷയമെന്നു് വിഷയപ്പെടാത്തതിനാൽ) ആ സ്ഥാനത്തു് പകരം എന്തുണ്ടോ അതുതന്നെ അതു്. ഇങ്ങനെ മനസ്സു് പഞ്ചേന്ദ്രിയങ്ങളുമായി കൂട്ടുചേർന്നു

നില്ക്കുമ്പോൾ മനസ്സിനനുഗുണമായി പഞ്ചേന്ദ്രിയ ദ്വാരാ ചിദാഭാസൻ വഴങ്ങി നിന്നതിനാൽ പ്രതിഫലിച്ചുകണ്ട ദൃശ്യങ്ങളത്രേ ഈ ജഗത്തു്. ഈ ജഗത്തിനാധാരമായ സങ്കല്പങ്ങളുടെ ഉടമസ്ഥൻ മനസ്സായതിനാലാണു് ഈ ദൃശ്യങ്ങളെല്ലാം മനസ്സിനു പൊരുത്തപ്പെട്ടിരിക്കുന്നതു്. ഈ പൊരുത്തമാണു് കാഴ്ചയ്ക്കു ഹേതുവായിരിക്കുന്നതു്. ഇങ്ങനെയാണു് (മനസ്സിന്റെ) സങ്കല്പാത്മകമായ ഈ ജഗത്തു് മനസ്സിനു വിഷയപ്പെട്ടിരിക്കുന്നതും ആത്മാവു സങ്കല്പിച്ചുളവായതല്ലാത്തതിനാൽ ഈ ജഗത്തു് ആത്മാവിനു് വിഷയമല്ല. ആത്മാവു് ഒരു സങ്കമില്ല. അപ്രകാരം നിർവ്വിഷയിയും അതിനാൽ നിർവ്വികാരിയുമായിരിക്കുന്നു. ആത്മാവിന്റെ ഈ നിർവ്വിഷയത്വം വെളിപ്പെട്ടു വരുമ്പോൾ അതുവരെ ആത്മാവിന്റെ വിഷയങ്ങളായി താദാത്മ്യപ്പെട്ടു നിന്നിരുന്ന ഈ ദൃശ്യപ്രപഞ്ച വിഷയത്തിനു നില്ക്കപ്പൊറുതിയില്ലാതെ വരും. അച്ഛനമ്മമാർ കൈവിട്ട പുത്രനെ നാട്ടുകാരും വെറുക്കുകയേയുള്ളൂ. അതുപോലെ ആത്മാവു തള്ളിക്കളയുന്നതിനെ ഇന്ദ്രിയങ്ങൾക്കോ മനസ്സിനോ വച്ചുകൊണ്ടിരിക്കാനൊക്കുന്നില്ല. മനസ്സു് സ്വന്തം ഗുണങ്ങളെ ഇന്ദ്രിയങ്ങൾക്കു പകർന്നു കൊടുത്തിട്ടു് ആ ഇന്ദ്രിയഗുണങ്ങൾ ഇന്ദ്രിയ ചേഷ്ടകളിൽക്കൂടി പ്രതിഫലിച്ചാലുള്ള നിഴലാണു് ഈ ജഗത്തെന്നറിയുമ്പോൾ അന്ധകാരനിബിഡമായ ആവരണമാണു് ശിഷ്യനേർപ്പെടുന്നതു്. അതിനാൽ ഈ അവസ്ഥയെ 'ഇന്ദ്രിയങ്ങൾ നിഴലിച്ച കേവല'മെന്നു പറഞ്ഞു.

ഈ കേവലാവസ്ഥ ഗുരൂപദേശശ്രവണത്താൽ മാത്രമേ ഒഴിഞ്ഞു മാറുന്നുള്ളൂ. ഇപ്രകാരം ജീവബോധം നിശ്ശേഷം വിട്ടു നീങ്ങി ആത്മസാക്ഷാല്ക്കാരം ലഭ്യമായ ശേഷവും ജീവബോധവാസന പിന്നും അവശേഷിച്ചു നില്ക്കുന്നു. ഇക്കാരണത്താൽ ഈ സകലകേവലങ്ങൾ (ഈ സമയം മനസ്സില്ലാതെ വരുന്നതി

നാൽ) ആത്മസ്വരൂപത്തെത്തന്നെ വലയം ചെയ്തു് ഹനിക്കാൻ ഒരുമ്പെടുന്നു. ഇവിടെയും ഒരു മുമുക്ഷുവിനു ഏകശരണം ഗുരു തന്നെയാണു്. ബ്രഹ്മംതന്നെ ഗുരുവായി ആവിർഭവിച്ചു് സ്വസ്വരൂപത്തെ ശിഷ്യനു പ്രദാനം ചെയ്തു് അവനെ കരുണയോടുകൂടി ഉദ്ധരിച്ചു് രക്ഷിക്കുകയാണു അവിടെ സംഭവിക്കുന്നതും. ഇതോടുകൂടി വാസനകളും നീങ്ങി സാക്ഷാല്ക്കാരം അനുഭവത്തിൽ വരുകയും ചെയ്യുന്നു. തിരിയിൽ പററിനിന്ന എണ്ണയെ മാത്രമല്ലാ ആ തിരിയെക്കൂടി ഒടുവിൽ അഗ്നി ആഹരിക്കുന്നപോലെ തന്റെ ജീവബോധത്തെ ഒഴിപ്പിച്ചുനിന്ന ശിവത്തിൽ താനും ഒഴിഞ്ഞൊഴിഞ്ഞു പരിപൂർണ്ണ ശിവമാവണമെന്നുള്ളതിനാൽ,ശിവനുണിനർപ്പിക്ക നീ, നിന്നെയു' മെന്നും പറഞ്ഞു.

ഭജിക്കി........നായ്‌വരും—മുൻചൊന്നപ്രകാരം തന്നെത്താനെ ശിവനർപ്പിച്ചു ശിവസ്വരൂപമായിത്തീരാതെ, ശിവത്തെ ഭജിക്കാൻ തുടങ്ങുന്ന ഒരുവനു് ശിവം അന്യമായി അകന്നകന്നു പോവുകയേ ഉള്ളൂ.

ഈ പദ്യത്തിൽ, ഒരിക്കൽ, സകലകേവലങ്ങളററു സാക്ഷാല്ക്കരിച്ചശേഷം വീണ്ടും ഒരിക്കൽക്കൂടി ഈ സകലകേവലങ്ങൾ ഉണ്ടായി നശിക്കുന്നതിനെപ്പററി പറയുന്നതെന്താണെന്നു നോക്കാം. ഒരു ജീവനുള്ള വസ്തുവിനെ തലവേറെ, ഉടൽവേറെ, ആയി കണ്ടിച്ചിട്ടശേഷവും (അതായതു് ആ ജന്തു മരിച്ചശേഷവും) ആ ഇരു, കണ്ടങ്ങളും അഥവാ ജഡങ്ങളും വീണ്ടും അല്പം തുടിക്കുന്നതു കാണാം. ഈ തുടിപ്പു് ഒരു ജീവന്റെയോ, ജീവനുള്ള ജഡത്തിന്റെയോ അല്ലല്ലോ. വെറും ജഡം സ്വയം ചേഷ്ടിച്ചതിൽനിന്നും നാം മനസ്സിലാക്കുന്നതു ഉടലിൽ പററിയിരുന്ന ജീവിതസംസ്കാരത്തെയാണു്. മഴനിന്നാലും മരം പെയ്യുന്ന പോലെ. ഉദാഹരണങ്ങളെ സംബന്ധിച്ചു് ക്ഷണനേരംകൊണ്ടു് അവശേഷിച്ചിരുന്ന സംസ്കാരാവശേഷം നീങ്ങിപ്പോകാനുള്ളതേ

യുള്ളൂ. പക്ഷെ, സാക്ഷാത്കാരവേളയിൽ സാക്ഷാത്കരിക്കുന്ന വ്യക്തിയെ സംബന്ധിച്ചിടത്തോളം തക്കസമയത്തുള്ള ഗുരുസഹായം ഇല്ലെങ്കിൽ പുനർജ്ജന്മം നിശ്ചയമാണ്. കാരണം ഏതൊരു വാസനാവിശേഷത്താലാണോ ആ ജന്മം അവനുണ്ടായിരിക്കുന്നത്, ഏതൊരു വാസനയാലോ ഇനിയും അവനു ജന്മാന്തരങ്ങളെ കൊടുക്കുമാറായി അവശേഷിച്ചിരുന്നത് ആ വാസനകളാണിപ്പോൾ തലപൊക്കുന്നത്. ദശമപുരുഷദൃഷ്ടാന്തത്തിൽ 'അതു (പത്താമൻ) നീ തന്നെ' എന്നു ദുഃഖിതനായ പത്താമനു പാന്ഥൻ പറഞ്ഞു കൊടുത്താലും മുൻഭ്രാന്തിയുടെ സംസ്കാരവൈഭവത്താൽ സത്യമറിഞ്ഞാലും സത്യത്തെക്കാണാതെ പിന്നും പകച്ചുനിന്നുപോകുന്നു. ഇവിടെ സാക്ഷാല്ക്കാരാനന്തരവും ആത്മവാസനയാൽ വരുന്ന സകലകേവലങ്ങളെയാണു കുറിക്കുന്നത്. 'അതു നീ ആകുന്നു.' അത് എന്നു പാന്ഥൻ കുറിച്ചത് താൻ അന്വേഷിച്ചുനില്ക്കുന്ന പത്താമനെയാണെന്നറിയാൻ ഒരു ബുദ്ധിമുട്ടുമില്ലെങ്കിലും യാതൊരുകാരണവും കൂടാതെ അവനുഭ്രമം ഏർപ്പെടുന്നു. ഇതിനുകാരണം അതുവരെ പത്താമനെക്കാണാത്ത ശൂന്യത്തിൽ നിന്ന ആ ആൾ ശൂന്യത്തെ ശൂന്യമാണെന്നറിഞ്ഞു എങ്കിലും അവൻ വാസനാബലത്തെ അതിജീവിച്ചവനാകാത്തതാണ്. അതിനാൽ ഏതെന്നറിയാമെന്നുള്ളവനുതന്നെ 'ഏത്?' എന്നു ഭ്രമമുണ്ടായിപ്പോയതു സകലം. ഇതിനു കാരണം വാസനയാണ്.

അടുത്തതായി 'നീതന്നെ' എന്നു കേൾക്കുമ്പോൾ 'ഞാനോ', ഇതുവരെ ഈ അന്വേഷണങ്ങളെല്ലാം ഞാൻ നടത്തിയിരിക്കവെ, കാണപ്പെടേണ്ട ആൾ അന്വേഷണം നടത്തിയ ഞാനാണെന്നോ എന്ന ഒരു പ്രചണ്ഡാന്ധകാരം അവനെ മൂടിപ്പോകുന്നു. കാണപ്പെടേണ്ടയാൾ എപ്പോഴും (തനിക്ക്) അന്യനായിത്തന്നെയിരിക്കും എന്നൊരു വാസനാബലം അവനിൽ വേരുറച്ചിരുന്നു എന്നതാണിതിനു കാരണം. ഇതിനുപെശാന്തിയായി പത്താമനെ അന്വേഷിക്കുകയും എണ്ണുകയും ചെയ്യുവേക്കേറ സ്ഥാനം

ചാന്ദ്രൻ ഏറെറടുത്തു് എണ്ണിക്കാണിച്ചുകൊടുക്കുമ്പോഠം മാത്രം ഇതുവരെ താൻ തന്നെ വിട്ടു് അന്യമായി പത്താമനെ അന്വേഷിച്ച അമളി മനസ്സിലാകുന്നതു്. ഇവിടെ എണ്ണിയ ആളിന്റെ സ്ഥാനം ചാന്ദ്രൻ ഏറെറടുത്തപോലെ ശിഷ്യന്റെ സ്വരൂപത്തെ ഗുരു തന്റെ (ബൃഹത്) സ്വരൂപത്തിൽ ആററിച്ചെയ്യുമ്പോഠം മാത്രമേ ശിഷ്യനു് സംശയ നിവൃത്തിവരുന്നുള്ളൂ. സ്വസ്വരൂപം അനുഭവപ്പെടുകയും ചെയ്യുന്നുള്ളൂ. 'അദ്ധ്യാത്മവിചാരം പാന' യിൽനിന്നും പ്രസക്തഭാഗം ഉദ്ധരിക്കാം.

നിദ്രകൊണ്ടുള്ളഭിഭവം
    ചിത്തത്തിന്നതുതന്നെ ലയമെന്നുംചൊല്ലുന്നു.
കൂടെക്കൂടെവിഷയങ്ങളിൽ ചിത്തം
    വാസനയാപോകുന്നതു വിക്ഷേപം
ലയംവിക്ഷേപം രണ്ടുമല്ലാതെ കണ്ടി–
    ടയിൽ ചിത്തം രാഗാദിദോഷത്താൽ
മൂഢമാവേന തൂഷ്ണീമവസ്ഥയെ
    പ്രാപിച്ചീടുന്നതല്ലോ കഷായവും
അഖണ്ഡാലംബനാവസ്ഥയിൽ ചിത്തവും
    അഖണ്ഡാനന്ദരൂപമായിടാതെ
വൃത്തിയിൽ പ്രതിബിംബിതാനന്ദത്തെ
    ആസ്വദിപ്പതല്ലോ രസാസ്വാദം.
ഇപ്രകാരം സമാധികാലത്തുള്ള
    വിഘ്നങ്ങളെ പരീക്ഷിച്ചുനന്നായി
നിദ്രക്കുംകൂടെ സാക്ഷിതാനെന്നോത്തു
    ലയമാശുപരിഹരിച്ചീടണം.
വിഷയേ ദോഷചിന്തനവും തഥാ
    സ്വാത്മാനന്ദാനുസന്ധാനവും ചെയ്തു
വിക്ഷേപത്തെക്കളയണമാത്മാനു
    സന്ധാനത്താൽ കഷായത്തെ നീക്കണം.

വൃത്തിവിസ്മരണത്താൽ രസാസ്വാദം
സത്വരംനിവൃത്തിച്ചുകൊള്ളേണമേ"

ഇതിൽ പറയുന്ന രസാസ്വാദമത്രേ പ്രസ്തുത 27–ാം പദ്യത്തിൽ കാണുന്ന 'കേവലവാസന'. മൂലഗ്രന്ഥത്തിൽ 'മരുൾകേവല സകലമാററി' എന്നു പറയുന്ന പ്രക്രിയയെപ്പററി ശ്രീ ശങ്കരാചാര്യർ വിവേകചൂഡാമണിയിൽ പ്രതിപാദിക്കുന്നതെന്തെന്നു നോക്കാം.

ഏകാന്തസ്ഥിതിരിന്ദ്രിയോപരമണേ
ഹേതുർദമശ്ചേതസഃ
സംരോധേ കരണം ശമേന വിലയം
യായാ ദഹം വാസനാ.
തേനാനന്ദരസാനുഭൂതി രചലാ
ബ്രാഹ്മീസദാ യോഗിന-
സ്തസ്മാച്ചിത്ത നിരോധ ഏവ സതതം
കാര്യപ്രയത്നോ മുനേഃ.

ഇതിൽ പറയുന്ന രസാനുഭൂതിയുണ്ടാവുമ്പോൾ അതിനെ അനുഭവിക്കുകയാണെങ്കിൽ തന്മൂലം ആ ആനന്ദത്തിനു ചലനം ഏർപ്പെടുകയും ചെയ്യുന്നു. ഈ ചലനം (ആനന്ദ) മയക്കത്തിനിടവരുത്തും. ദുഃഖത്താൽ വരുന്നതായാലും ആനന്ദത്താൽ വരുന്നതായാലും മയക്കം ശൂന്യത്തിനു വഴി തെളിക്കുന്നതാകയാൽ ആനന്ദം അനുഭവിക്കുന്നതിനെ നിഷേധിക്കുകയാണ് ഒഴിവിലൊടുക്കത്തിൽ ചെയ്യുന്നതു്. ആനന്ദം അനുഭവിക്കുക എന്നുവന്നാൽ ആനന്ദം വേറെ,അനുഭൂതിവേറെ,അനുഭവിക്കുവനാൻ വേറെഎന്ന് അദ്വൈത ധ്വംസനത്തിനിടയാകും. താൻ സ്വതന്ത്രനായും തീരുന്നില്ല. അതിനാൽ പഞ്ചസാരയെപ്പോലെ ആനന്ദം സ്വരൂപമായി ഭവിക്കുകയെന്ന ഉത്തമ മാർഗ്ഗത്തെയാണ് ഒഴിവിലൊടുക്കത്തിൽ ഉപദേശിക്കുന്നതു്.

ഈ പേരിമ്പാനന്ദതിയേ സ്വരൂപമായിത്തീരണമെന്നുള്ളതായിരിക്കണം ശ്രീ ശങ്കരാചാര്യസ്വാമികളും "അചല" എന്ന പദപ്രയോഗം കൊണ്ടുദ്ദേശിച്ചിരിക്കുന്നതു്. പക്ഷെ ഈ 'ആനന്ദാനന്ദതി 'നിരന്തര'മായനുഭവമാകുന്നു' എന്നാണു് വ്യാഖ്യാനത്തിൽ ആഗമാനന്ദ സ്വാമികൾ അഭിപ്രായപ്പെടുന്നതു്.

മരുൾകേവലസകളം — ആനന്ദ ലഹരിയാൽ മൂർച്ഛിതനായി പോകുന്ന കേവലവും, ആനന്ദ ലഹരിയാൽ ഇളകി ഉന്മത്തനാകുന്ന സകളവുമാണു് വിവക്ഷിക്കപ്പെട്ടിരിക്കുന്നതു്. ദുഃഖം കൊണ്ടുള്ള മൂർച്ഛയും ആനന്ദം കൊണ്ടുള്ള മൂർച്ഛയും വർജ്യം തന്നെയാണു്. നിത്യാനന്ദത്തിൽ നിൽക്കുന്ന ശിഷ്യൻെറ സ്വരൂപവും ആനന്ദമാത്ര സ്വരൂപിയായ ഗുരുവിന്റെ സ്വരൂപവും ഏകമായി ഭവിക്കുന്നതിനാൽ ആനന്ദം കൊണ്ടുള്ള മൂർച്ഛയ്ക്കവകാശമില്ലാതായി വരുകയും ചെയ്യുന്നു. ഈ ആനന്ദാതീതം ഗുരുകാരുണ്യത്താൽ സംഭവിക്കുന്നതുമാണു്.

ഈ ആശയത്തെ അടുത്ത പദ്യത്തിൽ കൂടുതൽ വിശദീകരിക്കുന്നുണ്ടു്.

ദ്രഷ്ടാവിനെതിരായ ദൃശ്യമഖിലം
പൊയ്യെന്ന വേദജ്ഞന്മം
വിട്ടീടാതെ തൊടുന്ന ശൂന്യ, മതിനാ-
ലുണ്ടാം പുനർജ്ജന്മവും;
ബോധം പോയ് പരയോഗമാന്ന നിലയോ-
ടാനന്ദവായ്പും സ്വരൂ-
പാനന്ദത്തിലഴിഞ്ഞതീത നിലയിൽ
ത്തീരും പിറപ്പൊക്കെയും.

കണ്ണിൽ കാണപ്പെട്ട കാഴ്ചകളൊന്നും കണ്ണാകാത്തതുപോലെയും തനിക്കെതിരായി, അന്യമായി നിന്നതെല്ലാം താനാകാത്തതുപോലെയും ഈ ദൃശ്യപ്രപഞ്ചത്തെ വേദാന്തികൾ മിഥ്യയെന്നു പറയുന്നു. അങ്ങനെ തനിക്കു പുറമേ തോന്നുന്ന സർവ്വശൂന്യം ബ്രഹ്മമെന്നും അതു താനാണെന്നും ബോധിച്ചു കൊണ്ടിരിക്കുന്നതിനാലാണ് നീ നിത്യനാണെങ്കിലും നിനക്ക് ജനിമൃതികൾ ഉളവാകുന്നത്. അതിനാൽ നീ സ്വതന്ത്രനാകാൻ നിനക്ക് ജീവബോധം ഒഴിഞ്ഞിടത്തുളവാകുന്ന പരയോഗവും ആനന്ദാനുഭവവും നിന്നെ വിട്ടൊഴിയണം എന്നു താല്പര്യം.

അറിവിനുമറിവായ്, നിന്നേകമായോരഖണ്ഡം
നിറവതുകുറയും മാറായ് സ്മരിച്ചും, മറന്നും,
നിയതിയിലിഹനിന്നെ സ്സൃഷ്ടിചെയ്യും ശിവത്തെ-
ജ്ജളതയൊടഥ സൃഷ്ടിച്ചു, നീ സംഹരിപ്പൂ
അറുതിയുമൊരുകാലത്തെങ്ങുമില്ലാതവണ്ണം
പെരുമിതിലൊരുദോഷം നീക്കിടാനാവതല്ലേ.
വിനയിതു സതതം നീ ചെയ്യതും മാറിടാതെ-
ങ്ങനെ ജനിമൃതിദുഃഖം മാറിനില്ക്കും നിനക്കും? 29

അഖണ്ഡവും നിർവ്വിഷയവുമായ തന്റെ സ്വരൂപത്തെ ഓർമ്മിക്കുകയും മറക്കുകയും ചെയ്യുന്നതിനാൽ അതിന്റെ പരിപൂർണ്ണത്വത്തിനു ക്ഷയം പറയുന്നു. ഇങ്ങനെ യോഗാഭ്യാസങ്ങളാലും മറവും സ്വസ്വരൂപത്തിന്റെ പൂർണ്ണത്വത്തേയും അഖണ്ഡത്വത്തേയും പങ്കുവയ്ക്കുന്നതിനാൽ സൃഷ്ടിയേർപ്പെടുന്നു. പല ഈശ്വരന്മാരേയും നാം തന്നെ സൃഷ്ടിക്കുന്നു. ശിവത്തെ ഓർമ്മിച്ചവനാണ് ശിവത്തിന്റെ സൃഷ്ടികർത്താവ്. അതിനാൽ "ശിവത്തെ ...... സൃഷ്ടിച്ചു പിൻസംഹരിക്കും എന്നു പറഞ്ഞു.

അതിനാൽ താൻ സ്വയം ശിവമാണെന്ന പരമാർത്ഥത്തെ വിവേകംകൊണ്ടുണർന്ന് എപ്പോഴും ശിവമായിരിക്കുക എന്നതിൽ

കവിഞ്ഞു ലോകർ ചെയ്യുന്ന ക്രിയാമാർഗ്ഗങ്ങളും യോഗമാർഗ്ഗങ്ങളും ധ്യാനപൂജാദികളും നിഷ്ഫലമാണെന്നു സ്ഥാപിക്കുന്നു.

സകലകേവലമാം സ്മൃതി, വിസ്മൃതി
പ്പകകൾ മാറിവരുന്നതു കാരണം
ഉടലെടുത്ത പ്രിയാപ്രിയമാം ഭവ
പ്പുഴയിലാണ്ടു വിറച്ചവനെത്തദാ,
ഇരുളകററുമിനൻ, ചെറുചെമ്പിനെ-
ക്കനകമാക്കിയ വേദിയുമെന്നപോൽ
അരുൾ നിറഞ്ഞൊഴുകും പടിനോക്കിയും,
കരുണയോടു പുണർന്നുതലോടിയും,
അറിവിനാലറിവാക്കിയെടുത്തു, തൻ
നിറവിനുള്ളിലിവനെയനന്യനായ്
കരുയി, യത്തിരു ജ്ഞാനവിനോദനാം
ഗുരുവരൻ പരമുക്തിയിലേററിനാൻ.

ചിത്തത്തിന്റെ സകലാവസ്ഥയിൽ വിചാരവും കേവലാസ്ഥവയിൽ വിസ്മൃതിയുമേർപ്പെടുന്നു. ഇവ രണ്ടും മനസ്സിനെ എപ്പോഴും കലുഷമാക്കിക്കൊണ്ടിരിക്കുന്നതിനാൽ മനസ്സിന്റെ ശത്രുക്കളാണ്. ഈ ശത്രുത്വത്താൽ ലോകത്തു് ഇഷ്ടാനിഷ്ടങ്ങൾ ഉണ്ടാകുന്നു. ഇഷ്ടാനിഷ്ടങ്ങളാണ് സംസാര ദുഃഖത്തിനു ബീജമായി നില്ക്കുന്നവയും.

ചിത്തത്തിൽനിന്നും സകലകേവലങ്ങളെ മാററുന്നതിനാൽ ഗുരുവിനെ 'ഇരുളകററുമിനൻ' എന്നു പറഞ്ഞു. സ്വർണ്ണാംശം ഉണ്ടെന്നു പറയാൻ വേണ്ടി മാത്രം കലർന്നുള്ള ചെമ്പിനെ വേദിയിൽ പുടം ചെയ്ത് തികഞ്ഞ സ്വർണ്ണമാക്കുന്നപോലെ പരബ്രഹ്മ നിർമ്മല ബീജമായ ജീവാത്മ സ്വരൂപത്തെ ഗുരു തന്റെ നിറവുററതും അഴിവററതുമായ ബൃഹത്സ്വരൂപമാക്കിത്തീർക്കുന്നതിനാൽ 'ചെമ്പിനെക്കനകമാക്കിയ വേദി' എന്നും ഗുരുകാരുണ്യത്തെ സ്മരിച്ചു.

## അധികാരം നാലു്.

# ക്രിയാനിവൃത്തി

(മുക്തിയെ പ്രാപിക്കുന്നതിന് യജ്ഞോപാസനാദി കർമ്മങ്ങളും മററും വിഘ്നങ്ങളായതിനാൽ അവ ഒഴിവാക്കേണ്ടതിനെപ്പററി ഈ അധികാരത്തിൽ പറയുന്നു.)

നാമങ്ങോട്ടറിഞ്ഞാലും നമ്മെയിങ്ങറിയാത്ത
പ്രേതങ്ങളല്ലോ തത്ത്വജാലമെന്നുണരാതെ,
സ്വന്തമായ്ക്ലോലും ബന്ധംവിട്ടു,ന്യബന്ധവുംപോയ്
ചത്തുകണ്ണെന്നാലങ്ങോട്ടുള്ളൊരിത്തത്ത്വങ്ങളെ
വച്ചപോലെടുത്തും പിന്നാവിധം വീണ്ടുംവച്ചു-
മിചരപോൽ രൂപം നൽകിപ്പൂർണ്ണമെന്നാരാധിച്ചും
ഇങ്ങില്ല, യെങ്ങോകാണും കാഴ്ചയെന്നത് ഘോഷിച്ചും
തേങ്ങിയും താങ്ങിത്തൂങ്ങി, മോങ്ങിയും മയങ്ങിയും
വീണുരുണ്ടും പിരണ്ടും ചാക്കാടിൻ പേക്കൂത്തത്രേ
കാണിപ്പൂചുററും ഭ്രാന്തചിത്തരാം കർമ്മിക്കൂട്ടം.

സ്വന്തമായ്............വിട്ട്—ഒരുകല്ലെടുത്തിട്ട് കൈവിട്ടാൽ അതു താഴെവീഴുന്നു. കല്ല് ജഡമാണു്. എന്നാലും (താഴെ) വീഴുക എന്ന വൃത്തിയെങ്കിലും ആ ജഡം ചെയ്യുന്നുണ്ടു്. ഇങ്ങനെ സ്വന്തമായി വീഴാനുള്ള വൃത്തിവൈഭവംപോലുമില്ലാത്ത (തത്ത്വങ്ങൾ) എന്നർത്ഥം.

ഇത്തത്വങ്ങൾ—ഒരുതത്വത്തെ ആധാരമാക്കിയാണ് ഒരുദേവനെ ലോകം സൃഷ്ടിക്കുന്നതു്. അങ്ങനെ ഓരോതത്വത്തിന്റെയും അടിസ്ഥാനത്തിൽ സൃഷ്ടിക്കപ്പെടുന്ന ദേവന്മാരെ സൂചിപ്പിക്കുന്നു.

സർവ്വജഗൽ സൃഷ്ടികർത്താവായൊരാളുണ്ടെങ്കിൽ ആ അഖണ്ഡ ഈശ്വരവൈഭവം, അതിനെ അറിയുന്നു, തന്നിലാണിരിക്കുന്നതെന്നോർമ്മിക്കാതെ ഒരീശ്വരനെ പലപല ദൈവങ്ങളാക്കി, കർമ്മി അവരുടെ പിന്നാലെ പോയി തനിക്കു താനില്ലാത്തവനായി ശൂന്യത്വത്തിലവസാനിക്കുന്നതിനാൽ "സ്വന്തമായ്.... ബന്ധവും പോയ്" എന്നും, 'ശിവനാണ്" 'വിഷ്ണുവാണ്" എന്നും മററും നാം ഭജിക്കുന്ന മൂർത്തികൾ ഭജിക്കുന്നവരെ അറിയാതിരിക്കുന്നതിനാൽ അവ "പ്രേതങ്ങ"ളാണെന്നും, ഈശ്വരന്മാർക്കു് നാം കല്പിക്കുന്ന ഗുണങ്ങളും ചൈതന്യവുമല്ലാതെ സ്വന്തമായില്ലാത്തതിനാൽ 'ചത്തകണ്ണൊത്തു"എന്നും ഒരു ഈശ്വരഗുണത്തെ പലതാക്കി അംശിച്ചിട്ടു് ഓരോന്നിനേയും മൂർത്തീകരിക്കുന്ന ദേവന്മാർ ഓരോരുത്തരും പൂർണ്ണമാണെന്നാരാധിക്കപ്പെട്ടു വരുന്നതിനാൽ 'വച്ചപോലെ.......നാരാധിച്ചും' എന്നും, മിഥ്യയായ ഈശ്വരനെ പ്രീതിപ്പെടുത്താൻ മന്ത്ര, തന്ത്രങ്ങളേയും, പൂജാവിധികളേയും ആരാധനാക്രമങ്ങളേയും മററും കർമ്മികൾ കല്പിച്ചുവച്ചു് പലേ ഗോഷ്ടികൾ കാണിച്ചുവരുന്നതിനാൽ 'ഇങ്ങില്ല..........പേക്കൂത്തത്രേ' എന്നും പറഞ്ഞു.

ചെയ്യേണ്ട കർമ്മമെല്ലാം ചെയ്തിട്ടു മാത്മലാഭം
കൈവരാതേററം നിരാശപ്പെട്ടതിന്നു ശേഷം
സത്ഗുരുവരൻ തന്നെപ്പുണ്യത്താൽ പ്രാപിച്ചോനായ്,
ഗത്ഗദാക്ഷരങ്ങളാലഭയം പ്രാർത്ഥിച്ചോനെ
സ്വസ്ഥനായിരുത്തിത്തൽ നിത്യസൗഖ്യത്തെ നൾകു-
മുത്തമൻ മഹാത്മാവേ സത്യനാം ഗുരുവാകും;
ചെറുവിളക്കുമിടയാക്കീട്ടുമന്യൻ വിശ്വം
സൃഷ്ടിക്കും വിധാതാവും, കാലനുമായിത്തീരും. 2

ചെയ്യേണ്ട കർമ്മമെല്ലാം—ആത്മലാഭത്തിന്ന വേദാദികൾ വിധിച്ചിട്ടുള്ള മാൎഗ്ഗങ്ങളെല്ലാം.

നിരാശപ്പെട്ടു്—ആത്മലാഭം കിട്ടാതെയും അതിനായിച്ചെയ്ത പ്രയത്നങ്ങൾ നിഷ്ഫലങ്ങളായിത്തീൎന്നും ക്ഷീണിച്ചവനായി.

പുണ്യത്താൽ — പൂർവ്വപുണ്യപരിപാകത്താൽ

സ്വസ്ഥനായിരുത്തി — കർമ്മാദികളാലും മററും ആത്മാവിനെ അറിയാനൊക്കുകയില്ല എന്ന സത്യത്തിനെ അറിയിച്ചു് അവനെ ചൎയ്യാക്രിയാദികളിൽനിന്നും നിവൎത്തിപ്പിച്ചവനാക്കിച്ചെയ്തു്.

നിത്യസൗഖ്യത്തെ നൾകി—സർവ്വവും നിവൎത്തിക്കുമ്പോൾ ഉണ്ടാകുന്ന ആത്മലാഭത്തിൻെറ സൗഖ്യസ്വരൂപത്തിനാളാക്കിച്ചെയ്തു്.

ചെററുവിഴുക്കും—മുക്തിക്കായി സൎവ്വവും നിവൎത്തിക്കുക എന്ന നേരായ മാർഗ്ഗത്തിന്ന വ്യത്യാസമായി എന്തെങ്കിലും ഉപദേശിക്കുന്ന കുററത്തിന്നു്.

വിശ്വം........മായിത്തീരും—വീണ്ടും സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ പെട്ടുഴലാൻ ശിഷ്യന്ന കാരണക്കാരനായി ഭവിക്കും.

അഗ്നിക്കോതിയ ജീൎണ്ണ,മാററുവതിനായ്
ചുക്കൊന്നരച്ചിട്ടു, മേൽ
വയ്ക്കോലാലതു മൂടിവച്ചു, മലവീ-
ഴും മട്ടു കേഴുന്നപോൽ,
ഏതൊന്നിന്നുമതായിരുന്ന ശിവനെശ്ശു്-
ദ്ധീകരിച്ചീടുവാൻ
തോതായർച്ചന, ഷോഡശാദി പലതും
ചെയ്യും മുഴുബ്ഭ്രാന്തരും;

വെള്ളത്തെക്കഴുകി,സ്വസ്വയം നിഴൽ പുത-
ച്ചാനിളമെണ്ണീടുവോ-
ക്കൊള്ളോളം ശരിയാരെയോതു,മറിയാ-
തോതുന്ന ഞാനെങ്ങനെ ?
തന്നൊത്തന്നൊയുമെന്നുവേണ്ട, സകലം
തന്നുള്ളിലാക്കം ശിവ-
ത്തിന്നൊത്തൻ മതിയിൽ ഗ്രഹിച്ച കഥകേ-
ട്ടിട്ടില്ല യിന്നോളവും. (യുഗ്മകം) 8

എല്ലാ ആഹാരങ്ങളേയും ദഹിപ്പിക്കുന്ന അഗ്നിക്ക് അജീർണ്ണം പിടിപെട്ടുവെന്നാരോപിച്ച് പരിഹാരത്തിനൊരുങ്ങിയാലെങ്ങനെയോ അതുപോലെയാണ് എല്ലാ ഉയിരിനും ആശ്രയസ്ഥാനമായ ശിവത്തിന് എന്തോ കുറവു സംഭവിച്ചതുപോലെ ഹോമാദി കർമ്മങ്ങളാലും മററും ശുദ്ധീകരിക്കാനൊരുങ്ങുന്നതും. ശിവത്തിനെ കുളിപ്പിച്ചു നിർമ്മലമാക്കാൻ തുടങ്ങുന്നതു് വെള്ളത്തെ നിർമ്മലപ്പെടുത്താൻ വെള്ളം കൊണ്ടുതന്നെ കഴുകുമ്പോലെയാണ്. ഏതിനും അതീതനായ ശിവം ബോധത്തിൽ അമർന്നു നില്ക്കുന്നുവെന്ന് കർമ്മികൾ ഭാവിക്കുന്നതിനാൽ "നിഴൽപുതച്ചെണ്ണീടുവോർ" എന്നും ശിവത്തെ ധ്യാനിക്കുന്തോറും അതകന്നകന്നു പോകുന്നതിനാൽ നിഴലിന്റെ നീളമളക്കാൻ നോക്കുന്നപോലെയാണെന്നും പറഞ്ഞു. ശിവസത്യം അറിയുന്നവരും കർമ്മികളായിത്തീരുന്നതിനാൽ അവർക്ക് ആരാണു തുല്യമെന്നു പറയാൻ എന്നും പറഞ്ഞു.

നീന്തിടുന്നവനുള്ള ദുഃഖമണുവും
വെള്ളത്തിനില്ലേ, നട-
ക്കുന്നോൻതൻക്ലേശമെഴാ വഴിക്കു, മതുപോൽ
മൂഢൻ വചിച്ചുള്ളതും,
ആററിൻവായ്പൊതിയുന്നപോലെ, കയറാൻ
വിണ്ണേണിചാരുന്നപോൽ,

കാററിൻകാലുപിടിച്ചപോലു, മിതര-
ക്കേന്തേഫലം ചെയ്യുവാൻ? 4

കർമ്മികൾ, എങ്ങും ഊട്ടുഭവെ നിറഞ്ഞു് എത്രയു ബൃഹത്തായ്, ആനന്ദസാഗരമായി ഭവിക്കുന്ന ശിവത്തെ ഒരു രൂപത്തിൽ ആവാഹിച്ചുനിൎത്താമെന്നു കരുതുന്നതിനെ 'ആററിൽവായ് പൊതിയുന്നപോലെ' എന്നും, ജപ, യജ്ഞ, ഹോമ, ധൂപ, പൂജാദികർമ്മങ്ങൾക്കും അവ അനുഷ്ഠിക്കുന്ന സ്ഥാനങ്ങൾക്കും കർമ്മികൾക്കും ഉൾ, പുറമായി ബൃഹത്തായിരിക്കുന്ന പൂർണ്ണശിവം എങ്ങും നിറഞ്ഞിരിക്കുന്നുവെന്നതറിയാതെ പൂജാദികളിൽക്കൂടിയും മറവും അറിയാൻ ശ്രമിക്കുന്നതു് ആകാശത്തിനെ ഗ്രഹിക്കാൻ ആകാശത്തിൽ ഏണിചാരി, അതിന്മേൽ കയറിനിന്നു് പിടികൂടാൻ ശ്രമിക്കുന്നതുപോലെയാണെന്നും, കാററിനെപ്പിടിക്കാൻ (അതിനു കാലില്ലെന്നറിയാതെ) അതിൻെറ കാലിൽ കടന്നുപിടിക്കാൻ ശ്രമിക്കുന്നതുപോലെ, രൂപങ്ങൾക്കും അരൂപങ്ങൾക്കും അതീതമായി, അരൂപാരൂപമായ ശിവത്തെ, കർമ്മികൾ നാമരൂപങ്ങളിൽക്കൂടി പ്രാപിക്കാൻ ശ്രമിക്കുന്നു എന്നും പറഞ്ഞിരിക്കുന്നു.

ആകാശം പോകുവോനക്കടവെത്തു, പടവേ,-
താഴമേ, താഴിയേതോ

മീകാനെപ്പോലെ യോരോത്തുറകളിലലയും
പാട്ടപെട്ടെന്നുമുണ്ടോ?

കായത്തെക്കാത്തവന്നാക്രിയകളുമുചിതം
യോഗികൾക്കേതുകർമ്മം?

പൂർണ്ണത്വം പിന്നെവൃത്തിപ്പെട്ടവതിനരുതേ
കാല, മാകാശവും പോൽ. 5

മീകാൻ—കപ്പൽക്കാരൻ.

യോഗി—ശിവയോഗി

നിരാലംബനായും നിരാധാരനായും നില്ക്കുന്ന ശിവയോഗിക്കു് തന്റെ നിരാലംബനത്തിന്റേയും നിരാധാരത്വത്തിന്റേയും പ്രാപ്തിക്കു ആലംബവും ആധാരവും ഒരിക്കലും മാറ്റങ്ങളെല്ലാത്തതിനാൽ ആകാശം............താഴിയേതോ എന്നു പറഞ്ഞിരിക്കുന്നു. ഭൂമിവിട്ടാൽ ഉടനേ ഉള്ള ആകാശംതന്നെയാണു് ഹിമാലയത്തിന്മുകളിലുമുള്ള ആകാശവും. നിരാധാരത്വത്തെ പ്രാപിക്കാൻ ആധാരത്വം തടസ്സമായതിനാൽ പരിപൂർണ്ണ സ്വസ്വരൂപത്തെ പ്രാപിക്കാൻ കർമ്മികൾ അവലംബിക്കുന്ന സർവ്വാനുഷ്ഠാന വിധികളും തടസ്സമാണെന്നതിനെ കാണിക്കുന്നു. ഇനി, മാർഗ്ഗങ്ങളില്ലെങ്കിലും ഭൂമിയിൽനിന്നും ആകാശത്താകണമല്ലോ എന്നാണെങ്കിൽ, താൻ ഇപ്പോൾ ഇരിക്കുന്ന ഭൂമിയേ ആകാശത്തിലാണല്ലോ സ്ഥിതിചെയ്യുന്നതു് എന്നോർമ്മിക്കേണ്ടതാണു്. തന്റെ സത്യാവസ്ഥ അറിയുകയേ ഇവിടെ വേണ്ടിയുള്ളു. അതായതു് തന്റെ മോചന സ്വരൂപത്തിൽതന്നെ താൻ ഇരുന്നുകൊണ്ടാണു് മോചിക്കാനാഗ്രഹിക്കുന്നതു് എന്നു് താനറിയേണ്ടതാണു്. താൻ ത്രികാലങ്ങളിലും തന്റെ നിത്യ, സത്യമായ (സ്വസ്വരൂപ) ശിവസ്വരൂപത്തെ വിട്ടുപിരിഞ്ഞിട്ടില്ലെന്നറിയുകയേവേണ്ടു. ഇപ്പോൾ ഈ പരമാർത്ഥത്തെ മറന്നുകഴിയുന്ന താൻ, ലക്ഷ്യപ്രാപ്തിക്കായി ഈ പരമാർത്ഥത്തെ ഉണരുകയേ വേണ്ടിയുള്ളു. ഇത്തരുണത്തിൽ അനുഭവജ്ഞാനിയായ സാധു ഗോപാലസ്വാമി തൃപ്പാദങ്ങൾ (ഈ വ്യാഖ്യാതാവിന്റെ ഗുരു) ആവത്തിച്ചാവത്തിച്ചുപദേശിച്ചിട്ടുള്ള പ്രസക്ത ഭാഗം ഉദ്ധരിച്ചുകൊള്ളട്ടെ.

“തന്നെ താൻ പ്രാപിക്കേണ്ടതായിട്ടില്ല. താൻ ആദ്യമേ, തന്നെ പ്രാപിച്ചവനാണു്. നിത്യനിവൃത്തനും നിത്യപ്രാപ്തനുമാണു് താൻ. എപ്പോൾ അന്വേഷണം മതിയാക്കുന്നുവോ

അപ്പോൾ പ്രാപിച്ചവനാകുന്നു. അവൻ, ഉന്മേഷവാനായും തേജസ്വിയായും പൂർണ്ണദൃഷ്ടിയോടുകൂടിയവനായും ഭവിക്കുന്നു

അതല്ലാതെ തന്നിൽനിന്നും അന്യമായ സാധനമൂലം തന്നെ പ്രാപിക്കാൻ ശ്രമിച്ചവന്റെ അടുത്തു സൂക്ഷിച്ചാൽ ചിലപ്പോൾ അവൻ "ഇപ്പോൾ എനിക്കു നല്ല ആഹാരം ലഭിക്കുന്നില്ല, പരിസരം അനുകൂലമല്ല, ദാരിദ്ര്യം ബാധിച്ചിരിക്കുന്നു. അതുമൂലം സാക്ഷാത്ക്കാരം മുമ്പിലത്തെപ്പോലെ അത്ര ശരിപ്പെടുന്നില്ല, എന്നും മററും പറയുന്നതു കേൾക്കാം. അപ്രകാരം ഉള്ളവൻ സാക്ഷാല്ക്കാരം പ്രാപിക്കാത്തവനും അന്യരെ വഴിതെററിക്കുന്നവനുമാണ്".

"ഏററവും എളുപ്പവും പ്രയാസമില്ലാത്തതുമായ സാക്ഷാത്ക്കാരത്തിനു താൻ ഒന്നും ചെയ്യേണ്ടതായില്ല. പ്രജകൾക്കെല്ലാം എപ്രകാരമാണോ രാജാവു വലിയവനായിരിക്കുന്നു, വാദിക്കും പ്രതിക്കും ജഡ്ജി ഒരു പോലെ തോന്നപ്പെടുന്നു, അതുപോലെ അതെല്ലാപേർക്കും ഒരുപോലെ വലുതാകുന്നു".

"ഇന്നു ലോകത്തു് ഏററവും എളുപ്പമായ ഒരു പ്രവൃത്തിയുണ്ടെങ്കിൽ അതു സാക്ഷാല്ക്കാരമാകുന്നു. അതിലേക്കു് താൻ ഒന്നും ചെയ്യേണ്ട എന്നതിനെക്കാൾ എളുപ്പം മററെന്താണ്? പ്രപഞ്ചദുഃഖനിവൃത്തിയും ജഡദുഃഖനിവൃത്തിയും ഒരേസമയത്തു സംഭവിക്കുന്നതിനു താൻ ഒന്നും ചെയ്യേണ്ടാ എന്നതിനെക്കാൾ എളുപ്പം മറ്റൊന്നുണ്ടോ? 'തുടിയാത (ജീവനില്ലാത്ത,മിഥ്യയായ)മായയെ അറുക്കുന്നതിനും പരിപൂർണ്ണബോധത്തെ പ്രാപിക്കുന്നതിനും താൻ ഒന്നും ചെയ്യേണ്ടാ എന്നതിനെക്കാൾ ക്ലേശരഹിതം മറ്റെന്താണ്"? നാമരൂപങ്ങളെ നശിപ്പിച്ച് സച്ചിദാനന്ദത്തെ പ്രാപിക്കുന്നതിനും അങ്ങനെ ജനനമരണാതീതനായി ഭവിക്കുന്നതിനും താൻ ഒന്നും ചെയ്യേണ്ടാ എന്നതിനെക്കാൾ സുഖപ്രദായ മാർഗ്ഗം മറെറന്തുണ്ട്? നിത്യനിവൃത്തമായതിനെ നിവർത്തിക്കുന്നതിനും നിത്യ

പ്രാപ്തമായതിനെ പ്രാപിക്കുന്നതിനും ഒന്നും ചെയ്യാതിരിക്കുക, എന്നറിയുക, എന്നതിനെക്കാൾ ശരിയായി മറെറന്താണ് ചെയ്യാനുള്ളതു്? അപ്പോൾ താൻ ശബ്ദരഹിതമായ പൂർണ്ണകുംഭം പോലെ ആയിത്തീരുന്നു. അന്വേഷണം നിലയ്ക്കുന്നു. ആശ ഒഴിയുന്നു. സംതൃപ്തിയെ പ്രാപിക്കുന്നു".

ഇക്കാരണത്താൽ പ്രകൃതപദ്യത്തിൽ മീകാനെ ...ന്നതുണ്ടോ? എന്നു ചോദിച്ചു.

പൂർണ്ണത്വം........ശവുംപോൽ—കാലം ഭേദമില്ലാതിരിക്കവെ (കാല) ഭേദങ്ങളോടുകൂടി (ഋതുക്കളോടുകൂടി) യും ഇരിക്കുന്നു. അതുപോലെ ആകാശം സ്വയം ഹാനികൂടാതെ മററു ഭൂതങ്ങൾക്കു ഹേതുവായും ഇരിക്കുന്നു. ഈ വൃത്തികൾ ഉണ്ടാകുന്നതു അവയുടെ അപൂർണ്ണത്വത്തിലാണ്. പൂർണ്ണത്വം വൃത്തിരഹിതമായിരിക്കുന്നു. ഈ പൂർണ്ണത്വത്തെ പ്രാപിക്കാൻ അപൂർണ്ണ (കർമ്മ) ങ്ങളിൽ കൂടിത്തന്നെ പോകണമല്ലോ എന്നു ചോദിച്ചാൽ പൂർണ്ണത്വത്തെ പൂർണ്ണത്വം കൊണ്ടു തന്നെ പ്രാപിക്കേണ്ടതാണ്. ആകാശം വൃത്തിപ്പെട്ടുണ്ടായ ഈ അപൂർണ്ണ (കർമ്മ) ഭൂമിയിൽനിന്നും വൃത്തിപ്പെടാത്ത, പൂർണ്ണ (അകർമ്മ) ആകാശത്തെ പ്രാപിക്കാൻ ഭൂമിയിൽകൂടിത്തന്നെ ഉയരത്തിലോട്ടു നടന്നതുകൊണ്ടു് വിശേഷ ഫലമെന്തെങ്കിലും ഉണ്ടാകുന്നുണ്ടോ? കടപ്പുറത്തു നില്ക്കുന്ന ഒരാൾ ആകാശപ്രാപ്തിക്കായി ക്ലേശിച്ചു നടന്നു നടന്നു് എവറസ്റ്റിന്റെ മുകളിൽ ചെന്നു നിന്നതുകൊണ്ടു് കൂടുതൽ വിശേഷമെന്തെങ്കിലുമുണ്ടോ?

തീയിൽകാളുകയില്ല യിന്ധന, മരം,
ഗവ്യത്തിലക്ഷീരവും,
സൂര്യൻ തന്നിലിരുട്ടു, മെന്ന വിധമ-
ജ്ഞാനത്തെയും മാച്ചിടും,

ജ്ഞാനത്തിനാഭിധാന മോക്ഷിലയു ചൊ-
ല്ലീടാം ക്രിയാ നാശ, മ-
ജ്ഞാനിക്കാം പട്ടകർമ്മ വൃത്തികളിലേ-
ർപ്പെട്ടീടുമോ ജ്ഞാനിയും? 6

കാളുക—പ്രകാശിക്കുക, എടുത്തുകാട്ടുക.

അജ്ഞാനിക്കാം—അജ്ഞാനിക്കു, ആകാമെന്നു, യോജിച്ചതായ.

വിറകിനെ അഴിച്ചുകൊണ്ടു പൊങ്ങിയ അഗ്നിയിൽ വിറകും പാലിനെ മാച്ചുകൊണ്ടുണ്ടായ തൈരിൽ പാലും പിന്നീടുള്ളതായിരിക്കുന്നില്ല. അതുപോലെ കർമ്മങ്ങളെ ഉന്മൂലനം ചെയ്തിട്ടു ഉദിച്ച ജ്ഞാനത്തിൽ പിന്നീടു കർമ്മം ഉണ്ടായിരിക്കുന്നില്ല.

കർമ്മങ്ങൾ പാപ, പുണ്യങ്ങളെ ഉളവാക്കി പുനർജ്ജന്മത്തിനു ഹേതുവായിരിക്കുന്നതിനാൽ പട്ടകർമ്മ, വൃത്തികൾ എന്നു പറഞ്ഞു.

സങ്കല്പാത്മകവൃത്തിമൂലമറിവു-
ണ്ടായും ഫലം കേട്ടതാൻ
തങ്ങും കർമ്മ,മൊട്ടുങ്ങിടാതെയറിവിൽ,
പിന്നും മുളച്ചിട്ടുവാൻ.
മുറവുംകോടിരവിപ്രകാശമിരുളാൽ
കെട്ടാൻ ശ്രമിക്കുന്നപോൽ
കഷ്ടം! സർവ്വഗനെഗ്ഗ്രഹിക്കുവതു നീ
കെട്ട,ററകർമ്മങ്ങളാൽ 7

വെറും സങ്കല്പം മാത്രമായ ഈ ലോകത്തിൽ ഭക്തി, കർമ്മം, യോഗം മുതലായ വൃത്തികളും സങ്കല്പങ്ങളിൽക്കൂടിയുള്ളവയാണു്. ഒരു സങ്കല്പത്തെ അഴിക്കാൻ മറെറാരു സങ്കല്പത്തെ കൈക്കൊള്ളുന്നതിൽ ബുദ്ധിയില്ല. സങ്കല്പത്തിൽക്കൂടി ജ്ഞാനം ലഭിച്ചാൽ

തന്നെയും സങ്കല്പം സ്വയം ഒടുങ്ങാതെ അവശേഷിച്ചുനിന്ന് വീണ്ടും ഉല്പത്തിക്കു ഹേതുവായിത്തീരും. അഖിലകാരണവസ്തുവിനെ കർമ്മങ്ങളാൽ പ്രത്യക്ഷമാക്കാൻ ശ്രമിക്കുന്നതിന്റെ അർത്ഥശൂന്യതയിൽ പരിതപിക്കാനേ ഒക്കുന്നുള്ളു.

സൗഖ്യാതീതപദം കൊതിച്ചു ക്രിയചെ-
യ്യുന്നാൽ, ചിരിക്കില്ലയോ
സൗഖ്യാതീത,രുറക്കമുന്നി നടകൊ-
ണ്ടീടുന്നോനെ മുൻ കണ്ടപോൽ;
ശാസ്ത്രം, പൂജ, സമാധി, യജ്ഞ, മെതുമേ
തൽബോധ രാഗങ്ങൾ തൻ
ഗോത്രത്തിൽ പെട്ട,മൊക്കെ മായയതിനു-
ള്ളേറ്റം വികാരങ്ങൾ താൻ. 8

സൗഖ്യാതീതർ—ശുദ്ധമുക്തർ.

ഉറക്ക........ണ്ടീടുന്നോൻ—ഉറങ്ങാൻവേണ്ടി എണീററു നടതുടങ്ങിയവൻ.

തൽബോധ........ഗോത്രം — അജ്ഞാനം.

മായ........ങ്ങൾ — സ്വപ്നമോഹങ്ങൾ.

ജീവബോധം ഒഴിഞ്ഞുണ്ടാവുന്ന നിത്യസുഖത്തിനാഗ്രഹിക്കുന്നവർ ഇന്ദ്രിയ വികാരങ്ങളെ ഒഴിവാക്കാൻ ശ്രമിക്കാതെ, അവയെ ഊട്ടാൻ, കൂട്ടുപിടിച്ചു കർമ്മങ്ങൾ ചെയ്താൽ നെയ്‌വീണ നെരിപ്പുപോലെ ജീവബോധം വർദ്ധിക്കാനേ തരമുള്ളു. അറിവുള്ളവർക്ക് ഇതറിയാമെന്നുള്ളതിനാൽ 'ചിരിക്കില്ലയോ സൗഖ്യാതീതർ' എന്നു ചോദിക്കുന്നു. കർമ്മികൾ സ്വകർമ്മങ്ങളാൽ ബന്ധവിനിർമുക്തി എന്ന ലക്ഷ്യപ്രാപ്തിയിൽ നിന്നും അകന്നകന്നു പോകുന്നതിനാൽ അവരെ ഉറങ്ങാനാഗ്രഹിച്ച്, ശയ്യയെ പ്രാപിക്കാതെ, എണീററു നടക്കുന്നവർക്കു തുല്യമെന്നു പറഞ്ഞു.

എന്തേ, കർമ്മനിവൃത്തിസൗഖ്യമുളവാ-
ക്കീടുന്നുവെന്നാലതിൻ
ബന്ധത്തിങ്കലുദിച്ചിടുന്ന തറിയൂ
ദുഃഖം സമൂലം ചിരം;
വന്ധ്യാഭോഗസമം, ലഭിച്ചതതുപോൽ
മുൻ, പിന്നൊഴിഞ്ഞു, ണ്ടു, ടു-
ത്തെന്തും തൊട്ടുതൊടാതെ വാഴ-
മതിവിജ്ഞന്നെ സ്മരിച്ചിടെടോ! 9

ലഭിച്ചു........ണ്ടുടുത്തു്—എങ്ങനെയോ അങ്ങനെയെന്ന മട്ടിൽ അനായാസേനയുള്ള ഒരു ജീവിതം നയിച്ചുകൊണ്ടു്.

തൊട്ടുതൊടാതെ—ഏതിനോടും ചേർന്നിരുന്നാലും ഒന്നിനോടും ബന്ധപ്പെടാത്ത മട്ടിൽ

ഈ ജീവിതത്തിൻെറ മിഥ്യാത്വത്തെ കണ്ടുകൊണ്ടു 'ഉണ്ടതും ഉടുത്തതും മാത്രം മിച്ചം' എന്നു് കുണംകുടി മസ്താൻ പാടിയിട്ടുണ്ടു്.

തൽബോധത്തെയൊഴിച്ചു മൗനശിവമായ്-
ത്തീരാനുപായങ്ങളായ്
മുമ്പേയുള്ളൊരു സൂത്ര, ശാസ്ത്ര നിവഹം,
വിമ്മിക്കരഞ്ഞോതലും,
കമ്പൻ നീണ്ടുതെളിഞ്ഞിരുന്ന പെരുമ
ഭ്യാസങ്ങളും, ജ്ഞാനിതൻ
മുമ്പിൽത്തൽ പരിഹാസ പാത്രമവനിൽ
ചെയ്യും ചിരിപ്പേ ഫലം. 10

വേദാഗമ വഴികളിൽക്കൂടിയുള്ള ജ്ഞാനശാസ്ത്രങ്ങളെല്ലാം ജീവബോധത്തെ ഒഴിച്ചു മൗനാനന്ദത്തെ പ്രാപിക്കാനുള്ള ഉപായങ്ങളായതിനാൽ 'മൗനശിവമായ്ത്തീരാനുപായങ്ങളായ്............ ........ഞ്ഞോതലും' എന്നു പറഞ്ഞു.

കമ്പൻ—ചാഞ്ചല്യമുള്ളവൻ, സ്ഥിത പ്രജ്ഞത്വമില്ലാത്തവൻ.

തന്നെ തന്നിൽനിന്നും അകററുന്ന അഭ്യാസങ്ങളായതിനാൽ പെറും അഭ്യാസങ്ങളും എന്നു പറഞ്ഞു.

ചെയ്യും ചിരിപ്പേ—ഉളവാക്കുന്ന ചിരിമാത്രം.

ചൂടേല്ക്കാതെ, തലയ്ക്കു കൊച്ചുകുടയും
കാലിൽ ചെരിപ്പും, ധരി-
ച്ചീടാ,തംബരമാകെ മൂടി, തറയിൽ
തോലും വിരിച്ചെന്നപോൽ,
തന്നെത്താനറിയാതെ, യൊന്നു, പലതായ്
ഭിന്നിച്ച വാദങ്ങളോ-
ടൊന്നോടൊന്നെതിർ നിന്ന ശാസ്ത്രമെത്തുമാ-
ക്കേകം സ്വയം മുക്തിയെ. 11

തന്റെ പാകാ പാകതകളെ കണ്ടറിഞ്ഞു് തനിക്കെന്നായ് ഗുരു അരുളിച്ചെയ്യു ഉപദേശവും മാർഗ്ഗവുമേ തനിക്കു ഫലപ്പെടുകയുള്ളൂ എന്നറിയാതെ, ഉലകം പലവിധമെന്നപോലെ, പലേ വൈവിദ്ധ്യങ്ങളോടുകൂടി എണ്ണമററു നിൽക്കുന്ന ശാസ്ത്രങ്ങളെ പഠിച്ചാൽ മുക്തിയുണ്ടാവുമെന്നു കരുതുന്നവരെ ഉദ്ദേശിച്ചു് "ചൂടേല്ക്കാ............വിരിച്ചെന്നപോൽ" എന്നു പറഞ്ഞിരിക്കുന്നു.

തത്ത്വംമുപ്പത്തിയാറും വിട്ടമലവറിവായ്
ത്താൻ സ്വയം തീൎന്നീടത്താ
സത്യം കാണാതെ നിന്നോരറിവിനു ത്രിപുടീ
ഭേദമററന്നിടത്തും.
പ്രത്യക്ഷപ്പെട്ടുകാണാനരുതൊരു ശിവനെ-
ക്കണ്ടിടാൻ കഷ്ട, മയ്യോ!
മിഥ്യാഭാവങ്ങൾ പെറേറാരനുഭവമുറവായ്
നിന്ന ബോധത്തിനാമോ ? 12

തത്ത്വം........നിടത്തും—സ്വസ്വരൂപ വസ്തുവിനെ പൊതിഞ്ഞു നിന്ന തത്ത്വങ്ങൾ ഒഴിയുമ്പോൾ തന്റെ ജ്ഞാനസ്വരൂപം ഉദയമാകും. ഈ അറിവും അവിടെ, അറിയുന്നവൻ, അറിയിക്കുന്നവൻ, അറിവ്, എന്നുള്ള ത്രിപുടീഭാവത്തിലാണു കാണപ്പെടുന്നതു്. എത്രയും സൂക്ഷ്മതമമായ ഈ ഭാവവ്യത്യാസം മാഞ്ഞിടത്തുപോലും.

മിഥ്യാ........ത്തിനാമോ?—ഭാവനകൾ എല്ലാം മിഥ്യയാണു്. ആ ഭാവനകളിൽക്കൂടി തോന്നുന്ന രൂപങ്ങളും അവയെ കണ്ട അനുഭവങ്ങളും തദനുസരണം മിഥ്യയാവാനേ തരമുള്ളു. ഇങ്ങനെ മിഥ്യയെ ആധാരമാക്കി നില്ക്കുന്ന ബോധത്തിനു് (സത്യവസ്തുവിനതാണെന്നു കാണിക്കാൻ) കഴിവുണ്ടാവുമോ?

ബോധത്തിന്നെ യഴിപ്പതാണു ശിവനും
തന്നിച്ഛയെന്നാകിലാ—
ബോധത്തിന്നെ യൊഴിഞ്ഞതാണു വരമായ്
വേൾക്കാൻ നിനക്കുള്ളതും;
ബോധം നിന്നിലിഴഞ്ഞിടുന്ന തറിയു—
ന്നില്ലെന്നതജ്ഞാനമാം
ബോധിച്ചീടുക മാർഗ്ഗമുള്ളതിനിബോ—
ധത്തിൻ നിവൃത്തിക്കു നീ. 18

നിന്റെ ബന്ധനാവസ്ഥയിൽ ശിവം ഉടലിനെഅഴിച്ചു മായയിൽ മറച്ചുവയ്ക്കുന്നതുപോലെ മുക്തി അവസ്ഥയിൽ ജീവബോധത്തെ അഴിച്ചു തന്റെ നിത്യാനന്ദസ്വരൂപമാക്കുകയും ചെയ്യുന്നു. സൃഷ്ടിസ്ഥിതിസംഹാരങ്ങളും അവന്റെ ഇച്ഛാമാത്രകാര്യങ്ങളാണു്. നിന്റെ ഇച്ഛയും ശിവന്റെ ഈ ഇച്ഛയ്ക്കൊത്തു വരണം. അവന്റെ ഇച്ഛ തന്നെ തനിക്കും ഇച്ഛയെന്നാവട്ടെ. ശിവൻ സർവ്വത്തിനേയും അഴിക്കുമെങ്കിൽ നിന്റെ ജീവബോധത്തെപ്പോലെ

ആത്മബോധത്തെയും അഴിക്കാനവനൊക്കും. അതിനാൽ നിൻെറ ആത്മബോധത്തെ ഒഴിക്കുന്നതിനു എന്താണു നീ പ്രയത്നിക്കാനുള്ളതു്. നീ ശിവമേയായിരുന്നാൽ ആ ശിവൻെറ ഇഛ സ്വഛന്ദമായി വിഹരിക്കുകയും അങ്ങനെ നിൻെറ ആത്മബോധവും കൂടി ശിവസ്വരൂപമായി ഭവിക്കുകയും ചെയ്യും.

ബോധംനി........തജ്ഞാനമാം—നീ കർമ്മത്തെ വിടാതിരിക്കുവോളം ജീവബോധം നിന്നെയും വിട്ടുമാറാതെ നിൻെറ ജീവനെന്നോണം നിന്നിൽ ചേർന്നുനില്ക്കുന്നതിനെ നു അറിയാതിരിക്കുന്നതിനെയാണു് അജ്ഞാനമെന്നു പറയുന്നതു്.

സൃഷ്ടിസ്ഥിതിസംഹാരങ്ങൾ മൂന്നും ജീവസങ്കല്പം മാത്രമാണു്. അതിനെ എപ്പോഴും അഴിച്ചുകൊണ്ടിരിക്കുന്നതു് ഈശ്വര സങ്കല്പവും. എവിടെ നോക്കിയാലും ഈശ്വരൻ അഴിച്ചുകൊണ്ടിരിക്കുന്നതു കാണാം. ആർക്കും അതു തടുക്കാനും സാദ്ധ്യമല്ല. അപ്പോൾ എന്തുകൊണ്ടു് നാം അതിൽ അനുഭാവപൂരസ്സരം ചേൎന്നു കൊടുക്കുന്നില്ല. നാം ഈ ഈശ്വര വൃത്തിയോടു അവിരോധമായിരുന്നാൽ പുനരാവൎത്തികൂടാതിരിക്കാം. ഏററവും ഭൂഷണമായിട്ടുള്ളതു് ഈശ്വരനോടു് ചേർന്നുകൊടുക്കുകയാകുന്നു. നാം എപ്പോഴും നമ്മുടെ കാരണസ്വരൂപത്തിൽ (ബോധരൂപത്തിൽ) ഇരുന്നുതന്നെ ഈശ്വരനോടു ചേർന്നുകൊടുക്കുക. ഇതറിയാതെയുള്ള സകല കൎമ്മപദ്ധതികളും ഉൾബോധത്തെ കെടുക്കുന്ന അജ്ഞാനമാണു്.

രോഗത്തോടൊഴിയും മരുന്നു, വിറകോ-
ടൊത്തഗ്നി ധൂമങ്ങളും,
രാഗത്താൽ പടരുന്ന കർമ്മനിരയോ-
ടൊത്തററുപോം ചിത്തവും;
യോഗത്താൽ നിഴലായ വൃത്തിയതുമാ-
ത്മാവിൽ സ്വരൂപിക്കുവാൻ
വേഗം, ജീവനെയാസ്വരൂപമതിലാ-
ററിട്ടു,ന്നൃമററാകനീ.

രാഗത്താൽ........ചിത്തവും—പലതുമായിനിന്ന കർമ്മങ്ങൾക്കു മനസ്സുളവു മാത്രമേ നിലയുള്ളു. അതിനാൽ കർമ്മം ഒഴിയു മ്പോൾ മനസ്സും മായുന്നു.

നിഴലാ........പിക്കവാൻ—സൂര്യപ്രകാശം ഉച്ചിക്കു മുകളിൽ വരു മ്പോൾ ശരീരത്തിന്റെനിഴൽ ശരീരത്തിൽ തന്നെ അഴിഞ്ഞു തീൎന്നതായിരിക്കുന്നു. അതുപോലെ തൻെറ ആത്മബോധം തനിക്കൊത്തു സാക്ഷിനിലയിൽ്നില്ക്കുമ്പോൾ ചെറിയ നി ഴൽ വലിയ നിഴലിൽ മറഞ്ഞുപോകുന്നപോലെ ജീവബോ ധം ആത്മബോധത്തിൽ അഴിഞ്ഞു പോകുന്നു. ഇപ്പോൾ ആത്മാവും അതിൻെറ ബോധവും എന്നു രണ്ടായിരിക്കുന്ന അവസ്ഥ മാറുവാൻ ആത്മബോധവും ഒഴിഞ്ഞു് അതു സ്വരൂ പമായിത്തീരേണ്ടതാണു്. ജീവബോധം മുൻപിനാലേ തന്നെ ആത്മബോധത്തിൽ അഴിഞ്ഞിരിക്കയുമാണല്ലോ.

തന്നെത്തൻകരണങ്ങൾ കണ്ടൊരറിവേ
നീ, യിവിധംനിന്നക-
ത്തൊന്നായ് നിന്നൊളികാട്ടിനില്ക്കുമറി വീ
ഞാൻ, നിന്നെനീകാണവേ,
അന്ന്യം നിന്നതുപോലെ മായു മഖിലം,
കാണാതെ ശങ്കിച്ചു നീ
യെന്നെത്തേടരുതേ, നിമഗ്നഹിമമാ-
ഴിക്കുള്ളപോൽ മായുനീ. 15

തന്നെ—തൻെറ സ്വരൂപത്തെ

തൻകരണങ്ങൾ—തൻെറ അന്തഃകരണവൈഭവങ്ങൾ.

തന്നെ .......റിവേ, നീ—മനസ്സ് സ്ഥൂല ചക്ഷുസ്സിൻെറ സഹായ ത്തോടുകൂടി വസ്തുക്കളെ കാണുമ്പോൾ ബഹിർമ്മുഖമായി ഗതിക്കുന്നതിനാൽ അന്തഃകരണവൈഭവങ്ങളുടെ പ്രതിബിം ബമായ ഈ ബാഹ്യപ്രപഞ്ചത്തെയും തൻെറ സ്ഥൂലദേഹ

ത്തെയും കണ്ടിട്ട് ഈ കണ്ടറിഞ്ഞ അറിവിനെ സത്യമെന്നു കണക്കിലെടുക്കുന്നു. ഈ ജീവബോധത്തിൽക്കൂടിയുള്ള അറിവാണു നീ (ശിഷ്യൻ)

ഒന്നായ്—സർവ്വതത്ത്വങ്ങളും ഒഴിഞ്ഞു്

നിന്നൊളി—നിന്റെ ആത്മസ്വരൂപം.

ഈ ഞാൻ— ബ്രഹ്മസ്വരൂപത്തിൽ പ്രത്യക്ഷനായി നില്ക്കുന്ന ഞാൻ (ഗുരു)

നിന്നെ നീ കാണവെ—നിന്റെ നിത്യസത്യമായ ആത്മസ്വരൂപത്തെ നീ കാണുമ്പോൾ

അന്ന്യം നിന്നതുപോല—എല്ലാ അന്ന്യതത്വങ്ങളും (താൻ–തന്റെ ഗുരു എന്നഭേദവും) ഒഴിഞ്ഞു മാറിയപോലെ

കാണാതെ ശങ്കിച്ചു—നിന്നെ അനുഗ്രഹിച്ചുകൊണ്ടു് നിനക്കു പ്രത്യക്ഷനായി അന്ന്യമെന്നോണം ഇതുവരെ നിന്ന ഗുരുവിനെ കാണാതാകുമ്പോൾ തെററിദ്ധരിച്ചു്.

എന്നൊത്തേടരുതേ–(ഗുരു, ശിഷ്യസ്വരൂപങ്ങൾ ഏകമാകുന്നതോർമ്മിക്കാതെ) തന്റെ ഗുരു തനിക്കു നഷ്ടപ്പെട്ടുപോയി എന്നു ഭയന്നു് അന്വേഷണം നടത്തരുതു്.

നിമഗ്ന........മായുനീ—സാഗരത്തിൽ വീണ ആലിപ്പഴം പോലെ നിന്റെ സ്വരൂപം ഗുരുസ്വരൂപത്തിലഴിഞ്ഞവനായിത്തീരുക. നീ ബ്രഹ്മമായി ഉദ്ധരിക്കുക.

കല്യാണാർത്ഥമെഴും ചടങ്ങിൽ വധുവോ
തൻമൈഥുനം കണ്ടുപോ-
ലെല്ലാക്കർമ്മവുമാചരിക്ക ശിവനെ-
പ്രാപിച്ച സൗഖ്യത്തൊടേ,
വ്യാപിച്ചിട്ടൊളിതന്നിലെണ്ണയതി നു-
ണ്ണായിക്കലാശിച്ചപോൽ
പ്രാപിച്ചീടുക നീ, ശിവത്തെ യവനർ
പ്പിച്ചററ കർമ്മത്തൊടേ. 16

കല്യാണാ........കണ്ടപോൽ—ഒരു കല്യാണച്ചടങ്ങിനെസ്സർശിച്ചു ണ്ടാവുന്ന അടിയന്തിരാദി പല പല കർമ്മങ്ങളിലും വധു, തന്റെ ലക്ഷ്യമായ മൈഥുനരസത്തെ ആസ്വദിക്കുന്നതു പോലെ

വ്യാപി........ച്ചപോൽ–എണ്ണ ഒരേസമയത്തു് തിരിയിൽക്കൂടി പ്ര കാശിക്കുകയും സ്വയം അഴിഞ്ഞുകൊണ്ടിരിക്കുകയും ചെയ്യു ന്നപോലെ.

പ്രാപി.......ത്തോടേ—(എണ്ണ, തിരി, പ്രകാശം ഈ മൂന്നും ക്രമേണ ഒന്നിച്ചെരിഞ്ഞഴിഞ്ഞൊഴിയുന്നതുപോലെ) നീയും നിന്റെ കർമ്മങ്ങളും തൽഫലങ്ങളും തന്റെ നിത്യാനന്ദ സ്വരൂപമായ ശിവത്തിൽ അപ്പിക്കപ്പെട്ടു്, സ്വകർമ്മ നിവൃ ത്തി പരിപൂർണ്ണമായി നിർവ്വഹിച്ചവനാകുക.

---

## അധികാരം അഞ്ച്.

# ഭക്തിനിവൃത്തി

തീൎത്ഥസ്നാന, ജപോ, വ്രതങ്ങൾ തൊഴിലാ
യുണ്ണാതെ, നല്ലോരു നാ-
ളൂർത്തൻ, തൈസ്വരമൊടാലയത്തിലമരു-
ന്നൊന്നാണനായാസനായ് ?
ഇന്നേ ദുഃഖമവന്നു, മേലുമിതുപോ-
ലെ,ന്നാലിതെല്ലാമൊഴി-
ഞ്ഞെന്നേ, താൻ തനിയേയിരുന്ന സുഖമി-
ങ്ങുണ്ടായിടുവാനൊത്തിടും ?

(നിത്യ) സുഖത്തെ ആഗ്രഹിച്ച് അതിനെ പ്രാപിക്കുവാൻ ശ്രമിക്കുന്നവൻ ദുഃഖത്തിനെ കൂട്ടു പിടിക്കുന്നതിന്റെ അനൗചിത്യത്തെക്കാണിക്കാൻ 'ഇന്നേ ദുഃഖമവന്നു' എന്നു പറഞ്ഞിരിക്കുന്നു. 'മേലുമിതുപോൽ' എന്നു പറഞ്ഞിരിക്കുന്നതിനാൽ ഭക്തി, വ്രതാദികളാൽ ലക്ഷ്യപ്രാപ്തി സാദ്ധ്യമല്ലെന്നും സാദ്ധ്യമല്ലാത്തതിനാൽ എന്നാലും അതു തുടർന്നു ചെയ്യേണ്ടിവരുമെന്നതുമാത്രം ഫലമെന്നും അൎത്ഥം.

ദേഹാധ്യാനത്തിനാൽ തന്നുടൽ നെറിയൊഴിവാ-
മെന്നു നണ്ണി, ക്കെട്ടും, നീ
ദേഹായാസത്തിനാലൊത്തിടുവതുമുരചെ-
യ്യാരു, നീ, കേട്ടതെങ്ങോ ?

ദേഹം കേളണ്ടെണീററി നിലമതിൽ നടമാ-
ട്ടം പിണം; ജീവന ററി
ദേഹം മന്നിൽ ചരിക്കം നിലവരുവതിനായ്
ജ്ഞാനമാർഗ്ഗം ശ്രുവിക്കു. 2

ദേഹാധ്യാനത്തിനാൽ—ക്ഷേത്രങ്ങളും മററും സന്ദർശിക്കാൻ യാത്ര ചെയ്തും വ്രതമിരുന്നു് മനസ്സിനേയും ശരീരത്തേയും ക്ലേശിപ്പിച്ചും അഭ്യാസങ്ങളാലും ഹോമാദികർമ്മങ്ങളാലും മററും അധ്യാനപ്പെട്ടു്.

ഉടൽനെറി—ദേഹമാണു ഞാൻ എന്ന ബോധം.

ദേഹം കേ........പിണം—ആത്മാവു് കർമ്മരഹിതമായതിനാൽ ഉണ്ണുക, നടക്കുക എന്നി കർമ്മങ്ങൾ ദേഹത്തെയും ജീവനേയും കുറിക്കുന്നവയാണു്. ഇവ രണ്ടും എപ്പോഴും അഴിയാമെന്നുള്ളതാകയാൽ, നാളത്തെ പ്രേതമാണു് ഇന്നു് മംഗളസ്വരൂപിയായി ഈ നടമാടുന്നതു് എന്നോർമ്മിക്കണം.

ജീവനററി........വതിനായ്—നാം ഇന്നു് വഹിച്ചുകൊണ്ടിരിക്കുന്ന ദേഹത്തിനു് ഈ 'നാളത്തെ പ്രേതം' എന്ന അവസ്ഥ മാറി ഇന്നും ദേഹം, ദേഹം മാത്രം എന്നു് ശുദ്ധശിവബോധത്തിൽ ഈ ലോകത്തിരിക്കുന്നതിനു്.

വന്നീടുന്നെങ്ങുനിന്നെ ന്നൊരുവനൊടപരൻ
കേട്ടവാററു, താൻ, തൻ
മുന്നാട്ടം വിസ്മരിച്ചാലവനൊടു തിരിയെ-
പ്പോയിടാനുള്ള മാർഗ്ഗം
ചൊന്നാലുണ്ടാം ഫലംപോൽ ക്രിയകളിൽ മുഴുകം
മൂഢനും, മുക്തിമാർഗ്ഗം
ചൊന്നാലെന്തേഫലം, ഭ്രാന്തനവരുമെഴുലോ-
കങ്ങളും തോന്നുമൊന്നായ്. 3

ക്രിയകളിൽ........മൊന്നായ്—തൻെറ സ്വന്തം രാജ്യമേതെന്നു പോലും അറിഞ്ഞുകൂടാത്തവന് ആ രാജ്യത്തിൽ അവൻെറ സ്ഥാനമിന്നതാണെന്നു വഴിപറഞ്ഞു കൊടുത്താലും ഒരു ഫലവുമില്ലാത്തതുപോലെ ക്രിയാരഹിതനായ തനിക്കു യാതൊന്നും ചെയ്യേണ്ടതായിട്ടില്ല എന്നറിയാത്തവനോട് ക്രിയനിവൃത്തിയെ ഉപദേശിച്ചാലും അവനു ഫലപ്പെടാതെ പോകുന്നു. ഈ കണ്ടതൊക്കെത്തന്നെയാണ് തൻെറ ലോകമെന്നുറച്ചിരിക്കുന്നവന് ഇതെല്ലാമൊഴിഞ്ഞ സ്വസ്വരൂപത്തെപ്പററി ഊഹിക്കാൻ കൂടി കഴിയുന്നില്ല. നാമരൂപാദികളിൽ ഭ്രമിച്ചിരിക്കുന്നവന് അവയൊഴിഞ്ഞ സത്യത്തെപ്പററി ചിന്തിക്കാൻ കഴിയാതെ വരുന്നു. ഇപ്രകാരം ഇക്കണ്ടതല്ലാതെ തനിക്കൊരു സാക്ഷാൽ സ്വരൂപം വേറെയുണ്ടെന്നു മനസ്സിലാക്കുകപോലും ചെയ്യാത്തവന് സ്വസ്വരൂപ പ്രാപ്തിക്കു മാർഗ്ഗം ഉപദേശിച്ചതുകൊണ്ടു ഒരു പ്രയോജനവും ഉണ്ടാകാൻ പോകുന്നില്ല. പാരീസിനെപ്പററി ഒന്നും അറിയാത്തവന് അതിനകത്തുള്ള ഏതു സ്ഥാനവും ഒന്നുപോലെ തന്നെ. അതിനാൽ 'എഴുലോകങ്ങളും തോന്നു മൊന്നായ'' എന്നു പറഞ്ഞു.

ഗുരൂപദേശം മുഖേനയെങ്കിലും പരോക്ഷമായി സ്വസ്വരൂപത്തെപ്പററി ശിഷ്യനു് ഒരു മുന്നറിവുണ്ടായിരിക്കേണ്ടതിനെപ്പററി വ്യക്തമായ ഭാഷയിൽ ദൃഷ്ടാന്തസഹിതം പറഞ്ഞരിക്കുകയാണു്.

മെയ്യിൽ പൊൻകാവികെട്ടിട്ടരയതിൽ വടവും,
ചാമ്പലെങ്ങും പുരട്ടി
ട്ടയ്യോ! വെൺപല്ലുകാട്ടുന്നതുമറിവിനുതാൻ
ചെയ്ക ചൂതാട്ടമേ, കേ൦;

സമ്പൂർണ്ണൻ സത്യനെല്ലാക്കൊതികളുമറുവോൻ,
ജീവനല്ലജ്ഞനോർക്കു,
മെയ്ബന്ധം മിഥ്യയായുള്ളവനൊരു വടിവും
വാർത്തയും കാണ്മതില്ലേ. 4

അറിവിനു—സ്വസ്വരൂപജ്ഞാനത്തിനു (പ്രകൃതത്തിൽ, തന്റെ സത്യമായ ജ്ഞാന സ്വരൂപത്തിനെന്നപോലെ ഇക്കാണുന്ന ജഡശരീരത്തിനും). ശരീരം ഉയിരിനെ മറച്ചു നില്ക്കുന്ന പോലെ, വേഷം ശരീരത്തെ മറയ്ക്കുന്നു.

സമ്പൂർണ്ണൻ........മറുവോൻ—പൂർണ്ണനായ ശിവം ഒരാഗ്രഹവുമില്ലാത്തവനാണ്.

വടിവും........തില്ലേ—ലോകത്തെ കബളിപ്പിക്കുന്ന വേഷവിധാനങ്ങളും പ്രസംഗങ്ങളും ഉണ്ടായിരിക്കുകയില്ല.

കയ്യിൽ കെട്ടേട്ടുമേന്തിപ്പലരുടെ നടുവിൽ
പണ്ഡിതമ്മന്യനായ്, വൻ
മെയ്യായ്, കാതിൽക്കടുക്കൻ, ഗളമതിലുപല-
ത്തോടൊരും കാവികെട്ടി,
നാദബ്ബ്രഹ്മേ ലയിക്കും മുനിയുടെ മുറയിൽ
കണ്ണു മേല്പോട്ടെറിഞ്ഞാ-
മോദിച്ചും ചിന്തിനില്ക്കുന്നിവരുടെ മറിമാ-
യാ വിധാനങ്ങളെങ്ങും. 5

ഈ വേഷങ്ങളോ ഭാവനകളോ ഒരു മുനിയുടെ വകകളല്ല. ജ്ഞാനിക്ക്,

"കെട്ടിപ്പടുത്തു ജടനീട്ടുകവേണ്ട, രോമ-
മൊട്ടും വഴിച്ചു നറുമുണ്ഡനവും മുനിക്ക്,
കഷ്ടം! പിഴച്ചു, തപ, മെന്നു മഹാജനം കൈ-
കൊട്ടിപ്പുഴിക്കുവതിനൊട്ടിട നൽകിടാഞ്ഞാൽ"

എന്നു തിരുക്കുറളിൽ പറഞ്ഞിട്ടുണ്ട്. അതിൽ സന്ന്യാസിമാരുടെ വേഷങ്ങളെപ്പററി പറഞ്ഞിരിക്കുന്നതിപ്രകാരമാണ്.

'സന്ന്യാസിവേഷത്തിൽ മറഞ്ഞിരുന്നി-
ട്ടന്ന്യായ കൃത്യങ്ങൾ നടത്തിയാലോ,
വന്ന്യാന്തരത്തിൽ, പരുവംകുറിച്ചാ-
വന്ന്യചരൻ പക്ഷിപിടിപ്പതൊക്കും'
ജ്ഞാനം തെല്ലുകമാന്നിടാതെ, പുറമേ
ജ്ഞാനം നടിപ്പോർക്കു, തം
മാനം പോം വഴി, യുണ്ടുട്ടത്ത തൊഴിലി-
ന്നല്ലാതെ മറ്റെന്തിനാം?,
വാനംപോലെ തുറന്ന പറവതലുമ-
റ്റാത്മോദയത്തിൽ ജഡ-
ജ്ഞാനം പോമ, റിവാളികൾക്കു മറ്റിതാം
പേരിമ്പമെങ്ങുണ്ടിടാൻ? 6

മാനംപോംവഴി—1) അഭിമാനം നശിക്കുന്ന മട്ടിൽ
2) എവിടെപ്പോയാലും.

ജഡജ്ഞാനംപോം—ജഡം സത്യമെന്ന ബോധംവിട്ടുനീങ്ങിയ—
(അറിവല്ലാത്ത അറിവു വിട്ടുനീങ്ങിയ)

സൗഖ്യം പൂരണമാകയാ, ലതിടമാ-
ണാത്മാവിന്നും, മൂഢനോ
ദുഃഖിക്കും പെരുത, ല്പമാത്ര വിഷയ-
പ്പുററിങ്കലും, കോകപോൽ,
പുണ്യത്താലുളവായ് നിനക്കു കൊതി നി_
ത്യാനന്ദമൊന്നിങ്കലാ-
വണ്ണം, നീയിനി, യാ സ്വരൂപസുഖ മാ-
രായാനടങ്ങിടെടോ. 7

അല്പമാത്ര വിഷയപ്പുററ്—ക്ഷണികവും നിസ്സാരവുമായ വിഷയ മോഹം

കോക—ചക്രവാകപ്പക്ഷി. അധികം സമയവും വിരഹാൎത്തിയിൽ കഴിയുന്നതാണു് ഈ പക്ഷിയുടെ സ്വഭാവം.

ഈ ജഗത്തു് ബ്രഹ്മത്തിനന്യമല്ല. ബ്രഹ്മമോ സുഖമേ സ്വരൂപമെന്നുള്ളതും. അതു പോലെ താനും ബ്രഹ്മത്തിനന്യമായിരിക്കാനിടയില്ല. അതായതു് താൻ തന്റെ നിത്യാനന്ദസ്വരൂപത്തിൽതന്നെയാണു് എപ്പോഴും സ്ഥിതി ചെയ്യുന്നതു്. താൻ സുഖം തന്നെയാണു്. തന്റെ ഈ സത്യത്തെ അറിയാത്തവനാണു മൂഢൻ. അവൻ സ്വന്തം സങ്കല്പസൃഷ്ടിയായ ഈ ജഗത്തിൽ സങ്കല്പകാൎയ്യങ്ങളെ ലാക്കാക്കി ദുഃഖംകൊള്ളുന്നു. മൂഢനു ഈ ദുഃഖം സഹജംപോലെ ഏൎപ്പെടുന്നതിനാൽ ആത്മസ്വരൂപിയായ ചക്രവാകപ്പക്ഷിയോടുപമിച്ചിരിക്കുന്നു.

പേരിമ്പം പിരിയുന്നതില്ല ചെറുതും
നിന്നെപ്പിരിഞ്ഞോ, യതിൻ
നേരിമ്പം വിഷയങ്ങളിൽ പ്രതിഫലി-
ച്ചേകുന്നു ലോകത്തിനായ്;
പേരിമ്പം ശരിയായൊഴിഞ്ഞൊരറി വു-
ണ്ടാകുന്ന വാറോൎക്ക നീ
യീരണ്ടിമ്പവുമററിടുന്നിതറി വി-
ന്നന്യങ്ങളാണെന്നപോൽ.

പേരിമ്പം........പ്പിരിഞ്ഞു്—നീ ആനന്ദ സ്വരൂപിയാണു്.

ആയതിൻ നേരിമ്പം—ഏകവും സത്യവുമായുള്ള പേരിമ്പത്തിന്റെ പ്രതിബിംബമായ ഇമ്പം. (ചിററിമ്പം)

വിഷയ........ത്തിനായ്—പ്രപഞ്ചസുഖ ഭോഗങ്ങൾക്കു നിദാനമായി നില്ക്കുന്നതും പേരിമ്പംതന്നെയാണു്. ഏകമായി നില്ക്കുന്ന പേരിമ്പം, 'ദിനാന്തിയിൽ സൂൎയ്യനണഞ്ഞനേരം നിരാശമായ് പൊങ്ങിന വഹ്നിപോലെ' അനവധി വിഷയങ്ങളിൽ പ്രതിഫലിച്ചു് ചിന്തിപ്പോകുന്നതിനാൽ ഈ

ഇമ്പങ്ങൾ ക്ഷണികങ്ങളാണ്. ഇവ അനശ്വരങ്ങളല്ലാത്ത തിനാൽ ചിററിമ്പങ്ങളെന്ന പറയപ്പെടുന്നു. ഇവ രാത്രി യിൽ നിശാദീപങ്ങളെന്നോണം ദുഃഖരൂപമായ ഈ ജഗ ത്തിൽ വിഷയസുഖങ്ങളായി വേഷംമാറിനിന്ന് ലോക ത്തിന് നിലനില്പിനെ കൊടുക്കുന്നതും ഈ പേരിമ്പം തന്നെ.

ചിററിമ്പങ്ങളുദിച്ചണഞ്ഞൊരിടമോ
ഹീനം, മഹത്തല്ലയോ
നിത്യാനന്ദ, മമംഗമായി, നിറവു-
ററെങ്ങും ലസിച്ചോരിടം;
തോന്നിപ്പിന്നെ മറഞ്ഞതാക്ക മരതാ,
ദുഃഖം തൊടാവുന്നതോ,
നന്നൊന്നാണുദയാസ്തമററ നിജമാ-
മാത്മസ്വരൂപം, സുഖം. 9

ചിററിമ്പം—ക്ഷണികവും നശ്വരവുമായ വിഷയസുഖം.

ചിററിമ്പ....രിടമോ—വിഷയസുഖങ്ങളെ അറിയിക്കുന്ന മനസ്സോ.

നിത്യാനന്ദ........ച്ചോരിടം—ആത്മാവു്.

കണ്ടു, കാണാതായി, എന്ന ഭേദങ്ങളോടുകൂടിയ എല്ലാ കാര്യ വസ്തുക്കളും വിഷയങ്ങളാണ്. ഈ ഭേദത്തിന്റെ കാരണം വിഷ യങ്ങളെ ഗ്രഹിക്കുന്ന മനസ്സിന്റെ ചാഞ്ചല്യമാണ്. ഒരിക്കൽ കണ്ടതിനെ പിന്നെ കാണാതാവുമ്പോൾ ദുഃഖമേർപ്പെടുന്നതി നാൽ അതിന്റെ ഹേതുവായിനിന്ന മനസ്സ് ഹീനമാണ്.

ഉദയാസ്തമററ—എപ്പോഴുമുള്ള. ഇല്ലാത്തതായിരുന്ന എന്നുള്ളതിന് ഉണ്ടായി എന്ന അവസ്ഥ വരാം. എപ്പോഴുമുള്ള ആത്മാ വിന്റെ ഈ ഭേദങ്ങൾ ഇല്ലാത്തതിനാൽ അതൊന്നുമാത്രം 'നിജം' എന്ന പറഞ്ഞിരിക്കുന്നു.

പേരിമ്പം പരിപൂർണ്ണമെങ്കിലതുപി-
നാങ്ങിങ്ങുദിക്കുന്നതെ-
ന്നാരോപിക്കിലതെന്തു മൗഢ്യ, മതുനീ
നില്ക്കും നിലത്തില്ലയോ ?
ആകാശത്തിനു കാട്ടിവിട്ട വഴിമാ-
യുമ്പോലെ, ജ്ഞാനത്തിലീ
പാകക്കേടുക, ളററിടത്തു തെളിയും
പേരിമ്പമെന്നോർക്കനീ. 10

**പേരിമ്പം**—നിത്യാനന്ദം.

**പരിപൂർണ്ണം**—അകംപുറമായെങ്ങും ഊട്ടുരുവേ നിറഞ്ഞുള്ളതു്.

**ആകാശ.......ററിടത്തു**—തന്റെ നിത്യാനന്ദസ്വരൂപം ആകാശം പോലെ എപ്പോഴും ബൃഹത്തായിരിക്കുന്നു. അതിനാൽ തന്റെ നിത്യാനന്ദ പ്രാപ്തിക്കുപദേശിക്കുന്ന മാർഗ്ഗം ആകാശ പ്രാപ്തിക്കു നിർദ്ദേശിച്ച വഴിയെപ്പോലെ കാണിക്കും മുമ്പേ അഴിഞ്ഞതായിരിക്കുന്നു. കാരണം ആകാശത്തിൽ തന്നെ സ്ഥിതിചെയ്തുകൊണ്ടു് അതിനെ പ്രാപിക്കാൻ വഴിതേടിയതാണു്. ഇങ്ങനെ മാർഗ്ഗമില്ലാത്തിടത്തു മാർഗ്ഗമന്വേഷിച്ച മിഥ്യാബോധം ജ്ഞാനവെളികൊണ്ടു മാറുമ്പോൾ.

**നീ നില്ക്ക...... ല്ലയോ**—നീ നില്ക്കുന്നതു് ആകാശത്തിലാണെന്ന പോലെ ആനന്ദം നിന്റെ നിത്യാനന്ദസ്വരൂപത്തിലില്ലയോ?

കായത്തിൻ നിലയൊത്തു നിന്നിൽ വിഷയം
മായാതിരിക്കും ദൃഢം,
മായുന്നാകിലുദിച്ചു പോരുമവിടെ-
ത്തൻ കേവലാവസ്ഥയും;
വാനിന്നെന്തു കുലുക്ക, മോക്ക്, ഖഗമൊ-
ന്നോരി,പ്പറന്നാകിലും,
പാശത്തിൽ പൊളികണ്ട യോഗിമരുവും
ചൂടേററിടാപ്പുണ്ടമായ്. 11

പഞ്ചേന്ദ്രിയങ്ങളുടെ വകയാണ് വിഷയങ്ങളെല്ലാവും. പഞ്ചേന്ദ്രിയങ്ങൾ ദേഹത്തിന്റെ വകയും. ആയതിനാൽ 'കായ........ തിരിക്കും' എന്നു പറഞ്ഞു.

പഞ്ചേന്ദ്രിയ വികാരങ്ങളിരിക്കവെ വിഷയങ്ങൾ പ്രതീതമാകാതെ വന്നാൽ അതു വിരോധാഭാസമാണ്. ഈ അവസ്ഥ ആവരണദോഷത്താലേപ്പെടുന്നതാണ്.

പാശം—ഈ കർമ്മശരീരം.

പൊളി—എപ്പോഴും പൊളിയാൻ (ഇല്ലാത്തതാകാൻ) തയ്യാറായിരിക്കുന്ന (ശരീരത്തിന്റെ) മിഥ്യാത്വം.

ചൂടേററിടാപ്പുണ്ടമായ്—അഗ്നിയുടെ സഹജഗുണമാണ് ചൂട്. അഗ്നിസ്തംഭന ക്രിയയാൽ ഒരു വസ്തുവിലുള്ള അഗ്നിയുടെ പ്രവർത്തനത്തെ മാന്ദ്യപ്പെടുത്തിയാൽ അന്യമായ ഒരഗ്നിക്കു അവിടെ പ്രവർത്തിക്കാൻ (ചൂടുപിടിപ്പിക്കാൻ) കഴിയുകയില്ല.

പഞ്ചേന്ദ്രിയ വികാരങ്ങളിരിക്കവെ വിഷയപ്രതീതിയില്ലാതെ ആവരണദോഷം (ശൂന്യത്വം) ഏർപ്പെടും എന്നു മുൻപു പറഞ്ഞിട്ടുണ്ട്. ഇന്ദ്രിയങ്ങളുടെ കാഴ്ചശക്തി നശിച്ചശേഷം ഒന്നിനേയും കാണുന്നില്ല എന്നുവന്നാൽ ഈ ദോഷം ഇല്ല. അതിനാൽ തന്റെ ജ്ഞാനാഗ്നിയെ ഉത്തേജിപ്പിച്ചു ഇന്ദ്രിയശക്തികളെ ക്ഷയിപ്പിക്കുമ്പോൾ നോക്കാൻ ഇന്ദ്രിയങ്ങളും കാണാൻ വിഷയങ്ങളും തനിക്കില്ലെന്നാവും. അതിനാൽ വിഷയബോധമേ തനിക്കില്ലെന്നാവും. അതിനാൽ 'ചൂടേററിടാപ്പുണ്ടമായ്' എന്നുപറഞ്ഞു.

ആത്മാവേ തനിക്കറിവായി നില്ക്കുന്ന, തന്റെ അപാരവും ഏററവും ബൃഹത്തും ആയ ആത്മസ്വരൂപത്തിൽ ഒരു കോണിൽ ഈ കൊച്ചുജഗത്തു എന്തൊക്കെ പ്രവർത്തിച്ചാലും, അതു, തന്നെ വികാരപ്പെടുത്താതെയിരിക്കുന്നതിനാൽ 'വാനിനെന്തു..........നാകിലും' എന്നും പറഞ്ഞു.

പിന്നിദ്ദേഹമിരിക്കിലെന്തു? മറവായ്
പ്പോയെങ്കിലെന്താ, യതും
മൂന്നായ്നിന്നവനിങ്ങനാദിയറിയു
തൻപഞ്ചകൃത്യങ്ങളും;
തേയാതാദിയിലാണ്ടിരിക്ക, കുടവും
മണ്ണെന്നടച്ചോതണോ?
മായാദേഹമിരുന്നിടട്ടു, മരുളാ-
നന്ദംവിളങ്ങിടുമേ. 12

ഇന്നി.......ലെന്തു്— ഈ മിഥ്യാദേഹമിരുന്നാലും തന്റെ നിത്യ, സത്യാനന്ദസ്വരൂപ പ്രാപ്തിക്കെന്തു തടസ്സമാണുള്ളതു്?

മറവായ് പോയെങ്കിലെന്തു്— ഈ ദേഹബോധം ഇല്ലാതെവന്നെങ്കിലേ മോചനത്തിനൊക്കുകയുള്ളു എന്നു പറയാനെന്തുണ്ടു്?

അതും മൂന്നായ്— ആ ദേഹവും 1. രൂപരൂപം, 2. അരൂപരൂപം 3. അരൂപാരൂപം എന്നു മൂന്നു പ്രകാരത്തിൽ.

അനാദി.......കൃത്യങ്ങളും— അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്ന അവസ്ഥകളും അനാദിയിലേ (എപ്പോഴും) ഉള്ളതാണു്.

തേയാതെ— തന്റെ പരിപൂർണ്ണസ്വരൂപത്തിനു യാതൊരു കുറവും കൂടാതെ.

ആദിയിലാണ്ടിരിക്ക— തന്റെ ആദി, ബൃഹത്സ്വരൂപം തന്നെയായിരിക്കുക.

മായാ.......ങ്ങിടുമേ— "ഇന്ത ഉടലിലേ കാണവേണം' എന്നു തത്ത്വരായർ പാടിയിട്ടുണ്ടു്. അതായതു് ഈ ശരീരം ഉള്ളപ്പോൾതന്നെ ശരീരമില്ലാത്ത തന്റെ സത്യസ്വരൂപത്തെ കാണേണ്ടതാണു്. അതിനാലാണു് 'ഉടലിരുന്തെന്ന' എന്നു് കണ്ണുടയ വള്ളലാരും ചോദിക്കുന്നതു്.

ഇരുമ്പുകഷണത്തെ അഗ്നിപഴുപ്പിച്ചു നില്ക്കുന്നപോലെ ചൈതന്യമാണു് ജഡത്തെ വൃത്തിപ്പെടുത്തുന്നതു്. ചൈതന്യം

അഗ്നിയെപ്പോലെ അഗോചരവും 'ഉണ്ടു്' എന്നറിയാൻ മാത്രമുള്ള സ്വരൂപമുള്ളതുമാണു്. അതിനെ അറിയണമെങ്കിൽ അതു് തിരി, വിറകു് മുതലായ ജഡവസ്തുക്കളെ വൃത്തിപ്പെടുത്തുമ്പോഴേ ഒക്കുകയുള്ളൂ. അതുപോലെ തന്റെ ആത്മസ്വരൂപത്തെ അറിയണമെങ്കിൽ ഈ ഉപാധി ആവശ്യമാണു്. ഉപാധിയിൽക്കൂടിയേ ചൈതന്യത്തിനു വൃത്തിയുള്ളൂ. ഈ വൃത്തിയുടെ ജ്ഞാനംകൊണ്ടേ ചൈതന്യത്തെ അറിയാൻ ഒക്കുന്നുള്ളൂ. കാന്തത്തെ അറിയാൻ ഇരുമ്പാവശ്യമെന്നതുപോലെ കാന്തത്തെ ഒരിക്കൽ അറിഞ്ഞാൽ പിന്നെ എപ്പോഴും അറിയേണ്ട. അതുപോലെ ഉപാധിയുടെ സഹായത്തോടുകൂടി ചൈതന്യത്തെ അറിഞ്ഞതിനുശേഷം ചൈതന്യം ചൈതന്യത്തിൽതന്നെ നില്ക്കുന്ന അവസ്ഥയിൽ ഉപാധി അവനൊരു വിഷയമായി അവശേഷിക്കുന്നില്ല. അതിനാൽ 'മായാ........ങ്ങിടുമേ' എന്നു പറഞ്ഞു.

പാശത്തിൽ പാമ്പു, കുററിത്തടിയതിലെഴുമാറും
പോലെ ബ്രഹ്മത്തിലില്ലാ-
വിശ്വത്തെക്കണ്ടതെററും വിട്ടുവതിനുപദേ-
ശിച്ചവേദാന്തവാഴ്വും,
തത്ബോധം തീർന്നടിക്കുംസുഖമണുവറിയാ
സാക്ഷിയായ്നിന്നുപോരാ-
നുത്ബോധിപ്പിച്ച ശാസ്ത്രങ്ങളുമറിയുകതാൻ
തന്നിലുറേറാക്കഭേദം. 13

അവിദ്യാഗതമായ് നില്ക്കുന്ന ജീവന്റെ കിഞ്ചിജ്ഞത്വത്താൽ തോന്നിയ 'ഞാൻ' എന്ന ബോധം ഒഴിഞ്ഞിടത്തു ജീവസാക്ഷിയായ് നില്ക്കുന്ന കൂടസ്ഥബ്രഹ്മം താൻ ആകയാലും ആത്മാവിലാരോപമായി നിന്ന അഭിമാനം നശിച്ചിടത്തു ആത്മാവിനാധാരമായി വിളങ്ങിയ ശിവവും താനാകയാലും തന്റെ ഈവക രണ്ടുഭാവങ്ങളിലും ആനന്ദാനുഭവം ഉള്ളതിനാലും 'താൻ തന്നിലറേറാനഭേദം' എന്നും പറഞ്ഞു. അതായതു് തനിക്കുതാൻ എന്ന

ബോധവുമില്ലാതെ ആനന്ദാതീതരായുള്ളവൎക്ക് മുൻപറഞ്ഞ വേദാന്തങ്ങളും ശാസ്ത്രാഗമങ്ങളുമെല്ലാം ഒന്നുപോലെയേ ഉള്ളൂ. അതായതു് വേദാന്തമുക്തി, സിദ്ധാന്തമുക്തി, ഈ രണ്ടും ജീവബോധം ഒഴിഞ്ഞു് ആനന്ദാനുഭവം സ്വരൂപമായി ഭവിച്ചവൎക്കു സമംതന്നെ.

എന്നാണെന്നാണെയെന്നാണൊരുപൊഴുതിലുമ-
ദ്വൈത ദ്വൈതങ്ങളെന്നാ-
തെന്നും ചുമ്മാതിരിപ്പാനിവനൊടുതിരുവി-
ജ്ഞാന സംബന്ധമൂൎത്തി,
വന്ദ്യൻ ചീകാഴിനാഥൻ തിരുവടി,യരുളാ-
ളൻ, സ്വരൂപസ്ഥിതാത്മാ,
ചൊന്നാൻ കാരുണ്യമോടെൻ ഗുരുവരനമലൻ
ജ്ഞാനലീലാവിനോദൻ. 14

എന്നാണെ, എന്നാണെ, എന്നാണെ—മൂന്നുപ്രാവശ്യവും തന്നെക്കൊണ്ടുമാത്രം ആണയിടുന്നു. ഇനിയൊരു വസ്തുവും തനിക്കുണ്ടെന്നു പറയാനവശേഷിക്കാതെ എങ്ങും എല്ലാവും താൻ മാത്രമെന്നായിത്തീൎന്ന അവസ്ഥയിലത്രേ കണ്ണുടയവള്ളലാർ ഇപ്രകാരം ആണയിട്ടുപോകുന്നതു്

ചുമ്മാതിരിപ്പാൻ—തന്റെ സത്യവും നിത്യവും ആയ ആനന്ദസ്വരൂപപ്രാപ്തിക്കു് ഒന്നും തന്നെ പ്രയത്നിക്കേണ്ടതില്ല, 'ചുമ്മാതിരുന്നാൽമതി' എന്ന ഏകമാൎഗ്ഗത്തെ ഇത്രസംശയാതീതമായിമറ്റൊരാചാൎയ്യനും ഘോഷിച്ചിട്ടുള്ളതായറിയുന്നില്ല. "I am busy, very busy in doing nothing" എന്നു വിവേകാനന്ദൻ പറഞ്ഞിട്ടുള്ളതും ഇതിനെ സൂചിപ്പിക്കുന്നു. ഈ 'ചുമ്മാതിരിക്കൽ' പ്രസ്ഥാനമൊന്നേ മുക്തിക്കുപകരിക്കുന്നുള്ളൂ എന്നു് സാക്ഷാത്ക്കാരം അനുഭവത്തിൽവന്നിട്ടുള്ള ജ്ഞാനിമാർ ഒരുപോലെ വാഴ്ത്തിട്ടുള്ളതാണു്.

"ശൊല്ലെല്ലാനാതമെന്നവും പെററാം
ചുമ്മാവിരുക്കൈത്തൊഴിലാകപ്പെറോം"

എന്ന അനുഭവജ്ഞാനികളായ തത്വരായരും,

'അനൈനൈത്തെയുങ്കടന്തപ്പാലുമന്തമറററിവിതാമെ-
ൻെറനൈത്തനിവിചാരിത്തിട്ടാലേകമായ്–
നിറൈന്തോനാനേ
..................................................................
അന്തവാറിരുന്തുനീയുമാനന്തമടൈയലാമേ'

എന്ന് താണ്ഡവരായരും,

സർവ്വസാക്ഷിജ്ഞാനം നീങ്ങിയതിനാൽ ചിത് ശക്തിയും നീങ്ങി, ഏകത്വമായ മൗനാതീതസ്വരൂപം താനായ് (ച്ചുമ്മാതിരിക്കുന്ന) സ്വഭാവമുക്തനെപ്പററി പഞ്ചപദമഹാവാക്യരഹസ്യത്തിൽ തൌഢപാദസ്വാമികളും,

'സ്വർഗ്ഗാദിലോകപ്രാപ്തിക്കിചരിപ്പോരതാതിന്നു
യോഗ്യമാം കർമ്മങ്ങളെച്ചെയ്യട്ടെ, നിരന്തരം;
സർവ്വലോകാത്മാവായ ഞാനെന്തുകർമ്മങ്ങളെ-
യെവ്വിധമനുഷ്ഠിക്കും? ചൊല്ലുവാനില്ലൊരേടം'

എന്ന് പഞ്ചദശിയിൽക്കൂടി വേദാരണ്യസ്വാമികളും, വ്യക്തമാക്കുന്നുണ്ട്.

ശ്രീ ശങ്കരാചാര്യസ്വാമികൾ, വിവേകചൂഡാമണിയിൽ,

'അത്രാത്മത്വം ദൃഢീകുർവ്വന്നഹമാദിഷുസംത്യജൻ
ഉദാസീനതയാതേഷുതിഷ്ഠേൽ സ്ഫുടഘടാദിവൽ'

എന്നു ശാസിക്കുന്നതിൽ പറയുന്ന ഉദാസീനത്വവും മുൻപറഞ്ഞ 'ചുമ്മാതിരിക്കലി' നെത്തന്നെയാണു കുറിക്കുന്നതു്.

മുപ്പതുകൊല്ലംമുമ്പ് 'സാധുഗോപാലസ്വാമി' പാടിയിട്ടുള്ള പാട്ടുകളിലും അഞ്ചുവർഷം മുമ്പ് (ഗ്രന്ഥകർത്താവാരെന്നില്ലാതെ) കേരളായൂണിവേർസിററി ക്യൂറേറർ പ്രസാധനം ചെയ്തു പ്രസിദ്ധം ചെയ്തിട്ടുള്ള 'അദ്ധ്യാത്മവിചാരം പാന' എന്ന മഹത്ഗ്രന്ഥവരികളിലും, (ഭാഷാഭേദത്തോടുകൂടി)

'ആത്മാവെന്നതിനംക്രൂടെ സാക്ഷിയായ്
നിർവ്വികാരനായ്, ചുമ്മാതിരിക്ക, നീ'

എന്നുപദേശിച്ചിട്ടുള്ളതും മറെറാന്നുമല്ല.

എപ്പോഴും നശ്വരമാണെന്നതിനാൽ, ബുദ്ധിയുള്ളവർ 'വെറും പിച്ചപ്പുണ്ട' മെന്നു തള്ളുന്ന 'ഭുവനഭാഗ്യ'ത്തിനും 'മേന്മ' യ്ക്കും കാംക്ഷിക്കുന്ന മൂഢാത്മൂഢർ, അതിലേക്ക്, അവരവരുടെ ഇഷ്ടാനുസരണം ഈശ്വരന്മാരെ സ്സൃഷ്ടിച്ചുകൂട്ടുന്നു. ഈ ഇല്ലാത്ത ഈശ്വരന്മാരെ പൂജിക്കാൻ കോടിക്കണക്കിനു മന്ത്രങ്ങളും തന്ത്രങ്ങളും യോഗങ്ങളും അഭ്യാസങ്ങളും വിധിനിഷേധങ്ങളും ജ്ഞാനമെന്തെന്നറിയാത്തആചാര്യന്മാർ അഹമഹമിഹയാ സങ്കല്പിച്ചുണ്ടാക്കിവച്ച് നാളെച്ചാകാനുള്ളവരെ ഇന്നേ കൊല്ലിക്കുകയും ചെയ്യുന്നു.

സഗുണബ്രഹ്മവൈഭവം നശ്വരവും നിർഗ്ഗുണബ്രഹ്മം അനശ്വരവും അതിനാൽ അതുമാത്രം സത്യവും എന്നു പഠിക്കുന്നവർക്കൂടിയും ക്ഷണികങ്ങളായ ജീവിതഭാഗ്യങ്ങളെ ആഗ്രഹിച്ച്, കർമ്മം, ഭക്തി, യോഗാദികളാലും മററും തനിക്കില്ലാത്ത ഭാരങ്ങളെ ഉണ്ടാക്കിവച്ച് ചുമന്നു ചുമന്നു മനുഷ്യജീവിതത്തെ വീർപ്പുമുട്ടിക്കുന്നതിലാണു നമ്മുടെ ദുരന്തത്തെ നാം കാണേണ്ടതു്. ഈ അനാശാസ്യതയെ തീററിപ്പോററുന്ന മൂഢഗുരുക്കന്മാരുടെ ദേഹങ്ങളിൽ തട്ടിവരുന്ന കാററുപോലും തന്റെ സത്യസ്വരൂപമെന്തെന്നാരായുന്ന ഒരു ജിജ്ഞാസുവിനു ദുസ്സഹമായിത്തോന്നും. സ്വസ്വരൂപസാക്ഷാല്ക്കാരമാഗ്രഹിക്കുന്ന ഒരു മുമുക്ഷുവിനു ഏകസാധനമായ ജ്ഞാനമാർഗ്ഗത്തെ 'അദ്ധ്യാത്മവിചാരം പാന' യിലും ഇപ്രകാരം ഘോഷിച്ചിട്ടുണ്ടു്.

"ജ്ഞാനമാർഗ്ഗമറിയേണമെങ്കിലോ
ജ്ഞാനികൾ പറയുന്നതു കേൾക്കണം
ജ്ഞാനമെന്നിയേ മറെറാന്നുമില്ലെന്നു
ജ്ഞാനികൾ പറകൊട്ടി മുഴക്കുന്നു.

വിശ്വസൃഷ്ടിക്കു കാരണമാം ബ്രഹ്മം
വിശ്വമുള്ളപ്പോളില്ലാതിരിക്കുമോ?
വിശ്വനാശം വരുമ്പോഴുമുണ്ടതു
ശാശ്വതമെന്നു ചിന്തിച്ചുറയ്ക്കണം
..............................................
കാരണമൊന്നുംകൂടാതെയില്ലല്ലോ
കാര്യമൊന്നുമൊരേടത്തുമോക്കുമ്പോൾ
..............................................
സത്യമല്ല ജഗത്തെന്നറിയുമ്പോൾ
സ്വപ്നമല്ലയോ കാണുന്നു നിത്യവും
..............................................
അദ്വൈതന്നെയിക്കാണുന്നതൊക്കെയും
ഇത്ഥ നിശ്ചയംവന്നാൽമതിയല്ലോ

ഈ നിശ്ചയംവന്നവർ മുൻപറഞ്ഞ കോലാഹലങ്ങളൊന്നും കൂടാതെ 'ചുമ്മാതിരിക്കുക'യേ ചെയ്യുന്നുള്ളു.

ഇനി, ഇങ്ങനെ വെറുതേ ഇരുന്നാൽമതിയോ എന്നു നോക്കാം. തൻെറ സത്യസ്വരൂപം ആനന്ദമാണ്. അതറിവു തന്നെ. ഈ അറിവാനന്ദം സ്വരൂപമായിത്തീൎന്നിട്ടുള്ള അനുഭവ ജ്ഞാനികൾ ആ സ്വരൂപത്തെപ്പററി പറഞ്ഞിട്ടുണ്ട്. സ്വരൂപത്തെപററിയുള്ള ഈ അറിവിനെത്തന്നെ ജ്ഞാനമെന്നു പറയുന്നതും. ജ്ഞാനികളുടെ അനുഭവ (അരുൾ) ഗ്രന്ഥങ്ങളിൽകൂടി സ്വസ്വരൂപത്തെപ്പററി പരോക്ഷമായഅറിവുണ്ടായാൽ ആ പരോക്ഷ ജ്ഞാനത്തിൽനിന്നും വ്യതിചലിക്കാൻ പാടില്ല. പക്ഷെ കൎമ്മാദിവ്യവഹാരങ്ങൾ വ്യതിചലിക്കാൻ ഇടകൊടുക്കുന്നു അതിനാലാണ് മിണ്ടാതിരിക്കാൻ പറയുന്നതു്. ഇതിൻെറ അൎത്ഥം മോക്ഷത്തെ ഇച്ഛിച്ചൊന്നും ചെയ്യരുതെന്നാണ്. ഇങ്ങനെ തൻെറ സത്യമായ ബ്രഹ്മസ്വരൂപത്തെപ്പററിയുള്ള പരോക്ഷജ്ഞാനത്തോടുകൂടി ആബോധത്തിൽതന്നെ മിണ്ടാതിരിക്കുന്നവൻ തുമ്പിയെത്തന്നെ ധ്യാനിച്ചിരുന്ന പുഴുവും തുമ്പിയായിത്തീൎന്നതു പോലെ, സ്വയം ബ്രഹ്മമായി ഭവിക്കുന്നു.

## അധികാരം ആറ്

# വിരക്തിപ്രഭ

[കർമ്മം, ഭക്തി മുതലായവ വീട്ടുമാറിയാലും (അഖണ്ഡ) വിരക്തി ഏർപ്പെടാതെ ജ്ഞാനം ഉണ്ടാകുന്നില്ലാത്തതിനാൽ വിരക്തിയെ പ്രതിപാദിക്കുന്നു. വിരക്തിയും സന്ന്യാസവും സാമാന്യം ഒന്നുതന്നെ.]

തന്നൊത്തനാരുളാലറിഞ്ഞ സമയ-
    ത്തില്ലിമ്പ തുമ്പങ്ങളും
പിന്നൊത്താനതു വിസ്മരിച്ചപൊഴുതി-
    മ്പത്തിൻ മയക്കം ഫലം;
രണ്ടും കണ്ടൊരു ശുദ്ധബോധമിവനെ-
    ന്നദ്വൈത, ജ്ഞാനസ്ഥനം
പണ്ടേ, തൻ ചെറുവായ്, തുറന്നു മുനി,മേ
    കാരുണ്യമോടോതിനാൻ. 1

അരുൾ—സ്വയം പ്രകാശം

പിന്നെ........ഫലം—പിന്നീട് താൻ തന്റെ അരുൾ അറിവിനെ മറന്ന ഹേതുവാൽ ആനന്ദം തനിക്കു തൂഷ്ണീം ഭാവത്തിൽ അനുഭവമാകുന്നു.

രണ്ടും—അരുളവസ്ഥയിൽ തന്റെ ആനന്ദസ്വരൂപത്തെ കണ്ട അറിവും ഈ അവസ്ഥയെ മറന്നിടത്തു (എന്നാൽ ഇരുളാ

കാതെ) തോന്നിയ ലയസുഖത്തെ അറിഞ്ഞ അറിവും. ഇവിടെ മുമുക്ഷുവിന്റെ ഭ്രാന്തി അവസ്ഥയിൽ ഉള്ള ജാഗ്രത്, സ്വപ്ന സുഷുപ്തികളെ പരാമർശിക്കുന്നില്ല. ജാഗ്രത സ്വപ്നങ്ങൾ രണ്ടും വിവിധാവസ്ഥകളിലാണെങ്കിലും വെറും സ്വപ്നങ്ങളാണെന്നതിനാൽ ത്യജിക്കപ്പെട്ടു. സുഷുപ്തി, ആനന്ദലയമാണെങ്കിലും പരിപൂർണ്ണ തമസ്സിൽ സംഭവിക്കുന്നതിനാൽ വിവക്ഷിക്കപ്പെട്ടില്ല. അതിനാൽ സാക്ഷാത്ക്കാരശേഷവും സംഭവിക്കുന്ന സകലകേവലാവസ്ഥകളാണ് ഇവിടെ വിവക്ഷ. മുൻ പറഞ്ഞ രണ്ടറിവിൽ ആദ്യത്തേതു് സകലവും രണ്ടാമത്തേതു കേവലവുമാണെന്നറിയണം.

ശുദ്ധമറിവു്—സകലകേവലങ്ങളററ ശുദ്ധ, സ്വരൂപജ്ഞാനം. അഥവാ ജ്ഞാനസ്വരൂപം.

അദ്വൈത........മുനി—തന്റെ ശൈശവത്തിൽ തന്നെ അദ്വൈത ജ്ഞാനം ലഭിച്ച തിരുജ്ഞാനസംബന്ധ സ്വാമികൾ. (കണ്ണുടയ വള്ളലാരുടെ ഗുരു) തിരുജ്ഞാന സംബന്ധർ കുഞ്ഞായിരുന്ന കാലത്തുതന്നെ ശ്രീ പാർവ്വതി പ്രത്യക്ഷമായി ജ്ഞാനപ്പാൽ കൊടുത്ത കഥ ഗ്രന്ഥത്തിന്റെ മുഖവുരയിൽ പറഞ്ഞിട്ടുണ്ടു്.

മുക്തി 'ക്കാറാളു' മൊരേതൊതിയവക, തുറവും,
ജ്ഞാനവും, പിന്നെയാശാ–
സന്ത്യാഗം, മൂന്നുമത്രേ, കുറളതിലന്വശാ–
സിച്ചമാർഗ്ഗങ്ങൾ, മുഖ്യം;
ജന്മം തീർന്നീടുമന്തഃകരണവുമൊഴിവാം–
ശുദ്ധബോധത്തിനാൽ കേൾ,
വിമ്മിട്ടം, മുക്തിമാർഗ്ഗം പലതിലുമരിതെ–
ന്നോക്കയി, കർമ്മനാശം. 2

ആറാം—മധുരയിൽ മുമ്പു് സംഘപ്പുലവ(വിദ്വാ)ന്മാരുടെ കാലത്തു് മുക്തിമാർഗ്ഗത്തെപ്പററി അതിൽ പ്രമാണികളായി വാദം നടത്തിയ ആറു മതക്കാർ,

ഒത്തോതിയവക—ഒന്നുപോലെ (നിർവ്വിവാദം) സമ്മതിച്ചു നിന്ന മാർഗ്ഗങ്ങൾ.

തുറവും........മുഖ്യം—തിരുക്കുറൾ എന്ന അരുൾഗ്രന്ഥത്തിൽ, തുറവു്, മെയ്യുണർതൽ, അവാവറുത്തൽ (സന്ന്യാസം, സ്വരൂപജ്ഞാനം, ആശാപരിത്യാഗം) എന്നു് തുടരെ പ്രതിപാദിച്ചിട്ടുള്ള മൂന്നദ്ധ്യായങ്ങൾ

ജന്മം........നാശം—ഒഴിവിലൊടുക്കത്തിൽ 'താൻ ത്രികാലങ്ങളിലും ജനിച്ചിട്ടില്ല' എന്നറിയുന്ന 'ശുദ്ധശിവബോധ'ത്തെക്കൂടി പ്രതിപാദിക്കുന്നു. ഇതിലേക്കു് അന്തഃകരണം മായണം. കർമ്മവാസനയുള്ളിടത്തോളം അന്തഃകരണം നിലനില്ക്കുകയും ചെയ്യും. കർമ്മങ്ങൾ അവയുടെ വാസനയെ വളർത്തുകയുമാണെങ്കിൽ നാനാപ്രകാരേണയുള്ള മുക്തിമാർഗ്ഗങ്ങളിലും മുഖ്യവും അത്യന്തം ദുഷ്കരവുമായുള്ളതു് 'കർമ്മനാശ' മാണെന്നു സ്ഥാപിക്കുന്നു.

ഈ ലോകത്തു സാക്ഷാല്ക്കാരത്തിനു വേണ്ടി മധുരയിലെ സംഘപ്പുലവരിൽ ഓരോരുത്തർ ഓരോരോപ്രകാരത്തിൽ യുക്തികളെ സ്ഥാപിച്ചിട്ടുണ്ടു്. അവരിൽ പ്രധാനികൾ ആറുപേർ. അവരുടെയും അവസാനം തുറവിൽ (സന്ന്യാസത്തിൽ) കൂടുക എന്നതാണു്.

തന്റെ സകല ആശകളും തന്റെ (ചൈതന്യ) സ്വരൂപത്തെക്കൂടാതെ ചേഷ്ടിക്കുന്നില്ല. ആശകൾക്കു കാരണവും ചേഷ്ടയുംകൊടുക്കുന്നതു താനാണെന്നറിഞ്ഞു്, അവയുടെ അവസാനം പരിശുദ്ധമായ വെളിതന്നെ എന്നു് സംശയരഹിതമായറിയുമ്പോൾ അവ വൃത്തിയെക്കൊള്ളാതെയും തന്മൂലം ഇളക്കമററും ഇരിക്കും. അങ്ങനെ പരിശുദ്ധമായ തുറവു് ആശയററ തുറ

വാണ്. ആശയ്ക്കുള്ളത്തിയുണ്ടായത് തന്നിൽനിന്നുമാണെന്നറിയുക. വൃത്തിയിലുള്ള വിരക്തി (ത്യാഗം) സംഭവിച്ച് സന്ന്യാസം (തുറവ്) താനേയുണ്ടാവുക. പുക, അഗ്നിയിൽനിന്നുമുണ്ടായി അഗ്നിയെ മറയ്ക്കുന്നതുപോലെയും, കനലിനകം വൃത്തിപ്പെട്ട വെളിയിൽ വന്ന ചാമ്പൽ കനലിനെ മറയ്ക്കുന്നതുപോലെയും. നമ്മിൽ, വൃത്തിമൂലം ഉണ്ടാവുന്ന ത്രികാലജ്ഞാനങ്ങളും മറവും അല്പകാലം കഴിഞ്ഞാൽ ചാമ്പൽകൊണ്ടുമൂടും.

വൃത്തിമൂലമുള്ള പ്രകാശമല്ല യഥാർത്ഥപ്രകാശം. വൃത്തികൂടാതെയുള്ള പ്രകാശമാണ്. ഇതും ഇല്ലാതെ പ്രകാശിക്കണമെങ്കിൽ തന്റെ സ്വരൂപത്തെക്കൊള്ളണം. ഇങ്ങനെയുള്ള പ്രകാശം എപ്പോൾ തന്റെ സ്വരൂപമാകുന്നുവോ അതാണ് സകലമതസ്ഥരുടേയും അവസാന തുറവ്.

ജനനമൊഴിക്കുന്നതിനുള്ള മൂന്നു മാർഗ്ഗങ്ങൾ:-

ജീവനാഹാരമെന്നപോലെ അതിനായുള്ള അസക്തി ഇല്ലാതാവുക.

നാനാപ്രകാരേണ താന്താങ്ങൾക്കു വൃത്തിയെ ഉളവാക്കുന്ന കർമ്മങ്ങളുടെ ബന്ധം (മുടി) കൊണ്ട് ഉള്ളിൽ സംഭവിക്കാവുന്ന വൃത്തിയുടെ ഒഴിവ്.

ഇങ്ങനെ അകം പുറങ്ങളിലും വൃത്തികൾ ഇല്ലാതാകുമ്പോൾ വൃത്തികൾ എവിടെ ഉല്പത്തിയാകുന്നുവോ അവിടെത്തന്നെ തനിയേ ഒതുങ്ങി നില്ക്കുന്നത്.

വാശിയെക്കാത്തു മരിപ്പതിന്നു തുനിയും
　　വീരൻ പരൻ ചൊല്ലിടും
മോശംചെറവപൊറുക്കയില്ല; യിതുപോൽ
　　പററമററാരി മാർഗ്ഗവും
പറററ്റെന്നവനേ രുചിക്ക, മവനി-
　　ഷ്ടപ്പെട്ടിടു, നൊട്ടകം
മുററം വേപ്പിനെയെന്നപോലെ, യഹിതം
　　മററം രസാത്തക്കിതും. 8

വാശിയ്ക്കോ........യില്ല—വാശിക്കുവേണ്ടി മാത്രം മരിക്കുന്നവൻ മരിക്കുകയില്ല.

പററ്—പററുതൽ—ആശ.

ഈ മാർഗ്ഗം—ഈ മുക്തിസാധനം (വിരക്തി)

ഈ മാർഗ്ഗവും............ന്നപോലെ—കയ്പിൽ പ്രിയമുള്ള ഒട്ടകം വേപ്പില തിന്നു പഴകിക്കൊള്ളുന്നതുപോലെ വിരക്തിയിൽ ഇഷ്ടമുള്ളവൻ (അഥവാ വിരക്തിയുള്ളവൻ) സകല ആശകളേയും ക്രമേണ വിട്ടൊഴിഞ്ഞുകൊള്ളുന്നു.

മററും രസാത്തർ—മററ്, സുഖഭോഗങ്ങളിൽ ഉത്കണ്ഠയുള്ളവർ.

വിരക്തിയിൽ സ്വതേ ഉണ്ടാകേണ്ട താല്പര്യത്തെ, ഇതിൽ പ്രധാനമെന്നു പറയുന്നു. ഈ താല്പര്യമുള്ളവൻ മാത്രം ആശകളെ വിട്ടൊഴിഞ്ഞുകൊള്ളുമെന്നും അല്ലാത്തവർ അപ്രകാരം ചെയ്യുകയില്ലെന്നും പ്രസ്താവിക്കുന്നു.

പാശംപോംപശുവും തിരിച്ചു പതിയെ—
പ്രാപിച്ചിട്ടു,ന്നുഞ്ഞലിൻ
പാശംപോയ് തറയിൽ തിരിച്ചുവരുമ—
ങ്ങാടീട്ടുവോന്നും ധ്രുവം;
ബന്ധംപോ, മുയിരാത്മസാത്മ്യമടയു—
ന്നൊ,ല്ലാ മതക്കാർക്കുമേ
ചന്തം, വള്ളുവർ ചൊന്നതോക്ക്, ഭവവും
പറ്റററുന്നൊന്നതായ്. 4

'പശുപതിപാശം' എന്ന് തമിഴ് അനുഭവജ്ഞാന ഗ്രന്ഥങ്ങളിൽ സുപ്രസിദ്ധമായി പറഞ്ഞിട്ടുള്ള പ്രക്രിയയെയാണിതിൽ പറയുന്നതു്.

പശു—ജീവൻ (ജീവബോധം)
പതി—ആത്മാവ് (ആത്മബോധം)

പാശം—ആശാബന്ധം (ബോധം)

ആശയററ ജീവൻതന്നെ ആത്മാവായുദ്ധരിക്കപ്പെടുന്നു. ആത്മാവിനു്, താൻ ആത്മാവാണെന്നുള്ള ബോധപാശവും അററപ്പോൾ അതു് ബ്രഹ്മമായിത്തീരുന്നു.

'അയമാത്മാബ്രഹ്മം' എന്ന അഥർവ്വണവേദമഹാവാക്യസാരത്തെയാണു് ഈ പ്രക്രിയയിൽ പ്രതിപാദിക്കുന്നതു്.

പാശം പോം—കയറില്ലാതെയാവുന്ന

ബന്ധംപോം—ആശാബന്ധമററ

ആത്മസാത്മ്യമടയും—ബ്രഹ്മത്വം പ്രാപിക്കുന്നു. വ്യഷ്ടിജീവനെ സംബന്ധിച്ചു് ആത്മാവെന്നു വ്യവഹരിക്കാനുണ്ടെന്നല്ലാതെ വ്യഷ്ടിത്വം അററ അവസ്ഥയിൽ ആത്മാവു് ബ്രഹ്മമായിത്തീരുന്നതിനാൽ അങ്ങനെ പറഞ്ഞു. ഊഞ്ഞാലാടിയപ്പോൾ അതിലിരുന്നവൻ ചഞ്ചലനായും, ആടാതിരുന്നപ്പോൾ നിശ്ചഞ്ചലനായും ഭവിച്ചതുപോലെ ബന്ധപ്പെട്ടിരുന്നപ്പോൾ ആത്മാവിനു ചഞ്ചലത്വവും ബന്ധമുക്താവസ്ഥയിൽ അചഞ്ചലത്വവും വ്യവഹരിക്കപ്പെട്ടു. എന്നാൽ ഊഞ്ഞാലാട്ടുമ്പോഴും അതിലിരുന്നവൻ വെറുതെ ഇരിക്കുകയേ ചെയ്യുന്നുള്ളു എന്നപോലെയുള്ള ആത്മാവിന്റെ നിത്യനിശ്ചലത്വത്തെയും നാം ഉണരേണ്ടതാണു്.

നിന്നെപ്പോൾ വിഷയങ്ങൾ നിന്നു ചതിവാൽ,
    നീ പിൻനിനക്കററതാ-
യാക്കും കർമ്മജഡം നിനക്കുവിഷമായ്,
    നിന്നെബ്ഭ്രമിപ്പിക്കിലും,
മറെറല്ലാമറിയാനുണർന്നൊരറിവേ
    തന്നെസ്വയം കണ്ടിട്ടാ
തൊററപ്പെട്ടതുമെങ്ങു, മോക്കി,ലറിവാ-
    ണജ്ഞാനമായ്ത്തീർന്നതും, 5

നിന്നെപ്പോൾ........തിവാൽ—കണ്ണാടിയിൽ കണ്ട പ്രതിബിംബം നോക്കിയ കരങ്ങിനെ തെററിദ്ധരിപ്പിച്ചതുപോലെ, താൻ നോക്കിക്കണ്ട വിഷയങ്ങൾ തൻേറതുകളും അവതന്നെ താനുമെന്നായി നിന്നിട്ടത്തു ഇതുകൾക്കെല്ലാം ആധാരം ആയ തൻെറ സത്യസ്വരൂപം മറയ്ക്കപ്പെട്ടതായിത്തീർന്നു്.

നീ, പിൻ........ജഡം—മറെറല്ലാം കണ്ട നിനക്കു് നീ അദൃശ്യനായിത്തീരാൻ ഹേതുവായി നിൽക്കുന്ന ഈ സ്ഥൂലശരീരം.

ഈ ശരീരം ചെയ്യുന്ന അപകടമെന്തെന്നാൽ, തന്നെ വഹിച്ചുനിൽക്കുന്ന ജീവനെ വെളിയിൽ കാണിക്കാതെ എപ്പോഴും അതിനെ താൻ വഹിച്ചുനിൽക്കുന്നതായി ഭാവിക്കുന്നതാണു്. ഈ അപകടത്തെ അറിയാതെ അതിനെ സത്യമായിക്കരുതുന്ന ജീവബോധം വിഷയങ്ങളെ കാണുമ്പോഴും ഇതേ പ്രമാണം സ്വീകരിക്കുന്നതിനാൽ ശരീരം ജീവനെ മറച്ചു എന്നപോലെ കണ്ട വിഷയങ്ങൾ തൻെറ ആത്മാവിനെയും മറയ്ക്കുന്നു. ഇങ്ങനെ തൻെറ യാഥാത്മ്യം മറയാൻ ആദിഹേതു ശരീരമാണെന്നു വരുന്നതിനാൽ 'വിഷയങ്ങൾ...... നീ' പിൻനിനക്കുററതായാക്കും കർമ്മജഡം എന്നു പറഞ്ഞു. ഇപ്പറഞ്ഞ തൻെറ ഭ്രമത്തിനും തൻെറ സത്യസ്വരൂപത്തിൻെറ സ്ഥാനഭ്രംശത്തിനും ഹേതു ഉപാധിയാണെന്നിരുന്നാലും എല്ലാത്തിനും മൂലകാരണമായ അജ്ഞാനത്തിനു ഹേതു ഉപാധിയല്ലാ എന്നു സൂചിപ്പിക്കാനാണു് 'കർമ്മജഡം.... നിന്നെ ബ്ഭ്രമിപ്പിക്കിലും' എന്നു പറഞ്ഞതു്.

അറിവേ സ്വരൂപമായ താൻ എല്ലാമറിയുന്ന അറിവായിരിക്കവേ ഈ അറിവൊന്നുമാത്രമല്ലാതെ തന്നെ അറിയാനും അറിയാതിരിക്കാനും വേറൊരറിവവശേഷിക്കുന്നില്ല. അതിനാൽ സ്വയം അറിയാതിരിക്കുന്നതും ഈ അറിവുതന്നെ. ഇപ്രകാരം സ്വയം

അറിയാതിരിക്കുന്ന അറിവിനെത്തന്നെയാണു് അജ്ഞാനമെന്നു പറയുന്നതു്.

ചെമ്പിൽ ക്ലാവുപെടുന്ന മട്ടിലഭിമാ-
നംകൊണ്ടിരിക്കുന്നതേ
മുമ്പാത്മാവിനെഴും സ്വഭാവ, മതുപിൻ,
പഞ്ചേന്ദ്രിയം പററിയും,
വർണ്ണത്തെസ്ഫടികം തൊടാത്തപടിമാ-
റിടാത്തരൂപത്തൊടും
കണ്ണിന്നുള്ളതനിസ്വരൂപമൊട്ടമു-
ല്ലോലം നിനക്കൊത്തപോൽ. 6

അഭിമാനം ആത്മാവിന്റെ സഹജമലമായതിനാൽ അതാത്മാവിന്റെ സ്വഭാവമാണെന്നും സ്ഫടികത്തിൽ ഇതരവസ്തുക്കളുടെ സാമീപ്യത്താൽ ഇതര വർണ്ണങ്ങൾ ആരോപിതമാകുന്നപോലെ ആത്മാവിനു് ഇന്ദ്രിയഗുണങ്ങളും ആരോപിതമാകുമെന്നതിനാൽ ആ അവസ്ഥ ആത്മാവിന്റെ രൂപമാണെന്നും ഇതരവസ്തുക്കളുടെ അസാന്നിദ്ധ്യത്തിൽ കാണപ്പെട്ട അച്ഛസ്ഫടികംപോലെ, ഇന്ദ്രിയാദികൾ ക്ഷയിച്ചിടത്തു്, ആത്മാവു് തന്നിസ്വരൂപത്തിൽ നില്ക്കുന്നതിനാൽ അതു് അതിന്റെ സ്വരൂപമാണെന്നും പറഞ്ഞു.

ഓർമ്മിക്കാതെ, മറന്നിടാതെ, നിറവായ്,
വിജ്ഞാനമാ,യന്യമായ്
നിർമ്മിക്കാതെയുമുള്ളടക്കിയെഴവോ-
രാകാശമായ്, പൂർണ്ണമായ്,
ആനന്ദം വടിവായ്വരുന്ന ശിവനി
രൂപസ്വഭാവങ്ങളെ-
ത്താനാത്മാവിനു നൽകിനിന്നു മധുരം
സുഖം, ചിരം, ശാശ്വതം. 7

ഓർമ്മിക്കാതെ.......റവായ്—ഓർമ്മിക്കുകയും മറക്കുകയും ചെയ്യേണ്ടിവരുന്നവ പൂർണ്ണങ്ങളല്ല. അപൂർണ്ണങ്ങളാണ്. നമുക്കേറ്റെപ്പെടുന്ന സകളകേവലാവസ്ഥകളാലാണ് ഈ അപൂർണ്ണത്വം ഏറ്റെപ്പെടുന്നതു്. സ്വസ്വരൂപത്തെപ്പററിയുള്ള അജ്ഞാനത്താലാണ് സകളകേവലങ്ങൾ ഏറ്റെപ്പെടുന്നതും. സ്വസ്വരൂപമോ എങ്ങും ഊടുരുവെ നിറഞ്ഞുനില്ക്കുന്ന ബ്രഹ്മസ്വരൂപവും. അതിനാൽ ഇളക്കം, ജഡത്വം (ആവരണം) ഇതു രണ്ടുമില്ലാത്ത ബ്രഹ്മസ്വരൂപമായി.

വിജ്ഞാനം—വിശേഷാൽജ്ഞാനം (സ്വസ്വരൂപത്തെപ്പററിയുള്ള സാക്ഷാൽ അറിവു്)

അന്ന്യമായ്.......കാശമായ്—ആകാശത്തിന് മററു നാലുഭൂതങ്ങളും അന്ന്യമായി നില്ക്കുന്നു. എന്നാൽ ആ നാലും തന്നിലാണു സ്ഥിതിചെയ്യുന്നതെന്നും അവയുടെ ഉല്പത്തിപോലും തന്നിൽ നിന്നുമാണെന്നും കാണുമ്പോൾ അവ തനിക്കു (ആകാശത്തിന്) അന്ന്യങ്ങളല്ലെന്നാവുന്നു. ഈ പദവിയിലുള്ള ആകാശമാണെന്നു 'എല്ലാം ഉള്ളടക്കി' എന്ന പദപ്രയോഗത്താൽ അർത്ഥമാകുന്നു.

ഈ രൂപ.......ങ്ങളെ—ആറാം പദ്യത്തിൽ ആത്മാവിനുള്ളതായിപ്പറഞ്ഞ സ്വഭാവ, രൂപ, സ്വരൂപങ്ങൾ. ഇതിനാൽ ആത്മാവു്, ബ്രഹ്മം(ശിവം) ഇവ ഇരുവസ്തുക്കളല്ലെന്നുസിദ്ധമാകുന്നു.

ഇക്കാണുംവിഷയങ്ങളൊക്കെ നിജമെ-
ന്നോർത്താ,ക്കെയും പററിനി-
ന്നൊക്കെത്തൻവകയായ് വരിച്ചു പൊളികെ-
ണ്ടേപ്പററ വിജ്ഞാനമായ്,
എങ്ങും വ്യാപകമായ്നിറഞ്ഞ ശിവമായ്,
ബന്ധംവിനാ, സൃഷ്ടിതൊ-
ട്ടെണ്ണീടും ക്രിയയഞ്ചുമററ തുറവേ
ശുദ്ധം, മഹത്തെത്രയും. 8

ജ്ഞാനം——അവിവേകദശയിൽ അന്തഃകരണം ചൂണ്ടിക്കാണിച്ചു തരുന്ന അറിവു്. ഈ അറിവു് തോന്നലിൽക്കൂടിയുള്ള അറിവാണു്. സുഗന്ധവും ദുർഗ്ഗന്ധവും ഗന്ധമാണെന്ന പോലെ ജ്ഞാനത്തിൽ അജ്ഞാനവും വിജ്ഞാനവും പെടാം. അദ്ധ്യാത്മപ്രതിപാദനങ്ങളിൽ ജ്ഞാനം എന്നുമാത്രം പറയുമ്പോൾ സന്ദർഭാനുസരണം വിജ്ഞാനത്തെത്തന്നെകുറിക്കും. 'മണം' എന്നവാക്കു് സാധാരണയായി സുഗന്ധത്തെ കുറിക്കുന്നപോലെ.

വിജ്ഞാനം—വിശേഷാൽ ജ്ഞാനം. അറിവിനെ അറിയുന്ന അറിവു്.

ഇക്കാണം........വിജ്ഞാനമായ്— ജ്ഞാനേന്ദ്രിയങ്ങൾ വിഷയങ്ങളെ ഗ്രഹിക്കുന്നു. കർമ്മേന്ദ്രിയങ്ങൾ അവയെ ലാളിച്ചു് അവയെ വിടാതെ പററിനില്ക്കുന്നു. അന്തഃകരണം അവയെ തന്റേതുകളാക്കി അവയിൽ മുഴുകിനില്ക്കുന്നു. 'മൂലംകിലുക്കിപ്പക്ഷി'യെന്നപോലെ അന്തഃകരണത്തിനും പിണയുന്ന അപകടത്തെ സ്വസ്വരൂപജ്ഞാനത്തിൽക്കൂടി തിരിച്ചറിയുന്ന നീ വിജ്ഞാനം തന്നെയായിരിക്കുന്നു.

ക്രിയയഞ്ചും—സൃഷ്ടി, സ്ഥിതി, സംഹാരം തിരോഭാവം, അനുഗ്രഹം.

ഇന്ദ്രിയങ്ങൾ പററിനിന്നു്, അന്തഃകരണം മുഴുകി നില്ക്കുന്നതു് വിഷയബോധങ്ങളെന്നു് അറിഞ്ഞുകൊള്ളുന്നതു ആത്മരൂപവും ഈ വിഷയ ബോധങ്ങളെ നീക്കി അരുൾ പ്രകാശത്തിൽ തന്നെ സ്വയം കാണുന്നതു് ആത്മദർശനവും താൻ മലവും ശിവവും ആകാതെ ശിവത്തിൽ അഴിഞ്ഞൊഴിയുന്നതു് ആത്മശുദ്ധിയുമാകുന്നു.

ചൂഴംക്രുരികൾ മാററിടുന്നതെളുതോ
മിന്നാമിനുങ്ങിൻ കുലം ?
വിഴ്ഗം വിശ്വമഹാന്ധകാരമറിയു,–
ന്നില്ലിന്ദ്രിയക്കാളയും,

സൂൎയ്യൻ നിന്നിഴൽ നിന്നിലാററിവിട്ടമു-
ച്ചയ്ക്കാ,വിധം ഞാനമേ,
മായുമ്മാറവരചെയ്യിതഞ്ചുക്രിയയും
നീയായ്സ്വരൂപിക്കുവാൻ;
ഉച്ചയ്ക്കാവെയിലുച്ചിതന്നിലണയു-
ന്നോരം നിഴല്പാട്ടതൻ
മിച്ചംപോയൊട്ടുവിൽ സ്വരൂപമതില-
ങ്ങേകീകരിക്കും വിധം,
തന്നാത്മാവൊരു സാക്ഷിയായി വിലസു-
ന്നോരത്തതേ താനമായ്
ത്തീന്നാലില്ലിഹ വൃത്തിയഞ്ചു, മവിടെ-
ത്തപ്പേണ്ട ചപ്പീട്ടവാൻ 9

യുഗ്മകം

ച്ചഴംക്രരി.........കലം = മിന്നാമിനങ്ങകർ. ഒരു കൊട്ടംകാന്താരാ ന്ധകാരത്തെ അറിയാനോ മാററാനോ പ്രാപ്തരാണോ.

വിഴം...........ക്കാളയും— തനിക്കേർപ്പെട്ട പ്രപഞ്ചാഭിമാനത്തെ തൻെറ ഇന്ദ്രിയബോധത്തിനും അറിയാൻ കഴിയുന്നില്ല.

നിന്നിലാററി—നിന്നിലൊഴിച്ച്.

മായുമ്മാറ........പിക്കുവാൻ — സൃഷ്ട്യാദിക്രിയകളഞ്ചും നിൻെറ വൃത്തികളായി, അന്യങ്ങളായിത്തീരാതിരിക്കമാറ് അവ നിൻെറ സ്വരൂപമായി (നീ തന്നെയായി) ഭവിക്കുവാൻ.

നിഴൽപ്പാ........ക്കുംവിധം—ഉച്ചയാകുന്തോറും നീളം കുറഞ്ഞു കുറഞ്ഞുവന്ന നിഴൽ നട്ടുച്ചനേരത്ത് ഒട്ടും അവശേഷിക്കാത്ത തരത്തിൽ സ്വന്തം സ്ഥൂലശരീരത്തിൽ തന്നെ ഒഴിഞ്ഞു മാറുകയാണു ചെയ്യുന്നത്.

അതേതാ ....പ്പീട്ടവാൻ—തനിക്കു സാക്ഷിയായി, കൂടസ്ഥനായി നില്ക്കുന്ന ആത്മാവുതന്നെ നേരിട്ടു സ്വരൂപമായിത്തീന്നാൽ മുൻപറഞ്ഞ ക്രിയകളഞ്ചും തനിക്കവശേഷിക്കുന്നില്ല. (ക്രിയ

കളെല്ലാം സ്വരൂപമായിത്തീരുന്നതിലേക്കാണ് ഗുരുപദേശവും) അതിനാൽ അവയെ നിവർത്തിക്കാൻ അന്വേഷിക്കേണ്ടിവരുന്നില്ല. നിവർത്തിക്കേണ്ടിയും വരുന്നില്ല.

മഴക്കാലത്തു പുറവം ഇരമ്പിനില്ക്കുന്ന കൊട്ടംക്കൂരിരുട്ടിൽ വസിക്കുന്ന മിന്നാമിനുങ്ങ് ഇരുട്ടിൽ തന്നെയിരുന്നാലും അതിനെ അറിയാതിരിക്കുന്നപോലെ ജ്ഞാനികൾ ഈ തമോരൂപജഗത്തിൽ ഉപാധിസഹിതം ഇരുന്നാലുംകൂടി ലോകത്തെ അറിയാതിരിക്കുന്നതായും അർത്ഥപ്പെടുത്താം.

പഞ്ചവൃത്തികളെയും ഒഴിക്കുന്നതെങ്ങനെയെന്നു പിന്നീടു പറയുന്നു. ആളുണ്ടെങ്കിൽ നിഴലും ഉണ്ട്. ഈ നീണ്ടുനില്ക്കുന്ന നിഴലിനെ എങ്ങനെ ഉപേക്ഷിക്കാൻ ഒക്കും. ഒഴിച്ചാൽ ഒഴിയുന്നതുമല്ലല്ലോ. അതിനാൽ അവയെ തന്റെ സ്വരൂപത്തിൽ ചേർത്തുകൊള്ളുവാനാണുപദേശിക്കുന്നതു്. വൃത്തികൾ സ്വരൂപമായിക്കലാശിച്ചാൽ പുനരുല്പത്തി ഉണ്ടാവുകയില്ല. അതിനാലാണ് ഈ പൂർണ്ണവും സുവിശേഷവുമായ മാർഗ്ഗം ഉപദേശിക്കുന്നതു്.

ജ്ഞാനേന്ദ്രിയ, കർമ്മേന്ദ്രിയങ്ങൾ പത്തും പഞ്ചഭൂതങ്ങളെ നോക്കിയതിനാൽ വിഷയങ്ങൾ മറയ്ക്കപ്പെടുകയും തന്മൂലം ബോധം ഒഴിഞ്ഞുംനിന്ന അവസ്ഥയെ നിർമ്മല ജാഗ്രത്തെന്നും, ഇന്ദ്രിയങ്ങളിൽക്കൂടി വിഷയങ്ങളെ തിരിച്ചറിഞ്ഞ ആത്മാവിന്റെ ഇച്ഛാ, ജ്ഞാനം, ക്രിയ, ഇവയുടെ പ്രവൃത്തിസ്ഥാനമായ അന്തഃകരണത്തിന്റെ വ്യാപകശക്തി ക്ഷയിച്ച അവസ്ഥയെ നിർമ്മല സ്വപ്നമെന്നും ആത്മചൈതന്യത്തിനു അധിഷ്ഠാനമായ ചിത്തം വികല്പരഹിതമായി നില്ക്കുന്ന അവസ്ഥയെ നിർമ്മല സുഷുപ്തി എന്നും ആത്മചൈതന്യത്തെ വഹിച്ചുനില്ക്കുന്ന പ്രാണവായു ഒഴിഞ്ഞ അവസ്ഥയെ ശുദ്ധതുര്യമെന്നും ഊഞ്ഞാൽ അററു വീണയിടം അതിന്നാധാരമെന്നപോലെ ഇന്ദ്രിയബോധങ്ങൾ നിശ്ശേഷം ഒടുങ്ങിയ സ്ഥാനത്തു് ആത്മാവു് അരുളാൽ തെളിഞ്ഞുനിന്ന ശുദ്ധാവസ്ഥയെ ശുദ്ധാതീതമെന്നും പറയുന്നു.

ഇന്ദ്രിയബോധം നീങ്ങിയ ശുദ്ധാവസ്ഥയിൽ തിജ്വാലകണ്ട കണ്ണുപോലെ അരുളാൽ തന്നെ അറിയുന്നതു ശുദ്ധജാഗ്രത്തു്. ഈ അവസ്ഥയിൽ താൻ ചേഷ്ടയററു്, തനിക്കു് അരുൾമാത്രം ആധാരമെന്നായി, ആ അരുളിനെ ദർശിക്കുന്നതു ശുദ്ധസ്വപ്നം, ഇവിടെ തനിക്കു (ആത്മാവിനു്) ഇച്ഛാ, ജ്ഞാന, ക്രിയകൾ തോന്നാതെ നിന്ന ഇടം പര. ഈ പരയുടെ എല്ലാ നിർമ്മലതാവും തനിക്കു ലബ്ധമായി, താൻ ആ പര തന്നെയായി നിന്നതു് നിർമ്മലസുഷുപ്തി. താൻ ഈ പരയായി നിന്നിടത്തു്, സൂര്യപ്രകാശത്തെ നോക്കി നിന്ന കണ്ണിൽ, കണ്ണിനതീതമായി ഒരു പളപളപ്പുമാത്രം തോന്നിയമാതിരി, പര ഒഴിഞ്ഞു് ആനന്ദം നേരേനിന്നു് താൻ ശിവത്തിൽ അധികപ്പററായി ആനന്ദാനുഭവം മാത്രമായി നിന്നതു് ശുദ്ധതുരിയം. സൂര്യപ്രകാശത്തിൻെറ പളപളപ്പുതട്ടിയ കണ്ണിൻെറ സ്വന്തംകാഴ്ചാശക്തിനശിച്ചു്, കണ്ട വസ്തുക്കളുംമാഞ്ഞു്, പ്രകാശമാത്രമായി നിന്നതുപോലെ, ആനന്ദം അനുഭവിച്ചും ആ ആത്മാവു് ആനന്ദമാകാതിരുന്നിടത്തു് ആനന്ദാനുഭവത്തെ അറിഞ്ഞ താനും അവശേഷിച്ചിരിക്കാതെ, ആനന്ദവസ്തുക്കളെന്നു പറയാനും ഒന്നുമില്ലാതെ ആ ആനന്ദമേ താനായിത്തീന്നതു് ശുദ്ധാതിതം.

ആദ്യം പറഞ്ഞ അഞ്ചവസ്ഥകളും മുപ്പത്താറു തത്ത്വങ്ങളും ഒഴിയാൻ ഹേതുവായി നില്ക്കുന്നു. പിന്നീടു പറഞ്ഞ അഞ്ചും ജീവബോധം നീങ്ങി ശിവത്തിൽ അതീതപ്പെടുന്നതിനു ഹേതുവായി നില്ക്കുന്നു

മുകളിൽ പറഞ്ഞതെല്ലാം, ഇപ്പോൾ തനിക്കു് (ജീവാത്മാവിനു്) അഗോചരമായി നില്ക്കുന്ന സ്വസ്വരൂപം തനിക്കു സാക്ഷിയായി, പ്രത്യക്ഷമയും വരുന്നതിനുള്ള ഉപായങ്ങളാണു്.

ഇരുളിനെപ്പോലെയാണു കേവലാവസ്ഥ. അതിൽ നക്ഷത്രങ്ങളെപ്പോലെ സകലവും. നക്ഷത്രങ്ങളെക്കൂടാതെ ഇരുട്ടിനെ മാത്രം കാണുന്ന കണ്ണുപോലെയും ഇരുട്ടിൽ നക്ഷത്രങ്ങളെ

കാണുന്ന കണ്ണുപോലെയും ആത്മാവു കേവല സകളങ്ങളെ അറിയുന്നു. സൂര്യോദയത്തിൽ ഇരുട്ടും നക്ഷത്രങ്ങളും കൂടാതെ സൂര്യപ്രകാശത്തെ മാത്രം കണ്ട കണ്ണിനെപ്പോലെ അരുൾ ഉദയത്തിൽ മുമ്പു തോന്നിയിരുന്ന തമസ്സും ഇന്ദ്രിയക്കാഴ്ചകളും ഒഴിഞ്ഞുമാറിയതായിവന്നു അരുളിനെമാത്രം കണ്ടുകൊണ്ടിരുന്നതു അരുൾ ദർശനം. സൂര്യപ്രകാശത്തെ നോക്കിയ കണ്ണു് സൂര്യപ്രകാശവുമായി ഏകീകരിക്കപ്പെട്ടു നിന്നതുപോലെ അരുളിനെ ദർശിച്ചുകൊണ്ടിരുന്ന താൻ ആ അരുളേ താനായ് നിന്നതു പരദർശനം. സൂര്യപ്രകാശത്തിൽ ചേർന്നുനിന്ന കണ്ണിനു സ്വന്തം വൈഭവം നീങ്ങി സൂര്യപ്രകാശം മാത്രമായി നിന്നപോലെ ആനന്ദത്തിൽ നിന്ന ആത്മാവു്, താൻവേറെ ആനന്ദംവേറെ എന്നില്ലാതെ ആ ആനന്ദമേതാനായ്, അതുമാത്രമായിത്തീരുകയും ചെയ്യുന്നു.

ഈ പദ്യത്താൽ ജ്ഞാനികൾ ഈ ജഗത്തിനെ അറിയാതിരിക്കുന്നു എന്നും ജ്ഞാനം തന്റെ ശുദ്ധാവസ്ഥയിൽ ഉദയമാകുമെന്നും പറയുന്നു.

ഇനി, തന്റെ നിർമ്മലാവസ്ഥയിൽ ജ്ഞാനം ലബ്ധമാകുമെന്നല്ലാതെ ഇന്ദ്രിയങ്ങളിൽ ഉണ്ടാവുകയില്ലയോ എന്ന ശങ്കയ്ക്കു് സമാധാനം പറയുന്നു.

സത്തായ് കണ്ടൊരസത്തു, മോർക്കി, ലറിയാ
മെത്രയ്ക്കുസത്തെന്നടൻ
ഭിത്തിപ്പാമ്പിനു തുല്യ, 'മുണ്ടു്', തൊടുവാൻ
പാമ്പെങ്ങടോ ഭിത്തിയിൽ ?
ഇല്ലാത്തുള്ളതൊഴിച്ചിടുന്ന ക്രിയചെ-
യ്യും മൂഢരോ 'കുറ്റിയിൽ
കള്ളൻ' നിന്നതുകണ്ടുഴന്നു പറകൊ-
ട്ടീടും തുരത്തീടുവാൻ. 10

സത്തായ്.......മോക്കിൽ—സത്യമറിയാൻ, അറിയേണ്ടുന്നവനും സത്യത്തിൽതന്നെ നില്ക്കണം അങ്ങനെ മിഥ്യയുടെ സത്യമറിയാൻ താൻ തനിക്ക 'സത്ത' യാണു് (ഉള്ളവനാണു് എന്ന അവസ്ഥയിലും തന്റെ ഏററവും പരിശുദ്ധാവസ്ഥയിലും നിന്നുകൊണ്ടു് ചിന്തിച്ചു നോക്കിയാൽ.

ഭിത്തി.......'മുണ്ടു'—ഭിത്തിയിൽ പാമ്പെന്ന വസ്തുവിനിരിക്കാനൊക്കുകയില്ല. ഈ സത്യമറിഞ്ഞുകൊണ്ടു ഭിത്തിയിൽ കണ്ട പാമ്പിനെ സത്യമാണെന്നാരു പറയും. കണ്ടതു, വരച്ചുവച്ചതാകാനേ തരമുള്ളു. അപ്പോൾ താൻ കണ്ടതു് അസത്തിനെയാണു്. അങ്ങനെ ആ അസത്തു് 'ഉണ്ടു്' എന്നല്ലാതെ പ്രകാശിക്കുന്നുണ്ടോ?

ഭിത്തിപ്പാമ്പിനെ വടികൊണ്ടടിച്ചൊഴിയ്ക്കേണ്ടിയില്ലാ. അതുകൊണ്ടു് ഈ മായാ പ്രപഞ്ചത്തേയും അതിനെ സൃഷ്ടിക്കുന്ന ഇന്ദ്രിയാദികളേയും അവയുടെ മിഥ്യാബോധത്തേയും മററും ബുദ്ധിയുള്ളവൻ തപോ, യജ്ഞാദികർമ്മങ്ങളെക്കൊണ്ടും മറ്റും ഒഴിക്കാൻ ശ്രമിക്കുകയില്ല. ഇന്ദ്രിയബോധങ്ങളെ ഒഴിക്കാൻ ഇന്ദ്രിയങ്ങൾക്കു സാദ്ധ്യവുമല്ല. തന്നെ, താൻ പിടിച്ചുമാററാനൊക്കുമോ? രക്തം പുരണ്ടവസ്ത്രത്തെ രക്തംകൊണ്ടു കഴുകി ശുദ്ധിപ്പെടുത്താൻ ശ്രമിക്കുന്ന ഫലമാണു് ഇന്ദ്രിയങ്ങളുടെ സഹായത്തോടുകൂടി പരിശുദ്ധിയും ജ്ഞാനവും ലഭിക്കാൻവേണ്ടി ചെയ്യുന്ന എല്ലാകർമ്മങ്ങളുടേയും ഫലം എന്നു് അതറിയാത്തവരോടു (താപസന്മാർ തുടങ്ങിയവരോടു വളരെ ഖേദത്തോടുകൂടി പറയുന്നതു്)

ഭിത്തിപ്പാമ്പിനെക്കണ്ടമാത്രയിൽ അതു് മിഥ്യയാണെന്നറിയുന്നജ്ഞാനമൊന്നേ ശ്രേഷ്ഠമെന്നും ഈ ജ്ഞാനം തന്റെ ആദിപരിശുദ്ധാവസ്ഥയെ അറിയുമ്പോൾ വിളങ്ങുമെന്നുള്ളതാണെന്നും പറയുന്നു.

ഇന്നീലോകമസത്യമെങ്കിലതു മ-
ക്കാനൽ ജലം പോലെയു-
ണ്ടെന്നായുള്ളതിനെത്തുടച്ചു കളയാ-
നാർക്കാനുമൊക്കുന്നിതോ?
സ്വപ്നത്തിലുടലിൽ പിടിച്ചതണയു-
ന്നൊന്നായുണർന്നീടവേ;
സങ്കല്പാത്മകമീജഗത്തുമൊഴിയും
ജ്ഞാനോദയത്തിങ്കലേ. 11

ഇന്നീ .....ക്കുന്നിതോ?—പ്രപഞ്ചം മിഥ്യയാണെന്നു പറയുന്നതിനെ സമ്മതിച്ചാൽ തന്നെയും, അതു് കാനലിൽ കണ്ട ജലത്തെ (വസ്തുവിനെ) തള്ളിയാലും ജലത്തിനെ കണ്ടകാഴ്ച (സത്യമോ മിഥ്യയോ ആയാലും) അവശേഷിക്കുന്നുണ്ടല്ലോ. മിഥ്യയായാലും അതിനെ (ആ സങ്കല്പത്തെ) പരിഛേദം ഒഴിച്ചുവയ്ക്കാൻ സാധിക്കുന്നുണ്ടോ? എന്നു സംശയിക്കുന്നുവെങ്കിൽ അതിനു സമാധാനം പറയാം.

സ്വപ്നത്തി.......ച്ചതു്—സ്വപ്നകാലത്തു് തന്റെ ശരീരത്തിൽ പിടിപെട്ട തീ. ഈ ഭ്രാന്തികാലത്തു് ജീവാത്മാവിനു ഏർപ്പെടുന്ന പ്രപഞ്ചശരീരാദി അനുഭവങ്ങൾ — ജീവബോധം.

ഉണർന്നീടവേ—ഭ്രാന്തി മാറുമ്പോൾ. ജാഗരത്തിൽ നാം ഉണ്ടു് എന്നുള്ളതു നമ്മുടെ തോന്നൽ മാത്രമാണു്. സുഷുപ്തിസമയത്തു് താൻതന്നെക്കാണുന്നില്ലെങ്കിലും ഉറക്കം കഴിഞ്ഞു് താൻ ഉറങ്ങി എന്ന അനുമാനത്തെ പ്രത്യക്ഷംപോലെ പറയുന്നു.

സങ്കല്പാ........ത്തിങ്കലേ—ഉണർന്നപ്പോൾ സ്വപ്നത്തിൽ അനുഭവമായിത്തോന്നിയ സകലതും വ്യവഹാരമായി അഴിയുന്നു. സ്വപ്നകാലത്തു് അവ സത്യങ്ങളെന്നു തോന്നിയവമാത്രമാ

ണെന്നു് ഉണരുമ്പോൾ അറിയുകയും ചെയ്യുന്നു. അറുപതു വഷത്തെ നമ്മുടെ ജീവചരിത്ര സംഭവങ്ങൾ പത്തുമിനിട്ടു നേരത്തെ സ്വപ്നത്തിനുള്ളിലാണു അനുഭവപ്പെട്ടുനില്ക്കുന്നതു്. അപ്പോൾ മായതന്നെ സ്വയം രണ്ടായിപ്പിരിഞ്ഞു് സത്യം, മിഥ്യ എന്നും വിദ്യ അവിദ്യ എന്നും ഉള്ള അവസ്ഥകളിൽ കൂടി നമുക്കു മായാമിഥ്യയിൽ നിന്നും മായാസത്യത്തെയും ഈ മായാമിഥ്യാസത്യങ്ങളിൽ നിന്നും മായാരഹിതമായ പരമസത്യത്തെയും എപ്പോഴും എടുത്തുകാട്ടി ഉത്ബോധിപ്പിച്ചു നില്ക്കുകയാണു്. അങ്ങനെ നാം എപ്പോഴും ഈ പരമസത്യത്തെ കണ്ടുകൊണ്ടിരുന്നിട്ടും അതിനെ അറിയാതിരിക്കുന്നതു് അജ്ഞാനമാണു്. വിജ്ഞാനമല്ല. ഉണന്നുവന്നു് സ്വപ്നമെന്നപോലെ. വിജ്ഞത്വം വന്നവനു് ഈ പ്രപഞ്ചബോധവും അനുഭവങ്ങളും സ്വയം (ഒഴിക്കാതെതന്നെ) മിഥ്യയായിപ്പോകുന്നു. പ്രപഞ്ചമുണ്ടെന്നുള്ളതിനു് ഉണ്ടെന്നതോന്നലല്ലാതെ മററാധാരമില്ലെന്നു മുമ്പുപറഞ്ഞിട്ടുമുണ്ടു്.

നേരല്ലിന്ദ്രിയബോധമെന്ന മൊഴിയും
  തെറ്റുനേരെങ്കിലോ
നേരിന്നൊത്തിരിയുന്നതെന്തി, നിരുളാ-
  ററിട്ടുംവെയിൽ ജ്വാലയെ
നേരായ്ക്കാണുവതിന്നുകണ്ണുകൾ കശ-
  ക്കിത്തേച്ചു നോക്കേണമോ?,
നേരല്ലാത്തതറിഞ്ഞിട്ടന്നൊരറിവേ
  ജ്ഞാനം, ശിവം, കേവലം. 12

നേരല്ലി........തെന്തിന്—ഇന്ദ്രിയാദികൾ തരുന്ന അറിവു് തെറ്റാണെന്നു പറയണമെങ്കിൽ ശരിയായ അറിവുണ്ടായിരിക്കണമല്ലോ. നാലും മൂന്നുംകൂടിയതു് എട്ടാണെന്ന തെററിനെ

കണ്ടവൻ ഏഴ് എന്നുള്ള ശരിയിൽ നില്ക്കുന്നവനായിരിക്കും. അതിനാൽ തെററിനെ കണ്ടവൻ ശരിയെ അന്വേഷിക്കുന്നതിൻെറ അനൗചിത്യത്തെ ചോദ്യം ചെയ്യുന്നു.

നേരല്ലാ...... ജ്ഞാനം — യഥാർത്ഥജ്ഞാനത്തിൻെറ ലക്ഷണം ദ്രഷ്ടൃതയോടുകൂടി തെററാണെന്നറിഞ്ഞ അറിവാണെന്നാണ്.

വേണ്ടാമേലിനിജന്മമെന്നു പലരും
ചൊല്ലുന്നതിന്നർത്ഥമി-
ന്നുണ്ടെങ്കിൽ പുനരിന്ദ്രിയങ്ങൾ വിഷയം
തീണ്ടാത്തതിൽ കണ്ടിടാം;
വീണ്ടും, തന്നുടൽ ഭാരവും ക്ഷണമൊഴി-
ച്ചീടുന്നതേ വേണ്ടതാ-
യുണ്ടെന്നാവ്രതമാത്രനായിയവശേ-
ഷിക്കുന്നതും കാണെടോ. 13

സംസാരദുഃഖത്തിൽ ഗതികെട്ടുഴലുന്നവർ ഇനി ജന്മം വേണ്ടേ വേണ്ടാ, എന്നു പറയും. മോക്ഷത്തിനാഗ്രഹിക്കുന്നവർ ജനിമൃതിയററ പരമപദം വേണമെന്നും പറയും. ഇങ്ങനെ കോടിക്കിനാളുകൾ പറയുന്നവരിൽ ഒരുത്തനെങ്കിലും സത്യം പറയുകയാണോ എന്നറിയണമെങ്കിൽ അവൻെറ പിന്നീടുള്ള അവസ്ഥ നോക്കിയാൽമതി. അവൻ പ്രപഞ്ചവിഷയങ്ങളിൽ രാഗമില്ലാത്തവനായിരിക്കും. ഈ ദൃശ്യപ്രപഞ്ചം ക്രമേണ അവനെ സംബന്ധിച്ചിടത്തോളം മാഞ്ഞുകൊണ്ടേയിരിക്കും. തൻെറ ദേഹം തനിക്കു വലിയ ഭാരംപോലെ കടുക്കും. ഉടലിനെപ്പററിയുള്ള ഓർമ്മപോലും അവനു ദുസ്സഹമായിത്തീരും. അതിനാൽ ആ ദേഹബോധം നീങ്ങിക്കിട്ടുകയൊന്നേ ശരണമെന്നിരിക്കും സത്യത്തിൽ ഇനി ജന്മം വേണ്ടെന്നു പറയുന്ന മഹാത്മാവ്.

# അധികാരം ഏഴ്

# സന്ന്യാസം

(അന്തഃകരണവും ഇന്ദ്രിയങ്ങളും ആന്തരമായി ഒഴിയുന്നതൊപ്പിച്ച് അവയുടെ ബാഹ്യവൃത്തികളും നിലച്ചു പോകുന്നതിനാൽ അടുത്തതായി അതിനാസ്പദമായ സന്ന്യാസത്തെ പ്രതിപാദിക്കുന്നു)

നേടിത്താൻ ചരതിച്ച കോടിധനമെ-
ല്ലാവും കൊടുത്തും മരി-
ച്ചീടുങ്കാൽ ക്ഷണമൊന്നു കൂടിയുയിരോ-
ടൊത്തിങ്ങിരുന്നീടുവാൻ
കൂടാതുള്ളൊരു ജീവിതത്തെയുലകിൽ
പേണാത്ത മർത്ത്യർക്കെഴും
മൗഢ്യം വിട്ടവർ സൃഷ്ടിസത്യമറിവായ്
വെന്നീടുമീ വാഴ്‌വിലേ. 1

കൂടാതുള്ള—കൂട്ടുചേർന്നു നിൽക്കാതെ.

ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നതിനു ലഭിക്കുന്ന അവസരത്തെ, സ്വസ്വരൂപത്തെ അറിഞ്ഞ് തന്റെ സനാതനത്വത്തെ സാക്ഷാത്ക്കരിക്കാൻ, പ്രയോജനപ്പെടുത്താത്തതിനെ അപലപിക്കുന്നു. കോടി പവൻ വിലകൊടുത്താലും ഒരു മിനിട്ടും കൂടുതൽ ജീവിച്ചിരിക്കാൻ കഴിയുകയില്ലെന്നറിയാമായിരുന്നിട്ടും ജീവിതകാലത്തിന്റെ ഉദ്ദേശ്യനിവൃത്തിയിൽ നാം അശ്രദ്ധരായിരിക്കുന്നു.

അതിനാൽ അതു് മനുഷ്യന്റെ മൗഢ്യമാണെന്നു പറഞ്ഞിരിക്കുന്നു.

വാഴ്‌വിലേ—(ഈ) ഉപാധിയോടുകൂടിയിരിക്കുമ്പോൾതന്നെ. (മരിച്ചതിനു ശേഷമല്ലാ സാക്ഷാത്ക്കരിക്കുന്നതു്. ഉപാധികൂടാതെ സാക്ഷാത്ക്കാരം സാധ്യമല്ല)

കൊച്ചിൻകൂട്ടം, കരുവി,യരികിൽ,
വൃച്ചയും മക്കളോട-
ക്കൊച്ചുനാളാമനയിലുഭയം
മല്ലൊഴിഞ്ഞൊത്തു വാഴും;
കച്ചിട്ടം പിൻപിരിയു,മതുപോൽ
ലോകവും, കണ്ടുകൊണ്ടി-
ട്ടിച്ചപ്പണ്ടം ഭുവനസുഖമെ-
ന്തെന്നൊഴിഞ്ഞൊരു വാഴ്വം ? 2

കൊച്ചിൻ........വാഴും—ഒരു മനുഷ്യരുള്ളിൽ പരസ്പരവിരോധികളായ വൃച്ചയും കരുവിയും കുഞ്ഞുങ്ങളോടുംകൂടി വിരോധം കൂടാതെ കഴിയുന്ന ഒരു സമയമുണ്ടു്. രണ്ടുപേർക്കും പൊടികുഞ്ഞുങ്ങൾ ഉണ്ടെന്നിരിക്കട്ടെ. മൂതിർന്ന വൃച്ചയ്ക്കും കരുവിയ്ക്കും ജന്മനാ തമ്മിലുള്ള വൈരം ഈ കുഞ്ഞുങ്ങൾക്കറിയാൻ പാടില്ല. കുഞ്ഞുങ്ങളുടെ ഇണക്കത്തിന്റെ പേരിൽ എല്ലാവരും ഏകോദരജന്യങ്ങളെപ്പോലെ ഉല്ലാസമായി കഴിഞ്ഞുപോരും.

കച്ചിട്ടം... ....പിരിയും—വളർന്നു വരുന്തോറും ആദ്യം രണ്ടുകൂട്ടം കുഞ്ഞുങ്ങളും തമ്മിൽ പിരിയും. പിന്നീടു് ഓരോ കൂട്ടത്തിലും ഉള്ളവ തമ്മിൽ തന്നെയും വൈരം തുടങ്ങി, പരസ്പരസ്നേഹം നശിച്ചു പിരിയും. ഒടുവിൽ തള്ളയേതോ മക്കളേതോ സഹോദരങ്ങളേതോ എന്നറിയാതെ ഒന്നിനൊന്നന്യമായിപ്പോകുന്നു.

അതുപോൽ ലോകവും — മനുഷ്യർക്കിടയിലും സ്നേഹത്തിന്റെ കഥ ഇതുതന്നെ.

പിച്ചപ്പണ്ടം---സമസ്തസൃഷ്ടിസ്നേഹത്തിനെ ഇല്ലായ്മ ചെയ്ത് ഈ വിലയേറിയ ജീവിതത്തെ ദുഃഖപ്രദവും നികൃഷ്ടവുമാക്കിത്തീർക്കുന്നതിനു മാത്രം ഉപകരിക്കുന്നമട്ടിൽ ഹീനമായ ലോകസുഖം.

വെള്ളംപോലളകേശനൊത്ത വിഭവം
കൈവിട്ടോരപ്പട്ടണ-
പ്പിള്ളയ്ക്കായ് സ്തുതിചെയ്തു, ഭർത്തൃഗിരിയെ-
പ്പോററും വെറുംവിടരും
അള്ളുംതൻവക വിട്ടിടാതെ,യെലുവിൽ
തന്നന്നുവഞ്ചീടവേ,
തുള്ളി,ത്തന്നെതിരേ വരുന്ന നൃപനെ-
ച്ചീറുന്ന നായ്ക്കൊപ്പമായ്. 8

വെള്ളം........സ്തുതിചെയ്തു—കോടിക്കണക്കിനുള്ള സ്വത്തും അതനുസരിച്ചുള്ള ഭാഗ്യങ്ങളും എല്ലാ സ്വയം വേണ്ടെന്ന് വിട്ടെറിഞ്ഞ മഹാനാണു എന്ന് പട്ടണത്തുപ്പിള്ളയാർ സ്വാമികളെ സ്തുതിച്ചു പാടിക്കൊണ്ട്,

ഭർത്തൃ........പ്പോററും—രാജപദവിയെ ത്യജിച്ച മഹാത്മാവാണെന്നു ഭർത്തൃഗിരി സ്വാമികളെ പുകഴ്ത്തിപ്പാടും.

വെറുംവിടരും---സ്വത്തെന്നു പറയാൻ കഷ്ടിച്ചു ഒരു വെറുംവിട്ട മാത്രമുണ്ടെന്നുള്ളവരും.

അള്ളും........ട്ടിടാതെ—(വലിയ വലിയ ത്യാഗങ്ങൾ ചെയ്തവരെ കീർത്തിച്ചിട്ട്) തന്റെ എത്ര ചെറുതായ പണ്ടത്തേയും ത്യജിക്കാനുള്ള ത്യാഗബുദ്ധിയില്ലാതെ.

എലുവിൻ........യ്ക്കൊപ്പമായ്—വെറും എല്ലിനെക്കണ്ടിട്ട് അതിൽനിന്നും ചോരകുടിക്കാൻ മോഹിച്ച് നായ് അതു കടിച്ചു

രുട്ടും. സ്വന്തം ഊനു് എല്ലിൽ ഉരഞ്ഞുവരുന്ന ചോരയെ എല്ലിൽനിന്നും കിട്ടിയതാണെന്നു വിചാരിച്ചു കുടിച്ചു കൊള്ളും. ചോരയ്ക്കു രുചിക്കൂടുന്തോറും സ്വന്തം ഊനുരഞ്ഞുരഞ്ഞു പോകുന്നതു് ആ കൊതി മുഴുത്ത അവസരത്തിൽ അതറിയാതിരിക്കുകയും ചെയ്യും

ഈ അവസരത്തിൽ യദൃച്ഛയാ അതുവഴി എഴുന്നള്ളാനിട വന്ന രാജാവിനെ ഈ നായ് കണ്ടെന്നിരിക്കട്ടെ. ഉടൻ അതു വിചാരിക്കുന്നതു് രാജാവു അതിന്റെ എല്ലിനെ അപഹരിച്ചു കൊണ്ടു പോകാനാണെന്നാണു്. അതിനാൽ ചീറുന്ന നായെ പ്പോലെ.

തന്റെ ശരീരത്തിന്റെ ആധാര, അധിഷ്ഠാന, ദ്രഷ്ടാവും താൻ തന്നെയെന്നും തന്നെ കൂടാതെ തനിക്കു് ഇളക്കമോ മറച്ചോ ഉണ്ടാവുകയില്ലെന്നും അറിഞ്ഞു് ഈ ശരീരം വെറും വീടായിക്കരുതിയിരുന്നാലും തുറവി ആ വെറും വീടിനെ പട്ടണത്താരെയും ഭർത്തൃഗിരിയേയും പോലെ വിട്ടുകളയാതിരിക്കും. മറ്റെല്ലാം പെട്ടെന്നുവിട്ട പട്ടണത്തുപ്പിള്ളയാർക്കും (ദേഹാഭിമാനത്താൽ) ശരീരത്തെ ത്യജിക്കാൻ അത്ര എളുപ്പമായില്ല, എന്നു സാരം.

തൂക്കിലിടാൻ കൊണ്ടുപോയപ്പോൾ പട്ടണത്തുപ്പിള്ളയാർ ക്ലേശിച്ചു പാടിപ്പോയതും ഈ ശരീരാഭിമാനത്താലണു്.

സർവ്വവുമുപേക്ഷിച്ചിട്ടു് ശുഷ്കമായശരീരത്തെ മാത്രം സാക്ഷാത്ക്കാരത്തിനായി വച്ചുകൊണ്ടിരുന്ന പട്ടണത്തുപ്പിള്ളയാർ ഭർത്തൃഗിരിയെക്കണ്ടപ്പോൾ തന്റെ ശരീരത്തെ നശിപ്പിച്ചു്, സാക്ഷാത്ക്കാരത്തെ തടയാനായി വരുന്നു എന്നു ദുഃഖിച്ചു.

ശരീരാഭിമാനത്തെ ത്യജിക്കേണ്ട പ്രാധാന്യത്തേയും ഇതിനാൽ സൂചിപ്പിക്കുന്നു.

നാടും, വീടു, പിതാവു, ബന്ധുകുലവും
ചങ്ങാതിമാരും, പെറും
മാടും, മന്മഥമേനിയൊക്കെയുടലിൽ
തൊത്തും വലക്കണ്ണികൾ;
ഇന്നേതനിലനിത്യ, മന്യ, മിവയെ,
ന്നെല്ലാമൊഴിഞ്ഞെന്നതായ്
നിന്നോന്തുഴിയിലെന്തിനാണിഹജനി-
ച്ചീടുന്നഹോമേലിലും. 4

തന്റേതുകൾ എന്ന ആശ വിടുമ്പോൾ താൻ എന്ന അഹം ബുദ്ധിയും വിട്ടുമാറും. അഹംബുദ്ധി ഒഴിയുമ്പോൾ ശരീരവാസനയും മാറും. താൻബന്ധമററവൻ എന്ന ആന്തരമായ സദ്വാസന തഴമ്പിക്കുമ്പോളാണു് താൻ ബദ്ധനാണെന്ന ദുർവ്വാസനകൾ മാറുന്നതു്. വാസനാക്ഷയത്തോടുകൂടി പുനർജന്മമില്ലാതെയാവുന്നു.

തിന്നാലും, വിഷവും, ശമിക്കു, മതിനായ്
ചെയ്യും ചികിത്സാദിയാ,
ലെന്നാലും കനകംസ്മരിച്ച വിഷമി-
ല്ലെങ്ങും ശമിക്കുന്നതായ്;
പൊന്നാൽവന്നവിഷം മരുന്നു മണിമ-
ന്ത്രത്തിങ്കലും മാറുകി-
ല്ലെന്നാളും കെടുകില്ല പാപമിതു, കേൾ
പെണ്ണാശയെക്കാൾ വിഷം. 5

പൊന്നാശ, പെണ്ണാശ എന്ന രണ്ടു ആശകളിൽ മാററാൻ കൂടുതൽ ദുഷ്കരമായിട്ടുള്ളതു് പൊന്നാശയാണെന്നു പറയുന്നു. ചികിത്സചെയ്തു ഭേദപ്പെടുത്താൻ ഒക്കാത്തതിനെ സിദ്ധികർമ്മങ്ങളാൽ മാററാനൊക്കുമെന്നു വരാം. അങ്ങനെ പെണ്ണാശയെ മാററാൻ കഴിഞ്ഞെ ലും 'തന്റേതു'' എന്ന വാസനയെ ഒന്നിനാലും മാററാൻ കഴിയുന്നില്ല.

ഭൂതം, ഭൂതി, യുവത്വ, ദേഹ, മെത്ത മ-
ക്കാനൽ ജലം പോലെയെ-
ന്നോതിക്കേട്ടറിയേണ്ട, കണ്ണിലത്ത നീ,
കാണ്മീലയോ സത്യമായ്?;
'ഞാനെൻേറതുക'ളെന്ന ബോധമൊഴിവാ-
യെന്നാലതൊത്തറവപോം
ഞാനാ മീ ജനിയും, തുടർന്നു, മഥവാ,
വാഴുംസദാബ്രഹ്മമായ്. 6

ഓതിക്കേ .......സത്യമയ് — പറഞ്ഞുകേട്ടും പഠിച്ചും അറിയുന്നതെന്തിന്? കാഴ്ചയിൽ കാണുന്നില്ലേ?

ഞാനെൻേറ ...... ബോധം — എൻേറതായിരുന്ന ഒരു വസ്തു എനിക്കില്ലാതെയാവുമ്പോൾ അതിനെ സംബന്ധിച്ച് 'എൻേറതു്' എന്ന് എനിക്കുണ്ടായിരുന്ന ബോധവും അതോടെ ഒഴിഞ്ഞുപോവുന്നു. അപ്പോൾ ആ വസ്തുവിൻേറപേരിൽ എനിക്കുണ്ടായിരുന്ന ബോധവും അതോടെ ഒഴിഞ്ഞുപോവുന്നു. അപ്പോൾ ആ വസ്തുവിൻേറ പേരിൽ എനിക്കുണ്ടായിരുന്ന ഉടമസ്ഥാവകാശവും ബന്ധവും 'എൻേറതു്' എന്ന എൻേറ ബോധമാത്രമായിരുന്നു എന്നു മനസ്സിലാക്കാം. അങ്ങനെ സകല ബന്ധത്തിനും ഹേതു 'ഞാൻ' 'എൻേറതു' എന്നുള്ള ബോധം മാത്രമാണ്.

തുടർന്നു........ബ്രഹ്മമായ് — ഞാൻ ജനിച്ചിട്ടേ ഇല്ല എന്നറിഞ്ഞ ശേഷവും ഞാൻ ഉണ്ടായിരുന്നാലും സ്വന്തം ബ്രഹ്മസ്വരൂപത്തിലായിരിക്കും പിന്നീടുണ്ടായിരിക്കുക.

ഈ വിശ്വത്തിൻേറ അനിത്യത ബോദ്ധ്യപ്പെട്ടുമ്പോൾ തൻേറ ബ്രഹ്മത്വംതെളിഞ്ഞു വന്ന് സഹജമായും നിത്യമായും നില്ക്കും.

പേരിമ്പം സ്വയമാശയെന്നതൊട്ടമ-
ന്നേരത്തു, ചിററിമ്പമായ്
ത്തീരുന്നാ,ശയൊഴിഞ്ഞിടത്തു തിരിയെ
പ്പേരിമ്പവും കാണ്മതോ;
ഹാ, നെയ്ക്കിണ്ടിമുളയ്ക്കകത്തു മലമൊ-
ട്ടമ്മട്ടുബോധത്തിലും
താനേപററിട്ടമാശമാററിയളവേ
ബോധം തുറന്നാൽ ശിവം. 7

പേരിമ്പം—ബ്രഹ്മാനന്ദം

ചിററിമ്പം—വിഷയാനന്ദം

പേരിമ്പം.......തീരുന്നു—ബോധത്തിനാണു് പേരിമ്പചിററിമ്പങ്ങൾ അനുഭവമാകുന്നതു്. ബോധം പേരിമ്പത്തിൽ ആശകൊണ്ടതുകാരണം അതുതന്നെ ചിററിമ്പങ്ങളായനുഭവപ്പെടുന്നു. ആശകൾ വിട്ടുമാറിയ ആത്മബോധത്തിൽ പേരിമ്പം അനുഭവമാകുന്നു.

നെയ്ക്കിണ്ടി.......ട്ടമ്മട്ടു—നെയ്‌വാക്കുന്ന കിണ്ടിയുടെ മുളയിൽ (വാലിൽ) അടിഭാഗത്തു അഴുക്കുപററി അടഞ്ഞുനിന്നു് നെയ്യിന്റെ ഒഴുക്കിനെ തടസ്സപ്പെടുത്തുന്നതുപോലെ.

പേരിമ്പം സ്വയം അനുഭവരൂപമായതിനാൽ അതു ആത്മാവിന്റെ സ്വരൂപമായി നില്ക്കുന്നു. ഒരിടത്തുണ്ടായി വേറൊരിടത്തനുഭവിക്കുന്നപോലെ അനുഭവിക്കാൻ അന്യമായ ആളില്ല. പ്രിയത്തിനു തന്നത്താനനുഭവിക്കലുണ്ടാകുന്ന വൈഭവം പേരിമ്പം. പേരിമ്പം തന്നെ ചിററിമ്പം. പേരിമ്പം ഉപാധിമൂലം അപൂർണ്ണമാക്കപ്പെട്ടതിനാൽ ചിററിമ്പമായിത്തീരുന്നു. (ഇമ്പം) അനുഭവിക്കുന്നയാളിന്റെ സ്വരൂപം ഇമ്പം. ഇമ്പംതന്നെ ഇമ്പത്തെ അനുഭവിക്കുന്നിടത്തു ദയമാകുന്ന ഇമ്പം പേരിമ്പം. ഇവിടെ അനുഭവിക്കുന്നതു യാതൊരു വൃത്തിയും കൊണ്ടല്ല. വൃത്തിയുടെ

കിൽ അതും ഇമ്പമായ വൃത്തിതന്നെ. ചിററിമ്പമായനുഭവിച്ചതെല്ലാം പേരിമ്പമാണെന്നും ഭ്രാന്തിമൂലം ചിററിമ്പമായി കണ്ടതാണെന്നും തന്നെ പേരിമ്പം മതിലായി നിന്നു മറച്ചുവെന്നും അറിയുമ്പോൾ ചിററിമ്പം തന്നെ പേരിമ്പമായി അറിയപ്പെട്ടും. പേരിമ്പത്തിൽ സംഭവിച്ച ഭ്രാന്തി നിതൃനിവൃത്തമാണു്. ഭ്രാന്തി എപ്പോൾ സംഭവിച്ചുവോ അപ്പോൾ അനുഭവിക്കാൻ ആശയുണ്ടാകുന്നു.

പേരിമ്പത്തിൽനിന്നും പേരിമ്പമാകുന്ന ആശയെഴുമ്പി പേരിമ്പത്തെ നോക്കിയപ്പോൾ ആശ മൂലം അപ്രകാശകമായി കണ്ടതാണു് ചിററിമ്പം, ഈ ആശ എവിടെനിന്നുമുണ്ടായി. പേരിമ്പത്തിൽനിന്നും വൃത്തിസംഭവിച്ചപ്പോൾ വൃത്തിയുടെ ഏററവും അടുത്തിരിക്കുന്നതിനെ (പേരിമ്പത്തെ) കാണാതായി.

എപ്പോഴും ഇമ്പം തുടർന്നിരിക്കണമെന്ന ആശ എന്നിൽ നിന്നും ഉണ്ടായി. ആശ (പേരിമ്പമായ) എന്നിൽനിന്നും ഉണ്ടാകയാൽ അതു ഇമ്പസ്വരൂപമായിരിക്കണം. ഈ ആശകൊണ്ടു് ചിററിമ്പമനുഭവിക്കുന്നു ഉററുനോക്കിയാൽ ആശയും ചിററിമ്പവും ഒന്നുതന്നെ. ഇമ്പം തന്നെ. ചിററിമ്പത്തിൽക്കൂടെയും പദാർത്ഥങ്ങൾ ആവശ്യമില്ല. (ഉദാ: ഊണുകഴിഞ്ഞാൽ പിന്നും അതു കഴിക്കാൻ ഇഷ്ടം തോന്നുന്നില്ല.

ചിററിമ്പത്തിൽ ആശയെ കൂടെ ഇമ്പമായിക്കണ്ടതുമൂലം സത്തും ചിത്തും ആശയും കൂടി അതിരില്ലാതെ പ്രകാശിച്ചതു പരമാനന്ദം. അന്തഃകരണത്തിൽ കൂടിയാണു് പേരിമ്പം പുറത്തു വന്നു് ചിററിമ്പമായിത്തീരുന്നതു്. അപ്പോൾ പദാർത്ഥഭാവത്തെ കൊള്ളുകയാൽ (പദാർത്ഥത്തിൻെറ സംസ്കാരഭാവത്തെക്കൂടെ കൊള്ളുകയാൽ) ഈ ഇമ്പത്തിനു തടസ്സം സംഭവിക്കയും പേരിമ്പ, ചിററിമ്പങ്ങൾ രണ്ടായിപ്പിരിയുകയും ചെയ്തു. പുറത്തേയ്ക്കു വന്ന കരുത്തുതന്നെ അകത്തേക്കും പോകുന്നതെങ്കിലും സംസ്കാരഭാവം

ളുടരുന്നതിനാൽ തടസ്സം ഏർപ്പെടുന്നു. സംസ്കാരഭാവം അകത്തേക്കു പോകുന്നില്ല. അകത്തേക്കു പോകാൻ വൈഭവമുള്ളവൻ പദാർത്ഥത്തെ നോക്കിക്കൊണ്ടു പോകുന്നു. ഇങ്ങനെ അകത്തും പുറത്തുമായ സഞ്ചാരത്തിൽ അകത്തു പ്രവേശമില്ലാതായിത്തീരുന്നതാണു മരണം.

വീശ്ശും വെട്ടമകം പുറങ്ങളൊരുപോ-
ലർക്കോദയം കൂപ്പുവോ-
ക്കാശാമുക്തനു മിന്ദ്രിയങ്ങളുരുമാ-
റൊന്നായെഴും ബോധവും,
ചേഷ്ടിക്കാതെ, നിരാശയാകുമൊളിചൂഴ്-
ന്നാററായ്, പ്രിയൻവെന്ത തീ-
ക്കുണ്ടെത്തും പ്രിയപോലെ, ബോധമൊഴിവായ്
നിന്നെന്നതേ കേരതപം ? 8

സൂര്യോദയം തൊഴാൻ പോകുന്നവർക്കു് ആ വിചാരമുണ്ടായപ്പോൾ തന്നെ ഒരു പ്രകാശമുണ്ടു്. ഉദയം തൊഴണം എന്നൊരു വൃത്തി അന്തഃകരണത്തിൽ സംഭവിക്കുകയും ഈ വൃത്തി ഇന്ദ്രിയദ്വാരാ ബാഹ്യപദാർത്ഥങ്ങളെ പ്രത്യക്ഷപ്പെടുത്താൻ ശ്രമിക്കുമ്പോൾ സ്വതെ മായാ ആവരണത്തോടുകൂടിയ പദാർത്ഥങ്ങൾ ആവരണം മാറേറണ്ട ആവശ്യമില്ലാതെ സമീപവസ്തുക്കളേയും നമ്മെയും നമ്മുടെ വൃത്തികളേയും പ്രകാശിപ്പിക്കുകയും വൃത്തിക്കു കാരണമായ സാക്ഷി ഉദയത്തെ അറിഞ്ഞുകൊള്ളുകയും ചെയ്യുന്നു. ഉള്ളും പുറവും ഏകോപിച്ചു പ്രകാശിക്കുമ്പോൾ ഉള്ളും പുറവുമില്ലാതെയായിപ്പോകുന്നു (പുതിയ ഒളി വീശുന്നു )

തൻെറ സകല ആശയും സാധിച്ചു്, തൻെറ പ്രിയംതന്നെ എല്ലാവരുടേയും പ്രിയം എന്നു തോന്നുന്ന ഒരാളിനു് (പ്രത്യേകമായി) പ്രിയമേ ഇല്ലാതെ വരുന്നു. സ്ത്രീ, പ്രിയമായ ഭർത്താവിന്റെ മരണത്തോടുകൂടി താനും, തൻെറ അവശേഷിച്ച പ്രിയത്തോടു

ചേർന്ന് പ്രിയമററവളാകാനാഗ്രഹിക്കുന്നു. ഇവിടെ സ്വർത്ഥം പ്രിയത്തെപ്പററി നിശ്ചയമുണ്ടായാൽ, ഇച്ഛാമൂലം തന്നെ, പ്രിയം, നിരാശയിൽക്കൂടി വീണ്ടും എഴുമ്പാനാവാത്തവണ്ണം, അരൂപമായി പ്പോകുന്നു.

അങ്ങനെ ബോധത്തിൻെറ സ്വരൂപമേ അഴിഞ്ഞുമാറിയ അവസ്ഥയെയാണ് തപസ്സ് എന്നു പറയുന്നതു്.

നാവില്ലാമണിയാട്ടിയാലുമുയരാ
ശബ്ദം, തഥാബോധമ-
ററാവും തീവ്രന സംഗമേതിലുമസം-
ഗതാം ഫലം, മററപേർ
മേവുന്നില്ലിതുപോലെ,യൊട്ടു,മവരും
വാച്ചോരസത്തുക്കളെ-
ക്കൈവിട്ടൊക്കെയളന്നെറിഞ്ഞൊരറിവാൽ
വിട്ടീടുമാബോധവും. 9

സംഗമേ........ഫലം—വിഷയാദികളോടു ചേർന്നിരുന്നാലും നിർവ്വി ഷയനായി സ്വസ്വരൂപസ്ഥിതനായിരിക്കും.

മററപേർ — മന്ദന്മാർ.

ഒട്ടുമവരും—വിഷയാദികളിൽ ബന്ധപ്പെട്ടു നിൽക്കുന്ന മന്ദന്മാരും.

നാക്കില്ലാത്ത മണിയാട്ടിയാൽ വൃത്തി സംഭവിക്കുന്നുവെ ങ്കിലും ശബ്ദം കേൾക്കുന്നില്ല. ഇതു മുക്തൻെറ നില. ശരീരാദി ജഗത്തിൻെറ ആധാര, അധിഷ്ഠാന, ദ്രഷ്ടാവും താൻ തന്നെയെന്നു അപരോക്ഷമായറിഞ്ഞവക്ക് ഈ ജഗത്തു തോന്നിയാലും തോന്നാതിരിക്കും. ഉദാ: വെള്ളക്കമ്മലിനകത്തു ചുവന്ന വത്തി വച്ചതുപോലെ. അതിൽ തട്ടാനു ഭ്രമമില്ല. അതുപോലെ ജ്ഞാനി ശരീരാദിജഗത്തിനെ കാണുമ്പോൾ തന്നെ സത്തു, ചിത്തു്, ആനന്ദത്തെ കണ്ടുകൊണ്ടിരിക്കും.

ഉദാ: എത്രയോ വലുതായ സൂര്യൻ ദീപ്തിമത്തായി പ്രകാശിക്കുന്നുവെങ്കിലും രണ്ടുകണ്ണും പൊത്തിയാലെന്നപോലെ.

വിവേകോദയം ഫലാപേക്ഷ കൂടാതാവുമ്പോൾ ആണ്ടവന്റെ സ്വരൂപമായ നിരാശ സ്വസ്വരൂപത്തിലാകും.

ആത്മസ്വരൂപത്തെമാത്രം ലാക്കാക്കി ജീവൻ എന്ന നാക്കില്ലാത്ത മണിയാട്ടിയാൽ ശബ്ദമില്ലാത്തതു പോലെയാണ് ജ്ഞാനിയുടെ നില. ആത്മാവിൽ മറയായ ജഡമുണ്ടെങ്കിൽ മാത്രമേ "ജീവൻ" എന്ന ചേഷ്ടിക്കാനൊക്കുകയുള്ളൂ.

ആത്മാവു ജീവാകാരത്തെക്കൊണ്ടതു നാവുള്ളമണി

ആത്മാവു ആത്മാകാരത്തെക്കൊണ്ടതു നാവില്ലാത്തമണി.

ഇങ്ങനെ സാക്ഷാത്ക്കരിച്ചാൽ വ്യാപ്തമായി ശരീരാദി ജഗത്തിന്ന് എവിടെയും നില്ക്കാൻ നിവൃത്തിയില്ലാതെ വരുന്നു. അപ്പോൾ നാമരൂപങ്ങൾ മുഴുവൻ വിവേകമാകുന്ന മരക്കോലുകൊണ്ടെളന്നെറിഞ്ഞതുപോലെയാവുന്നു.

ലോകം, ദേഹമൊടിന്ദ്രിയങ്ങൾ, കരണം,
നാലിന്നുമേ ബന്ധമ-
ററാകുമ്പോൾ നിനവും, വരാതെ,യരുളി-
ന്നുള്ളായ് നിലച്ചാലെഴും
പുത്തൻപത്തനമൊന്നി,തിങ്കൽ വിഷയം
ചെററും കടക്കാതെ, മേൽ
ഭദ്രംചെയ്തതുപോലിരിക്കുമതു പിൻ
ഛിദ്രിക്കയില്ലെന്നുമേ;
മാനംകൊണ്ടു ബഹിർമ്മുഖത്വമതിനാൽ
പറവന്നബോധം, സ്വയം,
താനന്തർമ്മുഖനായ് വളന്നൊരരുളാൽ,
മായുന്നു, തത്ത്വങ്ങളും;

പിന്നന്തഃകരണം കുചേഷ്ടയൊഴിവായ്
നീങ്ങുന്നു; കാന്തക്കൂടം
തന്നൾപ്പെട്ടൊരു സൂചിപോലെ
ചെറുതും കാറ്ററ്റദിപോപമം.

യുഗ്മകം 10

നിനവും വരാതെ—തനിക്കു ബന്ധമൊഴിഞ്ഞു എന്ന വിചാരവും ഉണ്ടാകാതെ.

അരുളി....ലെഴം—(ബന്ധമൊഴിഞ്ഞു എന്ന വിചാരം) മറ്റെങ്ങും ഒഴിയാതെ അരുളിൽ അഴിഞ്ഞുപോയതായി വരുന്നിടത്തു്. ഉദയമാവുന്ന.

പുത്തൻപത്തനം—പുതിയ പാർപ്പിടം. (ഇവിടെ തന്റെ സാക്ഷാൽ അരുൾ സ്വരൂപം)

വിഷയം....ക്കാതെ—വിഷയപ്രതീതി അല്പവും തോന്നാതെ.

ചരിദ്രിക്കയില്ല—അനശ്വരമായി നിലനിൽക്കും:

ജഗത്തു്—ശരീരം—ഇന്ദ്രിയങ്ങൾ—കരണം

സ്ഥൂലം—സൂക്ഷ്മം—കാരണം—തുര്യം.

പരിപൂർണ്ണ സച്ചിദാനന്ദമായിരിക്കുന്ന താൻ സ്ഥൂലാദി ഉറകളിട്ടിരിക്കമൂലം പേരിമ്പത്തിനു തടസ്സമേർപ്പെട്ടു. തന്മൂലം ഈ ഉറകൾ ഭാരവുമായി. ഇവയെല്ലാം മറെറാന്നിലല്ലാ തന്നിൽ തന്നെയാണു് നിലനില്ക്കുന്നതു്. താൻ തന്നെ ഇതിനു കാരണ മെന്നറിയുമ്പോൾ ഇതുകൾ അഴിഞ്ഞുപോകും. സാക്ഷാൽക്കാര ത്തോടുകൂടി ഇതുകൾ അഴിയുമോ എന്നാണെങ്കിൽ ഇല്ല. താൻ ഇതുകളിൽ ചേരുന്നതുകൊണ്ടാണു് ബന്ധവും അനാത്മാകാര വൃത്തിയുമുണ്ടാകുന്നതു്. അതായതു് ജനനമരണങ്ങൾ. ഈ ശരീരാദിയിൽ താൻ വച്ചുകൊണ്ടിരിക്കുന്ന അഭിമാനം നശിക്കു മ്പോൾ ഈ ജഗത്തിരുന്നാലും ഇല്ലെങ്കിലും തനിക്കു ബാധകമാ വുന്നില്ല കാന്തക്കൂടത്തിനകത്തിട്ട ഇരുമ്പു സൂചിയെന്നപോലെ.

(സൂചിയും കാന്ത (സ്വഭാവമാകുന്നപോലെ) സച്ചിദാനന്ദ സ്വരൂപമാകുന്ന കാന്തകൂടത്തിനകത്തു നാമരൂപങ്ങൾ ആകുമ്പോൾ ആ ആകാരത്തെ പ്രാപിക്കുന്നു. അഭിമാന രൂപേണ ജീവനെക്കൊണ്ടു സമീപിക്കുന്നപക്ഷം കാന്തത്തിന്റെ അററത്തു വച്ച സൂചിയെപ്പോലെ അതിനോടുപററി ജനനമരണത്തെ ക്കൊള്ളുന്നു. എന്നാൽ ഈ ജഗത്തിനെ തത്ത്വങ്ങളായി നോക്കുന്ന പക്ഷം ഇതിനു വിപരീതമായും കാണാം. കൂടത്തിന്റെ വക്കിൽ വച്ച സൂചിപോലെ.

നായുംനെയ്യിനുനക്കിട്ടന്നൊരസിപോൽ
നഞ്ചിട്ടപാൽപോലെയും
ചെയ്യുംപെൺതരവും ഹഥം, നിഴൽജല-
ത്തെപ്പോലസത്താക്കെടോ;
മീൻ, പൊൻവിട്ടില്, വണ്ട, മാന,യത്തുണ-
ച്ചുള്ളോത്തുമൊത്തൊന്നിലേ
താഴും പഞ്ചരസങ്ങൾ കണ്ടു, തുറവി-
ന്നാരാണിറങ്ങാതെ പോം. 11

മീൻ—മീൻ തിന്നുന്നവക്കു മററുരസങ്ങളിൽ പ്രിയം കുറയുമെന്നു പോലെ സ്ത്രീസുഖത്തിൽ മോഹിക്കുന്നവക്ക് മററു രസങ്ങളിൽ പ്രിയം കുറയുമെന്നു വിവക്ഷ.

വിട്ടിൽ—രൂപംകൊണ്ടു കുട്ടികളെ ആകർഷിക്കും. പക്ഷെ പിടി കൊടുക്കുകയുമില്ല. അതിനാൽ അതിന്റെ രൂപം മററുള്ള വർക്കു ദുഃഖത്തിനു ഹേതുവായിരിക്കുന്നു.

വണ്ട്—അതിന്റെ ദുർഗ്ഗന്ധം സുഗന്ധങ്ങളെ ഹനിക്കുന്നതിനാൽ ഇതര ഗന്ധങ്ങളെ അറിയാനൊക്കാതെയായിത്തീരുന്നു.

ആന—പരുപരുത്ത സ്പർശഗുണം മററു സ്പർശസുഖങ്ങളെ ഇല്ലാ താക്കുന്നു ആനയെത്തേയ്ക്കുന്നവന്റെ കൈയ്ക്ക് മറേറതിലും സ്പർശസുഖം തോന്നുകയില്ല. അതിനാൽ സ്പർശസുഖത്തെ

ഇല്ലായ്മ ചെയ്യുന്ന വിഷയത്തിൽ ആനയെ ഉദാഹരണമായി പറയുന്നു.

അശ്രുണപ്പുള്ള്—അശ്രുണപ്പക്ഷി (മയിൽ)

മയിലിന്റെ കരച്ചിൽ വളരെ അരോചകമായതിനാൽ ആ ശബ്ദം കേൾക്കുന്നവർക്ക് പിന്നീട് ശബ്ദത്തിലുള്ള സ്വാരസ്യം കുറഞ്ഞുപോകും. അങ്ങനെ ശബ്ദസുഖത്തെ ഭഞ്ജിക്കുന്ന വിഷയത്തിൽ അശ്രുണപ്പക്ഷിയോടുപമിച്ചിരിക്കുന്നു.

ഒത്തൊന്നിലേ—ഈ മുൻപറഞ്ഞ അഞ്ചുവിധ (ശബ്ദ, സ്പർശ, രൂപ, രസ, ഗന്ധ) ഗുണനാശങ്ങളും ഒന്നിച്ചനുഭവപ്പെടുന്ന മട്ടിൽ.

ഒന്നിലേ ...രസങ്ങൾ—ഒരു സ്ഥാനത്തു വച്ചുതന്നെ അഞ്ചു രസനാശങ്ങളും സംഭവിക്കുന്നു.

കണ്ടു്—ഇതുകണ്ടിട്ട്—ലോകജീവിതസുഖസന്ദായകങ്ങളായ പഞ്ചഭൂതഗുണങ്ങളെല്ലാം ഒരു സ്ത്രീയിൽ നശിച്ചിരിക്കുന്നതിനെ കണ്ടിട്ട്.

തുറവി........തെപോം—ആരാണു സന്ന്യാസത്തെ അഭയം പ്രാപിക്കാതിരിക്കുന്നതു്.

യാതൊരു പ്രിയംമൂലമാണോ നാം വിഷയാദികളെ ഉൾക്കൊള്ളുന്നു, അതിനെ പ്രിയംമൂലം കഴിച്ചാൽ ഉണ്ടാകുന്ന വിഷമതകളെ നാമാദ്യമറിയുന്നില്ല വാൾമുനയിൽ നെയ്നക്കുന്ന പട്ടിക്കു നാക്കറവും നഞ്ചുണ്ടവൻ മരിച്ചും ആകുന്നപോലെ ഫലം. ആദിയിൽ ഇമ്പത്തിനു കാരണമായ സ്ത്രീ വിഷയബോധത്തിനു കാരണമായ കരുത്തിനെ മയക്കം മൂലം നശിപ്പിക്കുന്നു. (എന്നു് ഖേചരീമുദ്ര എന്ന ഹഠയോഗത്തിൽ പറയുന്നു.) ഈയോഗം അഭ്യസിക്കുന്നവനു് മുഖതേജസ്സുണ്ടായിരിക്കുകയും ഈ തേജസ്സ് മയക്കമില്ലാതെ തുടരെത്തുടരെ സാക്ഷാല്ക്കാരത്തിനു കാരണമായി ഭവിക്കുകയും ചെയ്യും.

സുഖത്തിന്റെ ഓർമ്മയിലാണ് സകല ആശയും. അങ്ങനെയുണ്ടായാൽ ദാഹം തീർക്കാൻ കാനൽ ജലം ഉപകരിക്കുമോ ? ആനന്ദാനുഭവം ഒരിക്കലുണ്ടായാൽ അതു നശിക്കാതെ തുടർന്നു നിൽക്കുന്നതാണ്. യാതൊരുപാധിയിലും മറവു പെടാത്ത നിർമ്മലവും വ്യാപകവുമായ പേരിമ്പം അതിനെത്തന്നെ നോക്കിയ കാരണം വൃത്തിയുണ്ടാകുന്നു. വൃത്തി ആനന്ദത്തെ വിട്ട് അന്യമായിത്തീരുന്നു. വൃത്തി ആശാമൂലമാകയാൽ ആനന്ദ ലാഞ്ഛനയുണ്ടാവുന്നു. ഇതു ചിററിമ്പം. നശ്വരവുമാകുന്നു. ഈ ചിറ്റിമ്പം സംസാരരൂപത്തിൽ സംസാരഭാവത്തെക്കൊള്ളുന്നു. അപ്പോഠം അതു വിഷരൂപേണ ശരീരത്തിൽ പ്രവേശിച്ച് ജനിമൃതികളെത്തരുന്നു. അങ്ങനെ ചിററിമ്പത്തിൽക്കൂടി ഒരാഠം പേരിമ്പത്തെ അടയാൻ ശ്രമിച്ചാൽ കാനൽജലം കുടിച്ച് ദാഹം തീർക്കാൻ ശ്രമിക്കുന്നതുപോലെയിരിക്കും.

നാം അനുഭവിക്കേണ്ട സാധനം എന്ത്? അതനുഭവിക്കേണ്ട നമ്മുടെ സ്വരൂപം, അതിലിരിക്കുന്ന വസ്തുവിന്റെ സ്വരൂപം ഇവയെല്ലാം നാം വഴിയാംവണ്ണമറിയണം. എനിക്കു സുഖമുണ്ടാവണമെങ്കിൽ അതു വിട്ടുമാറണം. ഞാൻ അതിനെ വിട്ടുമാറാതിരുന്നാൽ പിന്നെ സുഖം വേണമെന്നു തോന്നുന്നതല്ല. ശരീരസുഖം സദാ മാറിക്കൊണ്ടിരിക്കുന്നതിനാൽ നിത്യമല്ല. അതിൽ നാം പകർന്നുകൊണ്ടിരുന്നാൽ ജനനമരണമെന്ന സംസ്കാരരൂപം കൊള്ളുന്നു.

വിത്തേററ ബ്ഭരവും വഹിച്ചു കടലിൽ
പോയ്മുങ്ങിടും കപ്പൽപോ-
ലത്യാപത്തിലണഞ്ഞിടുന്ന ഭവമോ-
ർത്താരേ നടുങ്ങാതെ പോം?
ആത്മാവിന്ദ്രിയമഞ്ചിനും മുത, ലൊരു-
ത്തൻ തന്നെ, യാറായവം-
കർമ്മം ചെയ്‌വതു, മെന്ന സത്യമതു പൊ-
യ്യായ്നിന്ന മോഹത്തിനാൽ.

അന്ത്യാ...... ഭവം—അനവധി ജന്മങ്ങളായാർജ്ജിച്ച സമ്പത്തും ഈ ജന്മത്തിലാജ്ജിച്ച ലൌകികനേട്ടങ്ങളും ഭാര്യാ പുത്ര, മിത്ര, സ്നേഹിതന്മാരും ഈ പ്രിയപ്പെട്ട ലോകവും ഇണങ്ങി നില്ക്കുന്ന അതിസുന്ദരമായിരുന്ന, ഈ ഭവജീവിതം ഇതാ തനിക്കെന്നെന്നേക്കുമായി ഇല്ലാത്തതായി, നശിച്ചുപോകുന്നു. താൻ നോക്കിക്കൊണ്ടിരിക്കവെതന്നെ, തന്നെ വിട്ടു പിരിയുന്ന ഈ മഹാസംസാരലോകം.

ആത്മാ........മുതൽ — പഞ്ചേന്ദ്രിയ ഗുണങ്ങൾക്കാധാരമായി നില്ക്കുന്നതാത്മാവാണ്.

ഒരുത്തൻ........ചെയ്വതും — കൃഷി, കൈത്തൊഴിൽ, കച്ചവടം, വിദ്യ, ശില്പം, പാദസേവ എന്നീ ആറു വിധലോക വ്യവഹാരങ്ങളിൽപെട്ടു നില്ക്കുന്നതും ആത്മാവേകൻതന്നെയാണ്

ആറായവം .......ത്തിനാൽ—പഞ്ചേന്ദ്രിയങ്ങളുടെ ശബ്ദ, സ്പർശ, രസ, ഗന്ധം എന്ന അഞ്ചുവൃത്തികളേയും ഏകീകരിച്ച് ഒരേസ്ഥാനത്ത് അറിഞ്ഞുകൊള്ളുന്ന ആറാമത്തെ വൃത്തിയും ആത്മാവിന്റെ സാന്നിധ്യത്തിലാണു നടക്കുന്നതെന്നാ സത്യത്തിനു വിപരീതമായി ഇന്ദ്രിയങ്ങളാൽ ആത്മാവിനെ അറിയാൻ ശ്രമിക്കുന്ന അജ്ഞാനത്തിനാൽ.

മുൻപറഞ്ഞ തന്റെ സംസാരലോകം തന്റേതാണ്. 'തന്റേതു'കൾ നശിക്കുന്നതിനെ കാണുന്ന താൻ, അപ്രകാരം കാണാനവശേഷിച്ചു നില്ക്കുന്നു. അതു താനായ ആത്മാവാണ്. അപ്പോൾ താൻ അനശ്വരമായ ആത്മസ്വരൂപിയായിരിക്കെ അന്യങ്ങളുടെ നാശത്തിൽ ഭയപ്പെടുന്നു. അതായത് നശ്വരങ്ങൾക്കു വരിക്കുന്ന നാശം തനിക്കു വരുന്നതുപോലെ ഭ്രമിച്ചുപോകുന്നു. അത്, തന്നെ വിട്ടുനീങ്ങാത്ത വാസനയാ

ഷാണ്. ഇതുവരെ ആത്മാവിൻെറ വൃത്തിഭാവത്തിലായിരുന്നതാൻ ഇപ്പോൾ നിവൃത്തിസ്വരൂപത്തിലായി എന്ന വ്യത്യാസമേ സംഭവിക്കുന്നുള്ളു എന്നറിയുമ്പോൾ മോഹവും മോഹം കൊണ്ടുള്ള നടുക്കവും ഭ്രമത്തിനു ഹേതുവായിരുന്ന വാസനയും വിട്ടുമാറി. അയമാത്മാബ്രഹ്മ എന്നു സാക്ഷാത്ക്കരിക്കുന്നു.

തന്നെ ഇതുവരെ വിട്ടുമാറാതിരുന്ന വൃത്തി ഭ്രാന്തിയാണെന്നാരറിയുന്നുവോ അവൻെറ സ്വരൂപം അറിവുതന്നെയായി വരുന്നു അവനു് സമഷ്ടിയായ ഈശ്വരനിലും വ്യഷ്ടിയായ ജീവനിലും ഉള്ള സമഷ്ടി, വ്യഷ്ടിഭാവങ്ങളറ്റിരിക്കും. തനിക്കു പേരിമ്പം ഉണ്ടാകണമെന്ന ആശ ഇടവിടാതെ തോന്നിക്കൊണ്ടിരിക്കുന്നതു കൊണ്ടുമാത്രം അതു മറയ്ക്കപ്പെട്ടുപോയി. അതുകൊണ്ടു് ഇതിനെ (ആശയെ) ചേതനനാക്കിക്കൊണ്ടിരിക്കുന്ന ആത്മാവു് അതിൽ നിന്നുമൊഴിഞ്ഞിട്ടു് അതിഹർഷം കൊണ്ടു കരയും. ഈ കണ്ണീരിനു് ശരീരാദി ജഗത്തിനെ മറയ്ക്കുവാൻ കഴിയുന്നില്ല. ഒരേ മാത്രയിൽ കരയുകയും ചിരിക്കുകയും ചെയ്യുന്നതിൽനിന്നും ഉല്പത്തിയാകുന്ന സുധ എവിടെയെല്ലാം സ്പർശിക്കുന്നുവോ അവിടമെല്ലാം സച്ചിദാനന്ദമായിത്തീരുന്നു

ആശയല്ല ക്ലേശത്തിനു കാരണം. (അതിൻെറ) നിവ്വഹിക്കൽ എന്ന വൃത്തിയാണു്. സത്യത്തിൽ നിർവ്വഹിക്കലുമല്ല. ഇവിടെ ആശ ഈശ്വരനെ ഉന്നുന്നു. വൈഭവമൂർത്തിയായ ഈശ്വരൻ, സൃഷ്ടിയായ ശരീരാദികൾ ഇവ നിങ്ങളുടെ സാക്ഷാത്ക്കാരത്തെ മറയ്ക്കുന്നില്ല. നിങ്ങൾ നിറച്ചുണ്ടിട്ടു വിശക്കുന്നു എന്നു പറയുന്നപോലെ പരിപൂർണ്ണ സച്ചിദാനന്ദത്തെ കൊണ്ടിട്ടു് അതിനായി ക്ലേശിക്കുന്നു എന്നു പറഞ്ഞാൽ ആരുത്തരവാദി ? സാക്ഷാത്ക്കാരത്തിനുവേണ്ടി മറെറാന്നും ചെയ്യേണ്ട; അതിനെ മറയ്ക്കാതിരുന്നാൽ മതി.

പററമായ്പ്ലവഗജാലമങ്ങനെ ഞൊ-
ണങ്ങടിച്ചൊരു കരങ്ങുപോൽ,
ചുററിനിന്നൊരു കുഡുംബമദ്ധ്യമൊരു
കുപ്പയിൽ കരടിപോൽ, ഭവം
പററിനില്പവനു കാലനായ്, കടലു,-
കാട്ടു തീ, മലയുമെന്നപോൽ
ചുററിനിന്നി,ഹ, പരങ്ങളായ് തുടരു-
മാറു നിത്യനരകം തരും. 18

ഞൊണങ്ങടിക്കുക—കുസ്രുതികഠം കാട്ടി ശല്യപ്പെടുത്തുക.

കുപ്പയിൽ കരടി—കുപ്പക്കണ്ടിൽ വീണു് ദേഹത്തിൽ ചുററിപ്പി ണഞ്ഞ കുപ്പയെ മാററിയിട്ടു് കരകേറാൻ കഴിയാതിരുന്ന കരടി.

അവനു്—സംസാരദുഃഖത്താൽ വലയുന്നവനു്.

ജീവന്മാരെ കൊല്ലുന്നതിനുമുമ്പു് (പാശത്താൽ) ബന്ധിച്ചി ടുന്ന കാലനോടും, മദ്ധ്യത്തു വീണവനു കരകാണാൻ നിവൃത്തി യില്ലാത്ത കടലിനോടും ഒന്നിൽ പിടിച്ചാൽ തൊട്ടടുത്തുള്ളവയിലും പററിപ്പിടിക്കുന്ന തീയോടും, മലയിരിക്കുന്നിടത്താളം ഭൂഭാഗ ത്തിനു് എപ്പോഴും ഒരു ഭാരമായി വരുന്ന മലയോടും അതാതുക ളുടെ സ്വഭാവങ്ങളെ മുൻനിറുത്തി ഭവത്തെ ഉപമിച്ചിരിക്കുന്നു. ഈ ജന്മത്തിൽ അവശേഷിക്കുന്ന വാസനയോടുകൂടിത്തന്നെ മേലും ജനിക്കുന്നതിനാൽ നിത്യനരകം തരും എന്നും പറഞ്ഞിരിക്കുന്നു.

ഒരു കുടുംബത്തിലുള്ളവർ തമ്മിൽ ഭിന്നിപ്പായാൽ ആ കുഡുംബം നശിക്കുന്നു. അനേകം കുഡുംബങ്ങഠം ഒന്നിച്ചു ഭിന്നി ച്ചാലോ ? അതുപോലെ ഒരു ശരീരത്തിൽ ഇന്ദ്രിയങ്ങഠം ചെയ്യുന്ന അനർത്ഥം പറഞ്ഞറിയിക്കുക നിവൃത്തിയില്ലാതിരിക്കുമ്പോഠം അനേക ശരീരങ്ങഠം ചേർന്നുള്ള കുടുംബം കൊണ്ടുള്ള അനർത്ഥ മെങ്ങനെയിരിക്കും.

കരടി ഒന്നിനെ പിടിച്ചാൽ (അതിനെ) കൊന്നല്ലാതെ വിടുകയില്ല. വിവേകവും ഈശ്വരഭക്തിയുമില്ലാത്ത ഒരു സ്ത്രീയും കൂടി ഒരു കുടുംബത്തിൽ ഉണ്ടായിരുന്നാൽ കാലനെ കെട്ടിപ്പിടിച്ചപോലെയും അഗ്നിയിൽ ചാടുന്നപോലെയും മലയെ ആശ്രയിച്ചപോലെയും ആയിരിക്കും ആ കുടുംബ ജീവിതം.

**എങ്ങനെ നിവൃത്തിക്കാം ?** തനിക്കു, താനാണെന്ന ഭാവത്തിൽ ഇന്ദ്രിയങ്ങളോടുള്ള ചേർച്ചയെയാണ് നിവൃത്തിക്കേണ്ടതു്. ഈ ചേച്ച് വിട്ടാൽ ശരീരാദി പ്രപഞ്ചത്തിനു നമ്മെ ദുഃഖിപ്പിക്കാൻ കഴിയുന്നില്ല. സുഷുപ്തിയിലെന്നപോലെ ഇന്ദ്രിയങ്ങളോടു പററുതലില്ലാതിരിക്കണം. പക്ഷെ സുഷുപ്തിയിൽ നാം അവിദ്യയിൽ ലയിക്കുകയാണ്. അപ്രകാരമല്ലാതെ നാം ബോധത്തോടുകൂടി ഈശ്വരനിൽ ലയിക്കണം. ആ ബോധം തന്നെ ഈശ്വരന്റെ അരുളായിത്തീരുന്നു. അപ്പോൾ അനാത്മാകാരവൃത്തി നശിച്ചു് ആത്മാകാരവൃത്തിയിൽ സമഷ്ടി, വ്യഷ്ടിഭാവങ്ങളില്ലാത്ത താൻ താനായി വിളങ്ങുന്നു.

തൻദേശം, കുല,ജാതി,ജന്മ,മിവയെ-
ക്കാണാത്ത കണ്ണൻ കണ-
ക്കൊന്നും പകുനറിഞ്ഞീടില്ല; കരയും
കാലത്തുടൻ കോകിലം,
അന്യം കാകനെ വിട്ടമട്ടി,ലുരിയാ
ടീടാതെയപ്പുകുന്നം
തന്നില്ലം വിട്ടമേ മുമുക്ഷു ജനത
യ്ക്കാചാര്യനായ്ത്തീരുവാൻ. 14

കരയും........വിട്ടമട്ടിൽ — കുയിൽ, കാക്കയുടെ കൂട്ടിലിടുന്ന മുട്ട, കാക്കയുടെ മുട്ടകളോടൊത്തു വിരിയുന്നു. കാഴ്ചയിൽ എല്ലാ കുഞ്ഞുങ്ങളും ഒന്നുപോലെയിരുന്നു് ഒന്നിച്ചു ജീവിക്കും. അല്പനാൾ കഴിഞ്ഞു് കരയാൻ തുടങ്ങുമ്പോഴാണ് കുയിൽ

കുഞ്ഞു്, താൻ മററു കുഞ്ഞുങ്ങളിൽനിന്നും വിഭിന്നനാണെന്നറിയുന്നതു്. അതോടുകൂടി അതു് ആ കൂടേ വിട്ടുപിരിയുന്നു. അതുപോലെ മററുള്ളവരുമൊന്നിച്ചു കഴിയുന്ന ജിജ്ഞാസുവും സാക്ഷാത്ക്കാരത്തിനു പാകതവരുമ്പോൾ താൻ അന്യരിൽനിന്നും ഭിന്നനാണെന്നു സ്വയം മനസ്സിലാക്കി ഏകാന്തനായിക്കൊള്ളുന്നു.

ഇന്ദ്രിയദ്വാരാ, ശരീരപ്രപഞ്ചാദികളിൽ വൃത്തിചെയ്യുന്ന സച്ചിദാനന്ദസ്വരൂപിയായ ആത്മാവു്, അറിവില്ലായ്മമൂലം തന്റെ ബന്ധുക്കളെ നശിപ്പിക്കുന്നതിനു് ശത്രുപക്ഷത്തു ചേന്ന കർണ്ണനെപ്പോലെ വൃത്തിചെയ്യുന്നു. ഇങ്ങനെ ജനനമരണ സംസാരത്തിൽ ദീർഘകാലം കഴിയുമ്പോൾ ഒരിക്കൽ തന്റെ ദുഃഖത്തിനു കാരണമെന്തെന്നു ചിന്തിക്കുന്നു അപ്പോൾ താൻ സുഖമായി കരുതിയിരുന്നവയുമായുള്ള ചേർച്ച ദുസ്സഹമായിത്തോന്നുന്നു. കാക്ക അടവച്ചു വളർത്തിയ കുയിൽ കുറെക്കാലം ആ കാക്കയുടെ സന്താനമാണെന്നു കരുതുകയും ശബ്ദം പുറപ്പെടുവിക്കാറാവുമ്പോൾ കാക്കയുടെ ശബ്ദം അസഹ്യമായിത്തോന്നി, താൻ മററുള്ളവരിൽനിന്നും ഭിന്നനാണെന്നു് പകുവനാവുമ്പോൾ ജിജ്ഞാസുവും അറിഞ്ഞുകൊള്ളും.

കർണ്ണനെപ്പോലെ കുടുംബത്തെ കൊള്ളുകയാണെങ്കിൽ ഇന്ദ്രിയാദികൾ നമ്മെ ജനനമരണ ദുഃഖത്തിലോട്ടു വലിച്ചുകൊണ്ടുപോകും. അതിനാൽ കുയിലിനെപ്പോലെ തന്റെ അവസ്ഥയെ ഉണർന്നു് കുടുംബത്തെക്കൊള്ളേണ്ടതാണു്. എന്തെന്നാൽ ആത്മാവായ കുയിലിന്റെ നാദം ജനനമരണങ്ങളെ നശിപ്പിച്ചു് സാക്ഷാത്ക്കാരത്തെ തരുന്ന പ്രണവധ്വനിയാണു്. സംസാര ദുഃഖത്തിലുള്ള ശബ്ദമാണു് കാക്കയുടേതു്. നിത്യനായ ആത്മാവിനു് അനിത്യമായ സംസാരദുഃഖഭാവനയുണ്ടാകുമോ എന്നു സംശയിക്കേണ്ട. ഉണ്ടാകാം. ഉദ്ധവർ ഒരിക്കൽ ഭഗവാനോടു് "അങ്ങയെ ഹൃദയപൂർവ്വം സ്മരിക്കുന്നവരാണു് അധികം കഷ്ടത

യനുഭവിക്കുന്നതു്, ഇതു് ന്യായമോ” എന്നു ചോദിച്ചു. അതിനു ഭഗവാൻ, തന്റെ അനന്തമായ വിഭൂതികളെക്കാളും തന്നെത്തന്നെ ഭക്തന്മാർക്കു ദാനം ചെയ്യാനാണു താൻ ആഗ്രഹിക്കുന്നതെന്നും മറുപടി പറഞ്ഞു.

നിദ്രാമദ്ധ്യേ ഭവനമെരിതീ
ച്ചൂഴ്ന്നു, കൊള്ളയ്ക്കുടൻ പാ-
ഞ്ഞെത്തീ ശത്രുപ്പടയു, മുയിരും
കൊണ്ടു താൻ ഭ്രാന്തനെപ്പോൽ
മണ്ടുന്നേരത്തു പരനെതിരേ
‘നില്ല നില്ലെ’ന്നു ചൊന്നാ-
ലുണ്ടോ നിന്നെന്നതിനു സമ മി-
ല്ലംവിട്ടും ബോധമുക്തൻ. 15

ബോധമുക്തൻ—അത്യന്തദാരുണഫലത്തെ ഉളവാക്കുന്ന ചുററുപാടിനകത്താണു തന്റെ നില എന്ന ഒരേ ബോധത്തിൽ നിൽക്കുന്നവനു് മററൊന്നു് ആരു പറഞ്ഞാലും, പറഞ്ഞതു ഗുണമായാലും ദോഷമായാലും, ഒന്നുപോലെ അവന്റെ ശ്രവണത്തിനു വിഷയമാകാതെ പോകുന്നതിനാൽ ‘ബോധമുക്തൻ’ എന്നു പറഞ്ഞിരിക്കുന്നു

കള്ളൻകെട്ടഴിയും ക്ഷണത്തിൽ മറയാ-
നോടിപ്പെരുക്കുന്നപോൽ,
തുള്ളുംപേ,യിരുളിൽ, പിടിച്ചവിധമായ്
മാററാർ തുരത്തി, പ്പെരും
വെട്ടേറുന്ന കളം വിടുന്നപടപോൽ
തായ്, തന്ത, യക്കാന്തയും
കെട്ടിപ്പുണ്ടുകരഞ്ഞു,മെന്തു, തുറവി-
ട്ടൊന്നും വിലങ്ങായിടാ. 16

കള്ളൻ—അന്യന്റെ മുതൽ തന്റേതാക്കുന്നവൻ (ആശയോടുകൂടിയ ജീവാത്മാവ്)

മറയാൻ—വീണ്ടും ആരും പിടിച്ചുകെട്ടാതിരിക്കാൻ (പ്രപഞ്ച വിഷയങ്ങളിൽ നിന്നും ഒഴിഞ്ഞുമാറാൻ)

ഇരുളിൽ തുള്ളുംപേ—കൂറ്റിരുട്ടത്തു തുള്ളിക്കൊണ്ടുവരുന്ന പിശാച് (തമോരൂപമായ ഈ ജഗത്തിൽ തന്റെ ജനനമരണ ദുഃഖത്തിനു ഹേതുവായും നാശഗന്തമായും തീർന്ന നാമരൂപ വിഷയങ്ങൾ)

മാററാർ തുരത്തിടവെ—ശത്രു സൈന്യം പിൻതുടരുമ്പോൾ (തനിക്കു നിത്യശത്രുക്കളായ ലോകബന്ധങ്ങൾ വീണ്ടും തന്നെ പിടികൂടാൻ വരുമ്പോൾ)

തായ്‌ത ......ങ്ങായിടാ—ഏററവും അടുത്ത ബന്ധുക്കളായവരോടുള്ള മമതാബന്ധം സന്ന്യാസിയുടെ മനസ്സിനെ ഒടുവിലും പിൻതുടർന്നാലും അതിനേയും അവൻനിവൃത്തിക്കുകതന്നെ ചെയ്യും.

ജീവന്മാർക്കു തങ്ങളുടെ ആത്മസ്വരൂപ സാക്ഷാത്ക്കാരത്തിനു ശരീരം ആവശ്യമാണ്. ഈശ്വരകാരുണ്യത്താൽ അതു ലഭിക്കുകയും ചെയ്യുന്നു. എന്നിട്ടും ഈ ശരീരം എന്തിനെന്നറിയാതെ നാം ശരീരത്തെ വിഷയാദികളിൽ മുക്കി നശിപ്പിക്കുന്നു. അതിനാൽ ഈ ശരീരാദി ദുഃഖമയമാണെന്നു ഈശ്വരൻ നമ്മെ അനുഭവങ്ങളിൽക്കൂടി അറിയിച്ചുതരുന്നു. ഈശ്വരന്റെ അരുൾ പ്രകാശത്താൽ തന്റെ സത്യമായ സ്വരൂപത്തെ കണ്ടുപിടിക്കുന്ന ജീവാത്മാവിനു ആത്മാകാരവൃത്തിയുണ്ടായി, തന്മൂലം സത്, ചിത്, ആനന്ദം അനുഭവിക്കുന്നു.

പിശാചുബാധിച്ചവന്റെ ബാധ മന്ത്രതന്ത്രാദികളാൽ ഒഴിയുമ്പോൾ അവനു തന്റെ പൂർവ്വനില കൈവരുന്നു. ബാധയൊഴി

ക്കാൻ ധൂപ, ദീപ, ശബ്ദാദികൾപോലെ തന്റെ ആത്മാകാര വൃത്തിയിലും ശബ്ദം, രൂപം തുടങ്ങിയവയെ ദർശിച്ചശേഷം താൻ സത്ചിത് ആനന്ദത്തിൽ സ്ഥിതിചെയ്യുന്നു.

ശരീരാദികൾ ജഗത്തിൽ അഭിമാനിച്ചു കൊണ്ടിരിക്കുമ്പോൾ ഉണ്ടാകുന്ന അനാത്മാകാരവൃത്തിയിൽനിന്നും ഉണ്ടാകുന്ന ജനനമരണ സംസാരവും കൊണ്ടോടുമ്പോൾ ഈശ്വരനാൽ അയയ്ക്കപ്പെടുന്ന ആത്മാകാരവൃത്തിവന്ന് അനാത്മാകാരവൃത്തിയെ പിടികൂടുന്നു. നമ്മെ എതിക്കുന്ന ശത്രുക്കളെ മറ്റു ചിലർ എതിക്കുമ്പോൾ നാം ഓടിരക്ഷപ്പെടുമ്പോലെ, അനാത്മാകാരത്തെ ആത്മാകാരം എതിക്കുമ്പോൾ താൻ മുക്തനായി സത്തുചിത്താനന്ദമാണു തന്റെ സ്വരൂപമെന്നറിഞ്ഞു രക്ഷപ്പെടുന്നു.

രണ്ടു വൃത്തികളും കള്ളന്മാർതന്നെ. അനാത്മാകാരം രാജസ, താമസ കള്ളൻ. ആത്മാകാരം സാത്വികകള്ളൻ. എല്ലാവേക്കും കാട്ടിന്റെ അതിർത്തിവരെപ്പോയി നില്ക്കാനേ ശക്തിയുള്ളൂ.

കാടും നാടുംതിരിച്ചിങ്ങുട്ടുണിനിന്നവേ
വിട്ടവൻ കണ്ടതുണ്ടോ?
കുടുംബന്ധുക്കളും പിന്നരികളുമവനെ-
ങ്ങോർത്തിടാൻ, ഭ്രാന്തനായാൽ;
ചുട്ടാൽ വിട്ടെന്നപോലിന്ദ്രിയസുഖമറിവാ-
മഗ്നിയിൽ ചുട്ടെരിച്ചും
വിട്ടിടും മുക്തനെന്നുണ്ടൊരുകുറവഥ മു-
ന്നാശ്രമം തന്നിൽ വാണും? 17

പ്രപഞ്ച പ്രതീതി നശിച്ച ജ്ഞാനി പ്രജ്ഞനശിച്ച ഭ്രാന്തനു തുല്യമാണെന്നു പറഞ്ഞിരിക്കുന്നു.

ചുട്ടാൽ വിട്ടെന്നപോൽ—ചുട്ടകൈ, ആരോടുംചോദിക്കാതെ തന്നാലേവിട്ടുകൊള്ളുന്നു. (അതുപോലെ ഇന്ദ്രിയങ്ങൾ തരുന്ന

അറിവു് ഒന്നിനൊന്നു വിരുദ്ധവും ദുഃഖപ്രദങ്ങളുമെന്നനുഭവം തോന്നുന്നിടത്തു് ഇന്ദ്രിയ ബോധങ്ങളെ തരംതാഴ്ത്തി മറന്നിട്ടു് അറിവുകൊണ്ടു് അവയെ പാടെ ഇല്ലായ്മചെയ്തുകൊള്ളുന്നു.)

മുന്നാശ്രമം—മുമ്പുണ്ടായിരുന്ന ഗൃഹസ്ഥാശ്രമം.

മരിച്ചുപോയ ഒരാളിനു രാജാവിനെക്കൊണ്ടെന്തുഫലം? അതുപോലെ അഭിമാനമിരിക്കുന്ന കാലത്തുമാത്രം രാജാവിനെപ്പോലെ ശരീരാദികൾക്കു നമ്മെ ഭരിക്കാം.

ഉടുത്തുണിനിന്നവററവൻ നിരാവരണനാണു്. "മാനിച്ചിടാ മമതയററവനൊന്നിനേയും" എന്നിരിക്കുന്നവനു് ശരീരാദി പേയ് പോയിരിക്കുന്നു. ജനിമൃതികൾക്കു കാരണമായി തൻെറ സ്വരൂപം പ്രകാശിക്കാതെ ആവരണമായിരുന്നതുകളെല്ലാം ചുട്ടതുപോലാകുന്നു.

ദുഃഖത്തെസ്സുഖമായ്വരിച്ചു പിണിയ-
റെറന്നോക്കു നോക്കീടുവാൻ
ദിക്കുണ്ടോ പുനരിന്നതെന്തു, ശിവലോ-
കംതന്നെയെല്ലാടവും;
വേവിന്നുരിഷിരിക്ക, മേതുജലവും
കോരിക്കുടിക്കും കിട-
ന്നാവും വല്ല മരച്ചുവട്ടി, ലിണയ-
റേറകാന്തമേ യിച്ഛയായ്. 18

ദുഃഖത്തെ........ന്നോക്കു്—ഈ പ്രപഞ്ചക്കൂരിരുട്ടിൽ മിന്നാമിനുങ്ങുകളെപ്പോലെ പ്രകാശിച്ചു് സുഖസ്വരൂപത്തിൽ കാണപ്പെട്ടവയെല്ലാം ദുഃഖങ്ങളാണെന്ന സത്യമറിഞ്ഞവക്കു്.

ശിവലോകം = വെട്ടവെളി, വേവു് = വിശപ്പു്.

ശരീരാദി ജഗത്തിൽ അഭിമാനിച്ചുകൊണ്ടു് ഗൃഹത്തിലിരിക്കുമ്പോഠം വിവേകം മൂലം ഈ ക്ലേശം തനിക്കന്യമെന്നറിയുന്നു. ക്ലേശംമൂലം സുഖത്തെ ആഗ്രഹിക്കുന്നു. ശരീരാദിയോടു ചേൎന്നു മൂലമാണു് ദുഃഖമായതെന്നും ധരിക്കുന്നു. ദുഃഖത്തെ കണ്ട താൻ ദ്രഷ്ടാവായും ദുഃഖം ദൃശ്യമായും വന്നു. പ്രിയമായതു് അപ്രിയത്തിൽ ചെല്ലുന്നതുകൊണ്ടു്, പാവയ്ക്കായുടെ ഗുണം അതിനോടു ചേൎന്ന മററു മലക്കറികളിലും പകരുന്നപോലെ, സച്ചിദാനന്ദമായ താൻ ശരീരാദിയിൽ ചേരുകമൂലം സ്വയം തന്റെ സ്വരൂപത്തെ ദുഃഖമാക്കുന്നു. സൂക്ഷിച്ചാൽ ഇതും ശരിയല്ലെന്നറിയാം. സച്ചിദാനന്ദമായ താനും ശരീരാദിയും സാമ്യമുള്ളവയല്ല.

ശരീരാദിജഗത്തു തന്നെ ആശ്രയിച്ചു തന്നിലിരിക്കുമ്പോഠം വൃത്തികൊണ്ടു് താൻ അതിനെ നോക്കിയമൂലം വൃത്തിയ്ക്കന്യമായി നിന്നു്, തന്റെ നിത്യാനന്ദസ്വരൂപം കാല, ദേശ, വസ്തുക്കളായി ത്തീരുന്നു. ഇപ്രകാരം തന്റെ സ്വരൂപം തന്നെ തനിക്കു വിദൂരമായിഭവിച്ചതിനു ദുഃഖമെന്നു പറയുന്നു. എന്നാൽ ഇവയിലൊന്നിലും ദുഃഖമില്ലെന്നറിയുമ്പോഠം ദുഃഖം സുഖമായിത്തീരും. ദുഃഖം സുഖമായി സാക്ഷാത്ക്കരിക്കപ്പെട്ടിടത്തു് താൻ എങ്ങും വ്യാപകസ്വരൂപമായിത്തീൎന്നു് നിയമത്തിനതീതമായിത്തീരുകയും ചെയ്യുന്നു. അവിടെ പ്രാണനും പഞ്ചേന്ദ്രിയങ്ങളും മാത്രമായിരിക്കുന്നതിനാൽ വിശപ്പുണ്ടാകാം. എന്നാൽ ഇന്ന ഇടത്തിരുന്നുണ്ണണമെന്നറിയാൻ പാടില്ല. അവരുടെ നില അനിൎവചനീയം. അവരുടെ ഇച്ഛ ഏകത്തിലല്ലാ, ഏകാന്തത്തിലേക്കാണു്.

വേഷംകൊണ്ടയ്യപോൽ നടിച്ചു, വിഷവും
സ്വാദോടശിച്ചായല-
ങ്കാരം കാലിൽ വിലങ്ങു,മെന്നുവ്യവഹാ-
രംകൊണ്ടിരുന്നാലുമേ,

പേരിമ്പം ചൊരിയും വിരക്തനലകം
തീണ്ടാതെ മാറി, ത്തനി
പ്പേരിൽതന്നുടലും തൊടാതെ തിരിയു-
ന്നേകാന്തനാടെങ്ങുമേ. 19

എന്തുവേഷമാണോ ഉള്ളതു അതിന്നനുസരണമായി നടിച്ചുകൊണ്ടും അനിഷ്ടമായ ലോകഭോഗങ്ങളെ ഇഷ്ടപ്പെടുത്തിക്കൊണ്ടും ലോക വ്യവഹാരങ്ങളിൽ പററുതലുള്ളവനെപ്പോലിരുന്നാലും ആനന്ദസ്വരൂപത്തിൽ നില്ക്കുന്ന സന്യാസി സ്വതന്ത്രനായി സ്വന്തം ആത്മസ്വരൂപത്തിൽ ഉടൽബോധവും കൂടാതെ തന്റെ മോചനസ്വരൂപത്തിൽ തന്നെയിരുന്നുകൊള്ളുന്നു.

ഏകാന്തനാട് — മോചനസ്വരൂപം.

വേഷക്കാരൻ തന്റെ ഭാഷയെ വിട്ട് വേഷത്തിനുള്ള ഭാഷ സംസാരിക്കുന്നു. ഇതുകൊണ്ട് തന്റെ സ്വന്തം ഭാഷ നശിച്ചുവോ? നശിക്കാതിരിക്കാൻ വല്ല അഭ്യാസവും ചെയ്യേണ്ടതായുമില്ല എന്നാൽ ഈ വേഷംകൊണ്ട് മററുള്ളവർക്കു സന്തോഷത്തെകൊടുക്കുകയും ചെയ്യുന്നു. ഇങ്ങനെ സത്തുചിത്താനന്ദം നിരാവരണമായ തന്റെ സ്വരൂപം സാക്ഷാല്ക്കരിച്ചവർക്കു തന്റെ സ്വരൂപസാക്ഷാല്ക്കാരത്തിനു ശരീരാദികൾ വരുന്നതല്ല. ഇങ്ങനെ ഉടലിരിക്കുന്ന അവസരത്തിൽതന്നെ ആക്ററു ചെയ്യുന്ന ആരാണ് തുറവിയാകാത്തത്?

സകലരേയും കൊല്ലാനാഗ്രഹിക്കുന്ന രാക്ഷസൻ തന്നെ തനിക്കു ആഹാരമായിത്തീന്നതുപോലെയും കാലിൽവീഴുന്ന വിലങ്ങുതന്നെ തനിക്കു സ്വസ്ഥമായിരിക്കാനിടയാക്കുന്നതുപോലെയും ബന്ധമായ ശരീരാദി ജഗത്തിനെത്തന്നെ മുക്തിസാധനമാക്കിക്കൊണ്ടിരിക്കുന്ന ജ്ഞാനിക്ക് ജഡം എപ്പോഴുമഴിഞ്ഞതുപോലിരിക്കുന്നതിനാൽ അവക്കു യാതൊരു ഹാനിയുമുണ്ടാകുന്നില്ല. ഇങ്ങനെ പ്രപഞ്ചത്തിന്റെ യാതൊരു തടസ്സവുംകൂടാതെ (നിരാ

വരണനായി) തൻെറ സച്ചിദാനന്ദസ്വരൂപത്തെ ആരറിയുന്നുവോ അവൻ തുറവിയാണ്.

തുറവി—തുറന്നവൻ, നിവർത്തിച്ചവൻ, മോചിച്ചവൻ, മുക്തൻ,

ഏത്താപ്പൊന്മലമേൽ, വിയത്തി,ലതിനാ-
ദാന്തം ഗമിപ്പോനഹോ,
പൃത്ഥ്വിപ്പുററിനകം മയങ്ങിവിഴുവോ-
രെന്താകമെന്നോക്കനീ;
നിത്യം പാൽക്കടൽ പള്ളികൊണ്ടഹരിയെ-
പ്പേരൊത്ത മണ്ഡൂകമൊ-
ന്നൊത്തിത്തന്നരികിൽ ക്ഷണിച്ച കഥയ-
ജ്ഞാനിക്കു ജ്ഞാനിക്കുമേൽ. 20

പൊന്മലയെ തത്ത്വങ്ങളോടും പൊന്മലയ്ക്കും ഉപരിയായ സ്ഥാനത്തെ ബോധാതീതാവസ്ഥയോടും വിയത്തിനെ അരൂപ പ്രകാശത്തോടും നാദാന്തത്തിനും അതീതമായ സ്ഥാനത്തെ ജ്ഞാനികളുടെ അറിവിനും ഉപമ കല്പിച്ചിരിക്കുന്നു.

അജ്ഞാനികൾ എപ്പോഴും ജനമൃതിമോഹാന്ധകാരത്തിൽ പെട്ടു നിർജ്ജീവാവസ്ഥയോടുകൂടിയവരായതിനാൽ അവരെ 'പൃത്ഥ്വിപ്പുററിനകം മയങ്ങി വിഴുവോർ' എന്നു പറഞ്ഞിരിക്കുന്നു. പേരൊത്ത—നാമസാദൃശ്യമുള്ള.

ഈ ശരീരാദിജഗത്തിൽ നമുക്കു എന്തിനു പ്രിയം എന്നാൽ ധനത്തേയും നിത്യത്വത്തേയും. പൊന്മലമേലിരിക്കുന്നവൻ ധനത്തെ ആഗ്രഹിക്കേണ്ടതില്ല. ആകാശം താണ്ടാൻ ആകാശ സ്വരൂപവും വെടിയണം. ആകാശം നിത്യതയുള്ളതാണ്. അതിനാൽ ആകാശവും താണ്ടുന്നവന് നിത്യത്വവും നിശ്ചയമാണ്. ജ്ഞാനി പൊന്മലയും വിട്ട്, 'ആകാശനാദത്തിലും ഭ്രമിക്കാതെ നാദാന്താതീതത്തെ ലാക്കാക്കിയിരിക്കുന്നു.

പാൽക്കടലിൽ വാഴുന്ന മണ്ഡൂകത്തിനു ശക്തിയേറിയ ശബ്ദമുണ്ട്. എന്നാൽ അവിടെ കിടക്കുന്ന അനന്തശായിയെ യോഗനിദ്രയിൽ നിന്നുമുണർത്താൻ ഈ മണ്ഡൂകത്തിനൊക്കുമോ? അതുപോലെ ഈ പ്രപഞ്ചാദികൾക്ക്, യാതൊരു ആവരണവും കൂടാതെ നാദാന്തത്തിൽ ലയിച്ചിരിക്കുന്നവരെ എങ്ങനെ ഉണർത്താൻ കഴിയും. പ്രപഞ്ചാദികൾക്കും ജ്ഞാനിക്കും തമ്മിലുള്ള അന്തരം തന്നെ ആർക്കു പറയാൻ കഴിയും?

നാദാന്തത്തെ പ്രാപിച്ചിട്ട് ലോകത്തു വാണിരിക്കണം.

പഞ്ചീകൃത ഭൂതങ്ങളിൽനിന്നും നാമരൂപം മൂലമുണ്ടാകുന്ന ശബ്ദം തവളയുടെ വിളി. സാക്ഷാത്ക്കാരം വന്ന്, ദ്വൈതപ്രതീതിയററ്, നാദാന്തത്തിൽ നിരാവരണരായിരിക്കുന്ന സാധുക്കൾക്ക് അപഞ്ചീകൃതപഞ്ചഭൂതങ്ങളിൽനിന്നും നാദം താനേയുണ്ടാകും. ഇതിനു ശ്രവണമൊന്നേ മാർഗ്ഗം.

കുമ്പിട്ടും സ്തുതിചെയ്തുംകോടിയുരുവിൽ
സങ്കീർത്തനം പാടിയും
മുമ്പാരും ബഹുഭക്തികാട്ടുവതുക-
ണ്ടീടുന്നിതോ ജ്ഞാനിയും;
കുംഭിക്കുണ, മുട്ടപ്പു, മുണ്ട, മുടലും
തോന്നാതിരിക്കും മഹാ-
വമ്പൻതൻപശിതീർപ്പതിന്നു ഭുവനം,
വമ്പേ, ക്ഷണിക്കുന്നതും. 21

കുമ്പിട്ടും........ജ്ഞാനിയും—പഞ്ചേന്ദ്രിയ ബോധങ്ങളെ താണ്ടിനില്ക്കുന്ന ജ്ഞാനി ആത്മബോധങ്ങളിൽക്കൂടിയുള്ള വ്യവഹാരങ്ങളെ അറിയുന്നില്ല.

കുംഭി........ക്കുന്നതും—നാമരൂപാദികളുടെ പ്രതീതി ഒഴിഞ്ഞ അവസ്ഥയിൽ നില്ക്കുന്ന ജ്ഞാനിക്ക് പശിയുണ്ടെന്നാരോപിക്ക

ന്നതും അവനില്ലാത്ത വിശപ്പിനെ മാററിക്കൊടുക്കാമെന്ന്
അവനെ ക്ഷണിക്കുന്നതും അർത്ഥശൂന്യമാണ്.

സർവ്വപ്രപഞ്ചബോധങ്ങൾക്കും കാരണമായ ജീവവാസനയെത്തന്നെ അറുത്തുനില്ക്കുന്ന ജ്ഞാനിയെ പ്രപഞ്ചത്തിന്റെ അംശമായി ഗണിക്കാൻ പാടില്ലാ എന്നസാരം.

കർമ്മത്തിൻ മുടിമൂന്നുമട്ടി, ലഴിയും
കാലത്തു തൻ ദേഹമാം
പാമ്പിൻ മുൻ തവളയ്ക്കുതുല്യ മതുപോൽ
രണ്ടററവും തീപെട്ടും
കൊള്ളിക്കുള്ളിലെറുമ്പിനൊത്തു, മിഹതാൻ
ദേഹത്തിനും ശത്രുവായ്
ത്തീന്നാൽ സേവകരും മറങ്ങളെയു, മെ-
ന്തിന്നായവൻ തേടണം? 22

കർമ്മ ......കാലത്തു--മനസ്സുകൊണ്ടും വാക്കുകൊണ്ടും കായം കൊണ്ടും സഞ്ചിതം, പ്രാരബ്ധം ആഗാമികം എന്നീ മൂന്നു കർമ്മങ്ങളാലും തോന്നപ്പെടുന്ന ശരീരാദിപ്രപഞ്ചം ഒഴിയുമ്പോൾ.

മൂന്നു മട്ടിൽ എന്നതിന് ഗുരുവിന്റെ കാരുണ്യകടാക്ഷം, ഉപദേശം, അനുഗ്രഹം എന്നും അർത്ഥം പറയാം.

പാമ്പിൻ ...... ത്രുവായ്—പാമ്പ് തവളയെ പററിനിന്നതുപോലെയും എറുമ്പിരുന്ന കുഴലിന്റെ രണ്ടററവും തീപിടിപെട്ടപോലെയും (ആത്മബോധത്തിന്റെ ശത്രുക്കളായ ഇന്ദ്രിയബോധത്തിന്റെയും ഉപാധിയുടേയും ബാധകളിൽ നിന്നും ആത്മബോധവും അകന്നുമാറിയതായി വന്നാൽ.

നിരാവരണമായ തന്റെ സ്വരൂപസാക്ഷാല്ക്കാരത്തിന് കർമ്മബന്ധങ്ങളാൽ തനിക്കു തോന്നപ്പെടുന്ന ശരീരാദിപ്രപഞ്ച

ത്തെയോ അതിനുള്ളിൽ തന്റെ സുഖവാസത്തിനായി മററു പരി പാടികളേയോ ആശ്രയിക്കേണ്ടതില്ല എന്നറിയുന്നു.

കണ്ണാടിയിലല്ലാ പരു എന്നറിയുന്നപോലെ ശരീരാദികളിരിക്കുമ്പോഴും തന്നെ തന്റെ സ്ഥൂല, സൂക്ഷ്മ, കാരണശരീരങ്ങളെ വിട്ട്, തനിക്ക് ഇവയുടെ ആവശ്യമില്ലെന്നറിഞ്ഞ് സച്ചിദാനന്ദമായ തന്റെ സ്വരൂപത്തെ സാക്ഷാൽക്കരിക്കുന്നില്ലെങ്കിൽ സഞ്ചിതാഗാമിക പ്രാരബ്ധങ്ങളാലുണ്ടായി കാമാകാരത്തെക്കൊണ്ട സർപ്പത്തെപ്പോലിരിക്കുന്ന ശരീരത്തിൽ നാം തവളയായിരിക്കമൂലം നമ്മെ വിഴുങ്ങുകയും തന്മൂലം ജനനമരണം അനുഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. അല്ലെങ്കിൽ ശരീരമായ മുളംകുഴലിനെ ആശ്രയിച്ചുജീവിക്കുന്ന എറുമ്പിനെപ്പോലെയും ശരീരക്കുഴലിന്റെ നാമരൂപങ്ങളായ ഇരുഭാഗത്തും തീകത്തുമ്പോഴും നശിക്കുന്ന എറുമ്പിനെപ്പോലെയും ആയിത്തീരുന്നു.

ആവർത്തിച്ചു പിറന്നൊടുക്കമിതുപോ-
ലായ്യന്റെ കാരുണ്യമോ-
ടാവർത്തിപ്പതിനായ് വരാതെ യിഹതാ-
നാരെന്നറിഞ്ഞീടവെ,
മീൻമുട്ടയ്ക്കിടയിൽ കിടന്ന ഗരുഡ-
ന്നൊപ്പം പിറന്നെന്നവ-
ന്നുരും തൽക്കലവും ജഗത്തിലിതരർ-
ക്കൊരുത്തങ്ങറിഞ്ഞീടുവാൻ? 23

ആവർത്തി........ടവേ—മുമ്പ് പല യോനിഭേദങ്ങളിലും ജനിച്ചിട്ട് ഈ ജന്മത്തിൽ ഗുരു കാരുണ്യത്താൽ സാക്ഷാത്ക്കരിച്ചവനായി തന്റെ സത്യസ്വരൂപത്തെ അറിയുമ്പോൾ

മീൻ വെള്ളത്തിൽ ഇട്ട മുട്ടയെ പരുന്ത് എടുത്തുകൊണ്ടുപോയി ആഹാരമാക്കിയിട്ട് അതു മുട്ടയിടുന്നു മീനിന്റെ അംശം പരുന്തുകുഞ്ഞിലുമുണ്ട്. (ഇങ്ങനെ വെള്ളത്തിൽ കിടന്ന മുട്ടി

ആകാശത്തെത്തിയതു കണ്ടവന് ടി കാൎയ്യങ്ങളിൽ പിന്തിരിഞ്ഞു നോക്കേണ്ട ആവശ്യമെന്തു്?) ജന്മാന്തരങ്ങളേയും അറിയുന്ന ജ്ഞാനിക്കു് ഈ ജന്മകാൎയ്യകാരണങ്ങളേയും അന്വേഷിക്കേണ്ടതില്ല. ഒരു ദിവസം നാം ചെയ്യുന്ന കൃത്യങ്ങളെയെല്ലാം ഓൎക്കാൻ കഴിയാത്തതുപോലെയുള്ള അനേകം ജന്മങ്ങളെ എടുക്കുന്നു. എന്നാൽ ഈ ജന്മങ്ങൾക്കെല്ലാം പൊതുവെയുള്ളതാരെന്നറിയാതെയുമിരിക്കുന്നു. ഈ ശരീരങ്ങളെ എടുത്തവർ ആരെന്നും അറിയാൻ പാടില്ല. ഓരോ ശരീരത്തിൽ വരുമ്പോൾ വന്നവനും ശരീരവും കൂടിച്ചേൎന്ന ചേഷ്ടിച്ച അഭിമാനവും തുടരുന്നു. ഇവയുടെ സംസ്കാരരൂപം അടുത്ത ശരീരത്തിലും പിൻതുടരുന്നു.

തിരാളൂതിയോടേ പിറന്ന പദമ ബൂ്-
ട്ടപന്നു വൻഭൂഷണം
തീരും ഭൂതിയോടേ പിറന്നതിവനും
പന്തത്തിനെച്ചെയ്യിടും.
ശൗരിബ്രഹ്മ മഹേശന്മാൎക്കു മരിതാം
ജന്മങ്ങളും ജീൎണ്ണമായ്
ത്തീരാനൊക്കെയറത്തെറിഞ്ഞു വിടുമേ
തീരാത്ത പേരോടിവൻ. 24

ശരീരാദി പ്രപഞ്ചങ്ങളും സൎവ്വവിഭവങ്ങളും തനിക്കു നശിച്ചിരിക്കുന്ന അവസ്ഥ ജ്ഞാനിക്കലങ്കാരം. വിഭൂതികളുടെ നാനാത്വങ്ങൾ രാജാവിനു മേന്മ. സൃഷ്ട്യാദി വൈഭവങ്ങളുള്ള ത്രിമൂൎത്തികളുടെ വാഴ്വിനും അപ്പുറമുള്ള പെരുമയോടുകൂടിയ വാഴ്വു് ഏതൊരാളിനു് ഒന്നുപോലെ തോന്നുന്നുവോ—സകല പെരുമയും ഒരണുവിന്റെ സ്ഥാനത്തുപോലും കരുതാതിരിക്കുമോ – തന്റെ സ്വരൂപത്തിന്റെ ആവരണത്തിൽ മാത്രം എത്രത്തോളം നാനാത്വങ്ങളെ വച്ചുകൊണ്ടിരിക്കാമോ അത്രത്തോളം അയാൾക്കു പെരുമയുണ്ടാകുന്നു.

കർമ്മം, ദേഹവിരക്തി യോക്ക, ക്രിയയോ
കേം, സ്വസ്വരൂപത്തിനെ
കർമ്മം വിട്ടറിയുന്നതാണി,വകളെ-
ക്കൂടാത്തതേ യോഗവും,
പിന്നന്തഃകരണേന്ദ്രിയങ്ങളോടു മേൽ
കേൾക്കാത്തതേ ജ്ഞാനവും;
ജ്ഞാനം, നിത്യസുഖത്തിൽ നിന്നുമുളവാം
സൗഖ്യം സ്വയം ഭൂവെടോ! 25

കർമ്മം—കർത്തവ്യകർമ്മം, (ദേഹക്കു) അതു് ശരീരത്തിൽ ഭ്രമിക്കാതിരിക്കുക എന്നതുമാണു്.

ശരീരമാണു കർമ്മത്തിനു കാരണം. അർജ്ജുനൻ വെറും കർമ്മിയായതിനാലാണു് ശരീരത്തെ മുൻനിറുത്തി തന്റെ ബന്ധുക്കളെ ഹനിക്കാൻ വിസമ്മതിച്ചതു്. ഈ കർമ്മത്തിന്റെ നിവൃത്തിക്കായി ഗീതയിൽ കർമ്മത്തെത്തന്നെ ഉപദേശിക്കുന്നു. മോക്ഷാധികാരിയല്ലാത്ത അർജ്ജുനനു് അതേ ഉപദേശിക്കാനുമുള്ളു.

ക്രിയ—താനാരു്, തന്റെ സ്വരൂപമെന്തെന്നുമറിയുന്നതു്.

യോഗം—തന്റെ മിഥ്യാസ്വരൂപത്തെ വെറുക്കുകയോ സത്യസ്വരൂപത്തെ വാഞ്ഛിക്കുകയുമോ ചെയ്യാത്തതു്.

ജ്ഞാനം—ഇന്ദ്രിയബോധമോ അന്തഃകരണമോ തരുന്ന അറിവിനെ കൂട്ടുപിടിക്കാതെ സ്വതേയുള്ള അറിവു്.

നീയാരു്, ഞാനാരു്, ഉടലും ഞാനും എങ്ങനെ ചേർന്നിരിക്കുന്നു, ഞാൻ പ്രത്യേകം നിന്നാൽ എനിക്കു നിലയുണ്ടോ, എന്നെല്ലാം അന്വേഷിക്കുമ്പോൾ ഒന്നു സംഭവിക്കും. ആ സംഭവിക്കുന്നതാണു ദേഹവിരക്തി. ഈ വിരക്തിയെ അറിയുന്നതു ക്രിയ. ഇതു രണ്ടും കൂടാതെ നില്ക്കുന്ന അവസ്ഥ യോഗം. ചോദിക്കാതെ ലഭിക്കുന്ന തിരുജ്ഞാനം പേരിമ്പമെന്ന സ്ഥലത്തുനിന്നും ഉദിക്കാത്തതായിരിക്കും.

# അധികാരം എട്ട്.

# അരുൾപ്രകാശം

(മുൻ പ്രസ്താവിച്ച പ്രകാരം കർമ്മാദികളെ നിവൎത്തിചെയ്തു, ബാഹ്യാന്തരങ്ങളറ്റ്, സകല തത്വങ്ങളും ഒഴിഞ്ഞ്, ദേഹാഭിമാന വാസനയും നീങ്ങി, ആത്മദൎശനം മുതലായ ശുദ്ധാവസ്ഥയിൽ നില്ക്കുന്നവരുടെ അവസ്ഥാവിശേഷത്തെ പ്രതിപാദിക്കുന്ന ഈ അധികാരത്തിന് അരുൾപ്രകാശം എന്ന പേരായി.)

ഉണ്ടുണ്ടിങ്ങു പുലൎത്തിവച്ചു, മഴിവായ്,
ഭേദിച്ചു പിന്നുംവപു-
സ്സുണ്ടായ് വന്ന, തിലിന്ദ്രിയങ്ങള, തിലു-
ണ്ടായ് വന്നൊരിവിശ്വവും,
ഉണ്ടുണ്ടത്തുമറുത്തു ഭോഗമഖിലം
ഭാരങ്ങളായ് നൊന്തിട,-
ത്തുണ്ടായ് വന്നൊരരുൾ പ്രകാശമിനിമേൽ
കെട്ടെന്നുവന്നിടുമോ? 1

ലോകഭോഗങ്ങൾ ലോകത്തെപ്പോലെ പല വിധമാണ്. സൎവ്വഭോഗങ്ങളും ഒന്നുപോലെ വെറുക്കപ്പെട്ടനിടത്തു് ഭേദങ്ങൾ നശിക്കുന്നു. കേറിയവൻ ഇറങ്ങേണ്ടിവരുന്നതുപോലെ ഒരു ഭേദം മറെറാരു ഭേദത്തിനു കാരണമായിത്തീരുന്നു. ഭേദമററിടത്തു് സൎവ്വകാരണങ്ങളും നശിക്കുന്നതിനാൽ 'ഉണ്ടായി', 'ഇല്ലാതായി' എന്നിവ ഇല്ലാതെ വരുന്നു. അരുൾപ്രകാശം ഈ രണ്ടിനും അതീതമായതിനാൽ അതു് ഇനിമേൽ 'കെട്ടെന്നു വന്നിടുമോ?' എന്നു ചോദിക്കുന്നു.

മാണിക്കവ്വാചകർ, ത്തെൻ പുലവരുമരുളി-
ച്ചെയ്യുകോവൈക്കുറിപ്പിൽ
കാണിച്ചോരൊപ്പവം തന്നിരുതലപിരിയും
കാമസൂത്രങ്ങളിൽപോൽ,
പേരിമ്പക്കാമുകൻ വന്നണയുവതരിതെ-
ന്നാകിലും കാമിനിക്കാം-
ച്ചീരന്ന്യം വിട്ടുനിന്നോരൊരുതലരതിയാ-
ണിന്ന വൈരാഗ്യമോർക്കൂ. 2

മാണി........ളിൽപോൽ—തമിഴ്നാട്ടു ജ്ഞാനിയായിരുന്ന മാണിക്കവാചകർ സ്വാമികളും തമിഴ്നാട്ടു സംഘപ്പുലവ (വിദ്വാന്മാ) രും ഈശ്വരപ്രേമത്തെ ഉള്ളടക്കം ചെയ്തുകൊണ്ടു പാടിയിട്ടുള്ള കോവൈപ്പാട്ടുകളും കാമശാസ്ത്രങ്ങളും കൂടിയാണു്. അവയ്ക്കു് ഈ രണ്ടു ആശയങ്ങളെ പുരസ്കരിച്ചു വ്യാഖ്യാനങ്ങളുമുണ്ടു്. മററുള്ളവർ എത്ര തരത്തിൽ അർത്ഥങ്ങൾ ആരോപിച്ചാലും ആദ്യം പാടിയവർ ഒരാശയമേ കരുതിയിട്ടുള്ളു. അങ്ങനെ പാടിയവരുടെ ആശയം ഒരു വഴിക്കും കേട്ടവരുടെ ആശയങ്ങൾ പല വഴികളിൽ കൂടിയും എന്നു കോവൈപ്പാട്ടുകളുടെ ഗതി ഇരുതലയായിപ്പിരിഞ്ഞു നിന്നാലും സത്യത്തിൽ ഒരു തലയായിത്തന്നെ നില്ക്കുന്നതു പോലെ.

പേരിമ്പ........മോർക്കൂ—ദീർഘകാലമായി വേർപിരിഞ്ഞു പോയ കാമുകൻെറ പുനരാഗമനം പക്ഷെ അസാദ്ധ്യമായിരുന്നാലും കാമുകനെ ഓർമ്മിച്ചുള്ള കാമുകിയുടെ നെട്ടംചിന്ത നിലച്ചു പോകാത്തതുപോലെയും കോവൈപ്പാട്ടുകൾക്കു് ലോകം ഇരു ആശയങ്ങൾ കല്പിച്ചാലും എങ്ങോട്ടും ചാഞ്ഞുനില്ക്കാത്ത മൂലാർത്ഥത്തെപ്പോലെയും ഇരുവശങ്ങളില്ലാതെ ഒരു വശംമാത്രമുള്ളതു്. താൻ, അത്യന്തം ബൃഹത്തും നിശ്ചഞ്ചലവുമായ ബ്രഹ്മസ്വരൂപത്തെ ഒരു കാലവും പിരിഞ്ഞിരിക്കുന്നില്ല എന്നരീതിയിൽ തന്നെ വൃതിചലിക്കാതിരിക്കുന്നതത്രേ വൈരാഗ്യം.

പത്തവസ്ഥകളുമെട്ടുസാത്വിക ഗു-
ണങ്ങളുമായു മുരുവം പിരി-
ഞ്ഞെത്രതാനതിലൊഴിഞ്ഞു നില്ക്കുമൊരു
ജ്ഞേയമാ, യറിവുമാത്രമാം
ശുദ്ധവൃത്തിയെയറിഞ്ഞിടും ഭേദവു-
മറവുനില്ക്കുമൊരു ശുദ്ധന-
ദ്വൈതരൂപനുളവാകവേണ്ടതീ-
വം തരിമ്പു, മറിയു ദുഢം. 8

പത്തവസ്ഥകൾ—1) പ്രപഞ്ചത്തെ വെറും പ്രകാശരൂപത്തിൽ കാണുന്ന നോട്ടം.

2) ഇന്ദ്രിയങ്ങളെപ്പുററിയുള്ള ചിന്ത

3) മുജ്ജന്മാനുഭവങ്ങളെ വിചാരിച്ചുള്ള ദീർഘനിശ്വാസം

4) അരുൾപ്രകാശത്തിൽ നില്ക്കുമ്പോൾ ഉപാധികളതോന്നുന്ന ഉള്ളം ചുട്ടു്.

5) അനാഹാരം, 6) മൗനാവസ്ഥയിലുള്ള പ്രതീതി.

7) മൗനം. 8) പ്രപഞ്ചവിഷയങ്ങളെ ഭ്രാന്തൻ കണക്കറിയാതിരിക്കുക. 9) പ്രാണവായു അടങ്ങിയ മൂർഛ. 10) ജീവബോധം വിട്ട അവസ്ഥ.

അഷ്ടസാത്വികങ്ങൾ—നിരാശ, തപം, സഹനം കൃപ, പ്രസാദം, സത്യസന്ധത, അറിവു്, അടക്കം.

താൻ നാനാത്വങ്ങളിലിരുന്നാലും എപ്പോഴും നിരാവരണനാണെന്നുള്ള ബോധമാണു് അടക്കം.

അതിലൊഴിഞ്ഞുനിന്നു്—രൂപത്തോടുകൂടിയിരിക്കവെതന്നെ അതുമായി ബന്ധമൊന്നുമില്ലാതെ.

ശുദ്ധവൃ.......വുമറവു—അറിയുക എന്ന വൃത്തിനീങ്ങി ശുദ്ധ അറിവേ സ്വരൂപമായി.

ഉളവാ......ഭവം—ശുദ്ധജ്ഞാനസ്വരൂപത്തിന്റെ അനുഭൂതിയും കൂടിയില്ലാതെ അനുഭൂതി തന്നെ സ്വരൂപമായിത്തീരുക. താൻ

സത്തു്, ചിത്തു്, ആനന്ദമാണെന്നു് യാതൊന്നു കൊണ്ടുകാണുന്നുവോ അതാണു് അരുൾ.

സത്തുചിത്താനന്ദ നിരാവരണ സ്വരൂപത്തെ അറിയുന്നതിനുവേണ്ടി അരുളിൽനിന്നും ബോധമുണ്ടാകുന്നു. സമഷ്ടിവ്യഷ്ടികളില്ലാതെയായി, ആനന്ദാതീതമായി, മോക്ഷാതീതമായിത്തീരുന്നു.

ദശാവസ്ഥകൾ 1) പ്രപഞ്ചത്തെ മായാവടിവമായി കാണാതെ അരുൾ വടിവമായി കാണുന്ന അരുകിയ നോട്ടവും, 2) മിഥ്യകളായ ഇന്ദ്രിയങ്ങളെയും നിയതികളെയും പററി ചിന്തനയും, 3) മുജ്ജന്മത്തിലുള്ള തുമ്പങ്ങളെ വിചാരിച്ചുണ്ടാകുന്ന നെട്ടവീർപ്പുകളും.

4) ബേധം അരുൾമുഖത്തെ ഉന്നി അഴിയുമ്പോൾ ഉള്ള വ്യാപ്തിമൂലം ശരീരം ഊട്ടരുവെ ചൂട്ടുണ്ടാകും. ആത്മാകാര അനാത്മാകാര വൃത്തികളുടെ ഏകീകരണമാണു് - നാനത്വത്തിനു കാരണം. ഇതറിയുമ്പോൾ നാനാത്വം ഏകാന്തത്തിലടങ്ങും.

5. ഇതോടുകൂടി ആഹാരാദികൾ ഇല്ലാതെയാകും

6. ഉത്തമസാധുവിന്റെ സന്നിധിയിൽ എഴുമ്പുന്ന സംശയം നശിക്കുമ്പോൾ നിരാശാബോധം തന്നെ അരുളായിത്തീരും. അപ്പോൾ പാന വെണ്ണുവെളുത്തപോലെ തുടരെയുണ്ടാകുന്ന ദിർഘശ്വാസത്താൽ ബോധംനിലച്ചു് സത്തുചിത്താനന്ദമായ അരുളായിത്തീരും. അരുളിൽ ആനന്ദമുദിക്കുമ്പോൾ സകളം. സത്ചിത് ആനന്ദം സ്വരൂപമാകുമ്പോൾ വികളം. വികളവും പോകുമ്പോൾ നിഷ്കളം.

10) സത്തുചിത്തു് ആനന്ദം സ്വരൂപമാണെന്നുപോലും പ്രതീതമാകാതെ നിരാലംബമായി നില്ക്കും. ഒന്നിനെയും ആലംബമാക്കാത്ത നിരാലംബാവസ്ഥയിൽ നിരതിശയാനന്ദനായി നില്ക്കും.

മൗനത്താലെഴുമാത്മബോധമൊഴിവായ്
ത്തീരുംവിധൌ വന്നുദി-
ച്ചുന്നുള്ളോരതുളും മറഞ്ഞു പരയോ-
ഗം വന്നു,തും നീങ്ങിയാൽ
സൗഖ്യാതീതപദം ലഭിക്ക, മരുതേ
പൊയ്യായ്‌വരാൻ പുണ്യവാ-
ന്മാർക്കൊട്ടും, പലമട്ടിലാകുമിതര-
ന്മാർക്കെന്നുമോർത്തിടേടോ. 4

മൗനം ആത്മബോധത്തെ ഉണർത്തുന്നു. ഇതു മുക്തിനിലയല്ലാത്തതിനാൽ ഇതൊഴിവായി അരുൾ ദർശനം സംഭവിക്കുന്നു ഇതും മുക്തിയല്ലാത്തതിനാൽ അതൊഴിഞ്ഞു പരയോഗത്തിൽ നില്ക്കുന്നു അതും പരിപൂർണ്ണമല്ലാത്തതിനാൽ പരയോഗത്തെയും ഒഴിവാക്കിയാൽ അനുഭവമാകുന്ന സുഖാതീതാവസ്ഥയത്രേ മുക്തി. പുണ്യവാന്മാരായി ശുദ്ധനിലയിൽ നിന്നവർക്ക് ഇതു സത്യം. മററെല്ലാം മിഥ്യയായി മായുന്നു. അശുദ്ധനിലയിൽ നില്ക്കുന്ന മററുള്ളവർ പല അവതാരങ്ങളിലും എത്തിച്ചേരുകയും ചെയ്യും.

നിത്യാധോമുഖമായ തൂർദ്ധ്വമുഖമായ്-
നിന്നി,ന്ദ്രിയക്കാഴ്ചപോയ്,
പിത്താംബോധമൊഴിഞ്ഞു, ചിന്തപെരുമൂ-
ച്ഛായിക്കലാശിക്കവെ,
തന്നെക്കണ്ടരുളേ തനിക്കുവഴിവായ്,
കായം ചെറുത്തി,ന്നമൂ-
ണ്ടെന്നായ്, മൗനിയുമായ്, പ്രപഞ്ചപരിഹാ-
സം, നിശ്ചയം, നീങ്ങിടും. 5

ഇന്ദ്രിയശക്തികൾ വിട്ടുനീങ്ങി ആത്മബോധത്തിൽ നില്ക്കുന്നവന് വിദൂര വസ്തുക്കളെല്ലാം സമീപമായിത്തോന്നും. അധോമുഖങ്ങളായിരിക്കുന്നവ ഊർദ്ധ്വമുഖങ്ങളായും വരും. ഭ്രാന്തി സ്വരൂപമായ ഇന്ദ്രിയബോധം നീങ്ങുമ്പോൾ ചിന്തയില്ലാതായി

ആ സ്ഥാനത്തു് ഒരേ ശ്വാസം മാത്രം അവശേഷിക്കുന്നു. പിന്നീട് സ്വസ്വരൂപം അഖണ്ഡപ്രകാശമായി അറിയപ്പെടുന്നു. ഇതെത്തു പ്പെടുന്നതോടുകൂടി താൻ ദേഹത്തെ മിഥ്യയെന്നു തള്ളുന്നു. ഉപാധിയൊഴിവിൽ ആനന്ദം ഉദയം ചെയ്യുന്നു. ഇനി തനിക്കൊന്നും പറയാനും അറിയാനുമില്ലെന്ന മട്ടിൽ മൗനത്തെ ഭജിക്കുന്നു. ഇതോടുകൂടി ഈ ദൃശ്യപ്രപഞ്ചം മാഞ്ഞുപോവുകയും ചെയ്യുന്നു. അപ്പോൾ നാനാത്വദർശനം പോയി ഇരുളുമാറി .......... അനുഭൂതിയുണ്ടാകും. ഇടയ്ക്കു ശരീരത്തിൽ വൃത്തി സംഭവിച്ചാൽ കോരിത്തരിച്ചു (ചിലുചിലുത്ത) ഒരു വിറയലുണ്ടാകും ഇതോടെ ഈ വൃത്തിയെപ്പററി നില്ക്കുന്ന ബോധം മാഞ്ഞു് വാക്കും മനസ്സും ഇല്ലാതെ പോയി പരിപൂർണ്ണമായി കാണുന്നതെല്ലാവും ഏകീകരണത്തെക്കൊണ്ടു കാണുന്നവൻെറ ആകാരത്തിൽ ലീനമാകും.

മെയ്യായിന്ദ്രിയമോതിടുന്ന പൊളികൾ-
ണ്ടൊന്നായ് വിയക്കും, സ്വയം
പെയ്യാകണ്ണുകൾ, മെയ്നടുങ്ങു, മതുപിൻ
സ്തംഭിച്ചുപോം കമ്പുപോൽ;
പൊയ്യായ് വാങ്മനമററ, പൂർണ്ണനിലയിൽ
ത്താൻ ഗദ്ഗദാ കണ്ഠനാ-
യയ്യോ ! മേഘസമം മുഴങ്ങിയുരുരോ-
മാഞ്ചത്തിൽ മുങ്ങിടുമേ. 6

ഈ സന്ദർഭത്തിൽ സ്ഥൂലം എങ്ങനെയിരിക്കും ? ശരീരത്തിലുള്ള സകല ഞരമ്പുകളും വിജൃംഭിച്ചു് അവയുടെ യഥാർത്ഥസ്ഥാനത്തെ പ്രാപിക്കുകയും ഒരു പുതിയ ശരീരമായി തോന്നുകയും ചെയ്യും. സാക്ഷാത്ക്കാരത്തിനൊരുങ്ങി നില്ക്കുമ്പോൾ ശരീരം വിയർക്കും. കണ്ണിൽ ജലം നിറഞ്ഞു് കെട്ടിനില്ക്കും. ഒഴുകുകയില്ല.

പേയെക്കണ്ടെന്നപോൽ പെൺമണികളിൽ ഭയമായ്
പൊന്നിനെപ്പിത്തളയ്ക്കും
മേലെന്നാക്കാതെയും, തൻവയറിനു തവിടോ
കാടിയോ നൾകിനിന്നും,

സത്യാനന്ദാഷത്തിട്ടക്കപ്പിണിയൊട്ട മതിയിൽ
ജ്ഞാനപൈത്യം പിടിച്ചോ-
നൊത്തേറെത്താൻ വിളങ്ങും തിരുവരുളവനെ
ത്തൊട്ട നിന്നൊരുകാലം. 7

സാധാരണ ലോകത്തെ ഭ്രമിപ്പിക്കുന്ന, പൊന്നു്, പെണ്ണു്, ഭൂമി, ഊണു്, ദേഹം ഇവകൾ ഒന്നും ഒരു യഥാൎത്ഥ മുമുക്ഷുവിനെ ഭ്രമിപ്പിക്കുന്നില്ല. അവൻ ഗുരുമുഖേന ലഭിച്ച പരോക്ഷ ജ്ഞാനത്തെ അപരോക്ഷമായി സാക്ഷാത്ക്കരിക്കുന്നതിനു വെമ്പൽ കൊണ്ടിരിക്കുന്നു. അപരോക്ഷമായി സാക്ഷാല്ക്കരിക്കാനുള്ള തന്റെ ജ്ഞാനസ്വരൂപത്തിൽ താൻ എപ്പോഴും മുഴുകിയിരിക്കുന്നതിനാൽ 'ജ്ഞാനപൈത്യം പിടിച്ചോൻ' എന്നു പറഞ്ഞു.

പൈത്യം....വിളങ്ങും—(ജ്ഞാന)ഭ്രാന്തു പിടിച്ചവനു സാദൃശ്യം പറയാൻ മററാരുമില്ല അവനു സദൃശൻ അവൻ തന്നെ.

അരുൾ—ജ്ഞാനപ്രകാശം.

പണ്ടേറെക്കാലമെല്ലാമുലകിനു മലടാ-
യിന്നു പെററമ്മയായ്, താൻ
കണ്ടില്ലത്തിൽ കുതിച്ചിങ്ങണയുമൊരു സുതൻ
തന്നെ മുൻവന്ധ്യയാൾ പോയ്
കൊണ്ടാടിപ്പുൽകിടും പോലിരുളുകൾ നിറയും
പൂൎവ്വജന്മങ്ങളെല്ലാം.
ചണ്ടാക്കും ജ്യോതിയെക്കണ്ടവനഴുതുകര-
ഞ്ഞെങ്ങിയേങ്ങിച്ചിരിക്കും. 8

പൂൎവ്വജ........ജ്യോതി—ഈ ജന്മത്തിൽ അരുൾ ദർശനമുണ്ടായി തൻെറ നിത്യസത്യ സ്വരൂപത്തെ സാക്ഷാല്ക്കരിച്ചു് സനാതനനായിത്തീരുന്നതിനാൽ മുജ്ജന്മങ്ങളെല്ലാം നിഷ്പ്രയോജനങ്ങളായിപ്പോയി എന്നു സാരം.

സച്ചിദാനന്ദം തന്റെ സ്വരൂപമായിരുന്നിട്ടും അതെഴുമ്പാതിരുന്ന മലട്ട ജീവന് ഇപ്പോൾ അതിലേക്കാശയുണ്ടായി ആനന്ദം ഉദയമാകുന്നു ഇപ്പോൾ നിരാവരണമായി വിക്ഷേപാവരണ രഹിതമായി ആനന്ദമുണ്ടാകുമ്പോൾ അതു മുമ്പേയുള്ളതുതന്നെ എന്നറിയാം. അതിനു കാലമില്ല. തനിക്കിപ്പോൾ ലബ്ധമായ തന്റെ ആനന്ദസ്വരൂപം പുത്തനായുണ്ടായി എന്നുള്ളതല്ലാ, മുമ്പേ ഉള്ളതായിരുന്നല്ലോ എന്ന കാരണത്താൽ കരഞ്ഞു ചിരിക്കും.

ക്ഷീണിച്ചിന്ദ്രിയബാധമായുമതിനാൽ
വൃത്തിക്കററം സംഭവി-
ച്ചു,ണരേറാരുടലും തളർന്നുമവുനം
വർദ്ധിച്ചു നാണം വിനാ,
പാർത്തിടാൻ വിഷയങ്ങളററ, മനവും
മായും മുഴബ്ഭ്രാന്തനായ്,
മുക്തിക്കൊത്തി, നിമേൽ പിറപ്പിനിടയാ-
ക്കിടാതെ വാഴും ചിരം. 9

മവുനം—മൗനം.

ആത്മചൈതന്യം ഇന്ദ്രിയങ്ങളിൽ പററി നിൽക്കാതിരിക്കുമ്പോൾ ഇന്ദ്രിയങ്ങൾ ക്ഷീണപ്രായത്തിലാകുന്നു. അതോടുകൂടി ഇന്ദ്രിയങ്ങളുടെ പ്രവർത്തനം മന്ദീഭവിക്കുന്നു. അങ്ങനെ ഇന്ദ്രിയങ്ങൾ ശുഷ്കിക്കുമ്പോൾ അവർക്കുള്ള പ്രവൃദ്ധമാകുന്നു. അവരുടെ ശമനം ശരിയായുണ്ടാവുമ്പോൾ വൃത്തികൾ നിശ്ശേഷം നിലയ്ക്കുന്നു. വൃത്തി ഇല്ലാതാകുമ്പോൾ വിഷയങ്ങളും ഇല്ലാതാകുന്നു. ഈ അവസ്ഥ (സാധാരണ) ലോകസ്വഭാവത്തിൽ പൊരുത്തപ്പെട്ടതല്ലാത്തതിനാൽ ഈ അവസ്ഥയോടുകൂടിയവനെ ലോകം ഭ്രാന്തനെന്നെണ്ണുന്നു. എങ്കിലും മോക്ഷാധികാരിയായ അവൻ ജനമൃതിയററവനായിത്തീരുന്നു.

മൂളിപ്പാട്ടാൽ സ്വരൂപസ്തുതികളുമരുളാ-
നന്ദമന്ദസ്മിതത്തോ-
ടോളംവെട്ടാത്ത നോട്ടത്തോടുകരഗതമാം
ഭോഗമേതും കശപ്പായ്,
കായത്തിൻഞെട്ടലോടും വിഷയരസമറി-
ഞ്ഞററതായ്, പ്രേത, ഭൂത-
പ്പേയിൽകല്ലൊത്ത മുക്തൻ സുഖരതിയൊടു ചാ-
ഞ്ചാടിടും സുപ്രസന്നൻ 10

സ്വ.......സ്തുതി—ആത്മ സ്വരൂപത്തെപ്പററിയുള്ള സ്തുതി.
പ്രേത.......ക്കല്ലൊത്ത—നിർഭയനായ.
സുഖരതി—(തന്റെ) നിത്യാനന്ദ സ്വരൂപസുഖം

കാമില്ലാതെയതങ്കുരിച്ച വിധമ-
ക്കൈയ്‌വന്നവൻ താനുമ-
ക്കാലുംകൈകളുമാട്ടിനിന്നവിധമ-
ക്കാലാദിമാലററവൻ,
ആലോലം പലപാട്ടുപാടിയിളകി-
ച്ചാഞ്ചാടുമത്യത്ഭുത-
പ്പാലുല്ലാസമൊടേ നുകർന്നവരു, മീ
ലോകംഹസിച്ചാകിലും. 11

കാലാ.......ററവൻ—ത്രികാലഭേദമെന്ന ദുഃഖം വിട്ടുമാറിയവൻ. മുമ്പുള്ള ദുഃഖം നീങ്ങിയും മേൽ ദുഃഖം ഇല്ലാതെയും ആയതിനാൽ വർത്തമാനകാലം ആനന്ദമായിത്തീർന്നവൻ.

മുന്നംതന്നറിവെക്കൊടുത്തു വിഷയാ-
നന്ദത്തിനിപ്പോൾ ചിദാ-
നന്ദത്തിന്നതു തീറുനൽകി യരുളായ്
ത്തീരും വിധമെത്രയും

ആനന്ദത്തിലെഴും കിറുക്കിലലയും,
പിൻ, ബോധമററാണ്ടുപോം
മൗനാനന്ദമഹാബ്ധിമധ്യമലയ-
ററാളററെഴും കപ്പൽപോൽ. 12

തിറുനാരകി—സർവ്വബാധ്യതകളും വിട്ടൊഴിഞ്ഞു് ആത്മാവിനനുനേരിട്ടുതോന്നുന്ന ഈ അനുഭവാനന്ദം മററാക്കും പരിചയമുള്ളതല്ലാത്തതിനാൽ ഇതു കിറുക്കെന്നപോലെയേ മററുള്ളവക്കു തോന്നുകയുള്ളൂ.

തന്നെപ്പാത്തു ചിരിപ്പവക്കുമുഖമായ്
ത്താനും ചിരി 'ഛരി, ഛരി, പോ'
എന്നാലങ്ങനെതന്നെ മാറിമറയും.
കാടിന്നെവീടാക്കിടും,
മന്നും തന്നിലശുദ്ധമററ, വെളിയാം
ചീരം ധരിച്ചു, ള്ളിലാ
നന്ദംകൊണ്ടുയർ വിണ്ണണഞ്ഞ നിറവിൽ
കൈകൊട്ടിനിന്നാടിടും 13

എങ്ങിനെയോ അങ്ങനെ എന്ന മട്ടിൽ അനായാസേനയുള്ള ജീവിതം നയിച്ചു് സർവ്വത്തിലും അഭേദനായിരിക്കുന്ന സന്ന്യാസി സ്വസ്വരൂപാനന്ദത്തെ അനുഭവിക്കുന്നതിനെ പറയുന്നു.

കാണുന്നോക്കുമനം മറിഞ്ഞുവരുവാൻ
രുദ്രാക്ഷമാലാദിയും,
കാണാൻനല്ലൊരുട്ടപ്പുമേന്തി, 'ശിവനേ
ഞാനെ'ന്ന ഭാവത്തൊടും,
വർണ്ണാചാരതപോവ്രതങ്ങളറിയു-
മ്മാറന്യമാലോകർ തൻ
കണ്ണേൽ മണ്ണിടുമെന്നവന്നെയറിയാം
കൈലാസവാസിക്കുതാൻ 14

പുറത്തുകാണുന്ന വികാരങ്ങൾ അകത്തുനിന്നല്ലാതെ വരാൻ തരമില്ല. അതിനാൽ കള്ള സന്ന്യാസിമാരുടെ ഉള്ളിലുള്ള വികാരങ്ങളുടെയും സാക്ഷാൽജ്ഞാനിയുടെ നിർവ്വികാരത്വത്തിന്റേയും സത്യം പരമശിവൻ മാത്രമറിയുമാറു് നിഗൂഢമായിരിക്കും.

വന്ദ്യൻമാല,യ, നിന്ദ്രനൊത്തു മുലകിൽ-
പ്പൊൽപ്പ്രൗഢിയോടേവസി-
ച്ചെന്നിട്ടുംമനുജൻ മരിപ്പതനിശം
കണ്ടിട്ടുമുന്മത്തരായ്
കുന്നിക്കുംജഡമാനമാളുമുലക-
ത്തെക്കണ്ടകം പുഞ്ചിരി-
ച്ചെന്നുംതന്റെയഖണ്ഡപൂർണ്ണവടിവിൽ
താനാടിടും പാടിടും. 15

മാൽ—വിഷ്ണു; അയൻ—ബ്രഹ്മാവു്.

ഈശ്വരന്മാരുടെ ജീവിതംപോലും വെറും ജാലമായിട്ടു ആരുടെ കണ്ണിൽ കാണുന്നുവോ അവൻ സച്ചിദാനന്ദ പരിപൂർണ്ണദശയിൽ തലയാട്ടിക്കൊണ്ടിരിക്കും.

എപ്പോഴും വിഷയങ്ങൾ പാർത്തുവരുവോ-
രാശയ്ക്കുറംവന്നതിൽ
ത്തുല്ലന്തഃകരണേന്ദ്രിയങ്ങളൊഴിവായ്
തത്ത്വംനിനച്ചുററതായ്,
ചില്ലാടപ്പുരിപൂരണത്തിലുറയും
മൗനം നടിച്ചിട്ടുപി-
ന്നല്ലംചെന്നശിശുക്കളൊപ്പമമിതോ
ല്ലാസത്തിലാറാടുമേ. 16

ശരീരാദിയിൽ ആശമൂലം ഉണ്ടായ പരവശത ഇനി ആവശ്യമില്ല (അന്യങ്ങളെ ആലംബമാക്കാത്തതിനാൽ) ഏതൊന്നി

നാൽ, മാറിക്കൊണ്ടിരിക്കുന്ന എല്ലാവുമുണ്ടാകുന്നുവോ അതുതാനാവും, തനിക്കു് ആധാര, അധിഷ്ഠാന, ദ്രഷ്ടാവും താൻ തന്നെയാവുകയും ചെയ്യും.

ഇമ്പംതുമ്പവുമാംപ്രപഞ്ചെന്നെറിയും
തങ്കീഴടക്കീട്ടുവോ-
രിമ്പാതീതനു ജീവമുക്തനിണയ-
ല്ലീമുക്തനോ മധ്യമായ്,
വെട്ടംപോലിരുൾകണ്ടവൃനമിഴിപി-
ന്നേരിനഗാരോഹിതൻ
നട്ടുച്ചാക്കുന്നമെന്നപോലെ മരുവു-
ന്നദ്വൈത, ദ്വൈതങ്ങളിൽ. 17

സുഖ, ദുഃഖ, പ്രപഞ്ചഭേദങ്ങളററു് സുഖമാത്രസ്വരൂപനായിരിക്കുന്ന സുഖാതീതനും ആത്മബോധസ്വരൂപത്തിൽ ഉടലിനെ വെറും കാഴ്ചപ്പണ്ടംപോലെ വച്ചുകൊണ്ടിരിക്കുന്ന ജീവന്മുക്തനും ഒന്നുപോലെയല്ല.

ഏരി—വേലി (രണ്ടുനിലങ്ങൾക്കും ഉഭയമായി നില്ക്കുന്നതു്)
നഗാരോഹിൽ-മലയുടെ മുകളിൽ നില്ക്കുന്നവൻ.

ദുഃഖത്തെ സുഖമാണെന്നു കണ്ടിട്ടു് ആ സുഖത്തെ ഉന്നിയാൽ വീണ്ടും ദുഃഖത്തിൽതന്നെ പോകേണ്ടിവരുമെന്നുള്ളതുകൊണ്ടു് ആ സുഖത്തെ സുഖാതീതൻ കീഴ്പ്പെടുത്തുന്നു. ജഗത്തിൽ ജഗത്തിനെമാത്രം കാണുന്നവൎക്കു് അതിനെ സുഖദുഃഖസമ്മിശ്രമായിട്ടേ അനുഭവിക്കാൻ കഴിയൂ. ശരീരം ജഗത്തു് ഇവകളുടെ വൃഷ്ടിഭാവം ജീവനെ ആവരണം ചെയ്തിരിക്കുന്നതിനാൽ താൻ ഉണ്ടു് എന്നല്ലാതെ ഇന്നവിധമിരിക്കുന്നു എന്നറിയുന്നില്ല. അതുപോലെ സമഷ്ടിഭാവം ഈശ്വരനെയും മറയ്ക്കുന്നു. തന്മൂലം വ്യഷ്ടിഭാവത്താൽ ജീവനു ശുഷ്കത്വവും സമഷ്ടിഭാവത്താൽ ഈശ്വരനു മാഹാത്മ്യവും ഉണ്ടായി. അതായതു് വ്യഷ്ടി, അവിദ്യയ്ക്കും സമഷ്ടി, വിദ്യയ്ക്കും കാരണമായിത്തീരുന്നു. സുഖദുഃഖകാലത്തും അവപ്ര

തീതമാകാത്ത കാലത്തും ഒന്നുപോലെയുള്ള ഏതോ ഒന്നിൽ നിന്നാണു് സുഖദുഃഖങ്ങൾ ഉണ്ടാകുന്നതു്. അതിന്റെ സ്വരൂപം വെളിച്ചവുംഇരുട്ടുമല്ല. ഈ സ്വരൂപം വൃത്തിയെക്കൊള്ളുമ്പോൾ വെളിച്ചം എന്നു പറയുന്നു. ഈ വെളിച്ചത്തിന്റെ വൃത്തിക്കു് ഏററക്കുറച്ചിലുണ്ടാകുമ്പോൾ ഉള്ള വെളിച്ചത്തിലാണു് സിദ്ധികൾ നില്ക്കുന്നതു്. ഈ വെളിച്ചത്തിനാധാരം ഇരുട്ടുമാണു്. ഇരുട്ടിലും വെളിച്ചത്തിലും ഒന്നുപോലെ കാണാൻ കഴിയുന്ന പൂച്ചയെപ്പോലെ ഏകീഭാവംകൊണ്ടു് നീ അവരെ (ജീവേശ്വരന്മാരെ) നോക്കുക. നീ എന്നുള്ളതു തുച്ഛഭാവവും അവർ എന്നുള്ളതു മഹത്വഭാവവുമാകയാൽ രണ്ടും യഥാർത്ഥമായിവരാൻ തരമില്ല. ആത്മാകാരാനാത്മാകാരങ്ങളായ രണ്ടു കണ്ണുകളാണു്. ആത്മാകാരമായ വ്യഷ്ടിജ്ഞാനം മാറുമ്പോൾ, അതായതു് നീ ചെരിപ്പും കുടയുമുപയോഗിക്കുന്നതുപോലെ നിന്റെ ആത്മാകാരവൃത്തികൊണ്ടു് അനാത്മാകാരത്തെ മാറുമ്പോൾ ഈശ്വരൻ തന്റെ സമഷ്ടി അജ്ഞാനത്തേയും മാററിക്കൊള്ളും. അതിലേക്കു് നീ പ്രത്യേകമായി ഒന്നും ചെയ്യേണ്ടതില്ല. തന്റെ ആത്മാകാരവൃത്തി ഉണ്ടാക്കുന്നതിലേക്കു് ചെയ്യേണ്ടതായും ഒന്നുമില്ലല്ലോ. വിവേകമുണ്ടായാൽ മാത്രംമതി. ജീവനു് ആത്മാകാരമുണ്ടാകുമ്പോൾ അതു് പൂച്ചക്കണ്ണുപോലാകുന്നു. നിരപ്പായ സ്ഥലത്തുവൽ വയ്ക്കുമ്പോൾ അതിലുള്ള അടയാളം മദ്ധ്യസ്ഥിതമാകുന്നപോലെ ജീവന്റെ ആത്മാകാരവൃത്തി മദ്ധ്യസ്ഥിതമാകുകയും ചെയ്യുന്നു. അപ്പോൾ അതിനു് ആത്മാകാരവൃത്തി എന്നല്ലാ അരുൾ എന്നാണു പേരു്. വ്യഷ്ടിമാററാൻ ശ്രമിക്കുമ്പോൾ ആത്മാകാരവും വ്യഷ്ടി നിശ്ശേഷം മാറുമ്പോൾ ബോധവും, ബോധവും സമഷ്ടിയും മാറുമ്പോൾ അരുളുമാകുന്നു.

തന്നിൽപേയൊട്ടശ്ശുഷ്കനോവുമുളയും
കഷ്ടത്തെയൊത്തന്യരും
നന്നായുള്ളിലറിഞ്ഞുകൊള്ളുവതിനായ്
ചൊല്ലിത്തരും ബുദ്ധിപോൽ

തന്നെത്തന്നിരുളാൽമറന്നു ജഡമേ
താനെന്നു വാഴ്ത്തീടുവോൻ
തന്നെത്തന്നരുളാലറിഞ്ഞവനു പേ-
രിമ്പംകഥിച്ചെന്തുതാൻ? 18

തന്നെ......മറന്നു — തന്റെ ആത്മസ്വരൂപത്തെ ഇരുളാവരണത്താൽ കാണാതായ ഇരുൾ (അജ്ഞാനം) സ്വസ്വരൂപത്തെ മറച്ചുകൊണ്ടിരിക്കുകയും അരുൾ (വിജ്ഞാനം) പ്രത്യക്ഷമാക്കിക്കാണിക്കുകയും ചെയ്യുന്നു.

ഒരാളിനു ശൂലയും പേയും പിടിച്ചിരിക്കുമ്പോൾ, ഞാനെല്ലാ ദുഃഖവും അറിഞ്ഞു, എന്നെപ്പോലെ നിങ്ങളും അറിഞ്ഞുകൊള്ളുക എന്നു പറഞ്ഞാൽ അതിനെന്തർത്ഥമുണ്ട്. ഭ്രാന്തൻ, താനറിഞ്ഞു എന്നു പറയുന്ന അറിവുതന്നെ എന്തായിരിക്കും. അതുപോലെ അരുളാൽ എല്ലാമറിയുന്നതിനുപകരം, അവിദ്യയായ ഇരുളിൽക്കൂടി അറിഞ്ഞതിനെ അറിവ് എന്നു പറയുന്നതും നിരർത്ഥകമാണ്.

ഉച്ചബ്ഭ്രാന്തുപിടിച്ചപൊട്ടനുപദേ-
ശിച്ചെന്തറിഞ്ഞീടുവാ-
നച്ചംക്രൂരിരുൾ കണ്ടതിന്നൊയവനും
കൊണ്ടാടിടും വെട്ടമായ്;
ഇചരിച്ചോരരുൾ നാട്ടിലാടിയലയു-
ന്നോരും മുഴുബ്ഭ്രാന്തരോ?
പുചരാപിത്തനു പാലിലേറു, മിരുൾക-
ണ്ണന്നാക്കനും വൈരിതാൻ. 19

ലോകവിഷയരസങ്ങളാൽ മതിമറന്നവരായ അജ്ഞാനികൾ (ആ ഭ്രാന്തിയാൽ) തങ്ങളുടെ അജ്ഞാനത്തെത്തന്നെ വിജ്ഞാനമെന്ന് ഘോഷിച്ചുകൊണ്ടിരിക്കും. പൈത്യംപിടിച്ച ഊമകൾക്കുതുല്യം അവർ ശരീരാദിജഗത്തിന്റെ കൊള്ളൽകൊണ്ട് ബോധത്തിനെ

കലക്കി മറിച്ചവരായിരിക്കുന്നു. അവരുടെ വാക്കുകളിൽ ശരീരാദിജഗത്തിന്റെ സംസ്കാരരൂപം കലൎന്ന് അവ്യക്തമായിരിക്കുന്നതുകൊണ്ട് ആ വാക്കുകളിൽനിന്നും ഗ്രഹിക്കാനായിട്ടൊന്നുമില്ല.

പരിശുദ്ധവിചാരങ്ങൾ ജഗത്താകുന്ന മരുഭൂമിയിൽ ഒഴുകി വററിപ്പോകുന്നു. ശരീരാദി ജഗത്തിൽക്കൂടി ഒഴുകാതിരിക്കുമ്പോൾ ബോധം മുന്നിട്ട് ശരീരാദിജഗത്തിന്റെ സ്വരൂപം മനസ്സിലാകുന്നതിനാൽ മുൻപറഞ്ഞ നഷ്ടം സംഭവിക്കാതിരിക്കുന്നു. അതിനാൽ വിചാരങ്ങൾ ബോധസ്വരൂപമായിക്കൊള്ളും. ഈ ബോധം അരുളായി, ദ്വൈതാദ്വൈതമില്ലാതാകുമ്പോൾ നട്ടുച്ചക്കു പദാൎത്ഥങ്ങൾക്കു നിഴലില്ലാത്തതുപോലെ അതുതന്നെ അതിനെ കണ്ടുകൊള്ളും. ഇങ്ങനെ അല്ലാതെ വിചാരം ശരീരാദി ജഗത്തിനോടുചേൎന്നാൽ ആദി അജ്ഞാനം നശിപ്പിക്കാൻ കഴിയാതെ വരുന്നതിനാൽ ആ അരുൾ ഉച്ച സൂൎയ്യനെപ്പോലെയാകാൻ കഴിയാതെ വരുന്നു.

നിഷ്ഠയ്ക്കൂടക്കോഴികണക്കു, ശബ്ദം
കേട്ടുംവലിച്ചീടുവൊരാമയെപ്പോൽ,
ചുററുംതുറന്നോരുദിഗംബരൻപോൽ
ചുററുന്നവനെങ്ങോരു മിത്ര, മൂരും?
മന്നിൽപിണംപോലെ ചരിക്കിലും പേ-
യുന്നീടുമൂമയ്ക്കിവനൊത്തിരുന്നും
വാനോർവലംവച്ചുതൊഴുന്നിവനെ,
മാനിച്ചുസേവിച്ചിടു മുമ്പർകോനും. 20

നിഷ്ഠ—(സഹജ) ബോധം. താൻ അഖണ്ഡാനന്ദസ്വരൂപിയാണെന്ന് എപ്പോഴുമുള്ള ബോധം.

ചുററും.........ബരൻ—സൎവ്വവുമൊഴിഞ്ഞവനായ ആകാശസ്വരൂപി.

ചുററുന്ന—മൂരും—ഇന്നയിടത്തിരിക്കുന്നവൻ എന്നു പറയാനൊക്കാത്തവന് ബന്ധുക്കളോ താമസസ്ഥലമോ ഇല്ല.

കോഴി തന്നിൽനിന്നും ഉദയമായ മുട്ടയെ അന്ന്യമായിക്കാണുന്നു. മുട്ടയ്ക്കു് അവയവത്തിൽ പ്രവേശമില്ല. തന്റെ ആകാരവുമില്ല. കോഴി ആ മുട്ടകളിൽ അടയിരുന്നു് തന്നിൽനിന്നും ഉദയമായ ചൂടിനെ പ്രദാനംചെയ്തു് മുട്ടയെ വീണ്ടും തന്റെ വടിവമാക്കിത്തീർക്കുന്നു. അതുപോലെ ആത്മാവിൽനിന്നും ഉദയമായ ഈ ജഗത്തു് ആത്മാവിന്റെ വടിവമല്ലാതേയും ആത്മാവിനന്ന്യമായും കാണപ്പെടുന്നു ജഗത്തിന്റെ ആധാര, അധിഷ്ഠാന, ദ്രഷ്ടാവും ആത്മാവാണെങ്കിലും അതിന്റെ സ്വരൂപവും സ്വഭാവവുമല്ലാത്തതായി കാണപ്പെടുന്നു. സാക്ഷാല്ക്കാരത്തിനു ശേഷവും ശരീരാദി ജഗത്തു തോന്നുന്നുവെങ്കിലും തന്റെ സത്തു ചിത്താനന്ദമാകുന്ന ചൂടിനെ ഏല്പിക്കുവാൻ കർപ്പൂരദീപംപോലെ ദ്വൈത പ്രതീതിയില്ലാത്തതായിവരുന്നു.

മഹർഷി— സ്ഥൂല, സൂക്ഷ്മകാരണശരീരത്തിനെ ആത്മവൽക്കരിച്ചവൻ.

അവിദ്യാരൂപമായി സാക്ഷാൽ പ്രകാശിക്കുന്നവയാണു് സ്മൃതി, വിസ്മൃതി, ഭ്രാന്തികൾ. ശരീരാദിജഗത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്നവർക്കു് ഇവർ നടക്കുന്ന ഭ്രാന്തരായിത്തോന്നാം. പക്ഷെ, ഇവർക്കുവേണ്ടുന്നതു ചെയ്തുകൊടുക്കുവാൻ ഇന്ദ്രാദിദേവന്മാർ എപ്പോഴും തയ്യാറായിരിക്കും.

ചത്താനെപ്പോൽ മടങ്ങാതെവിടെയുമിവനോ-
പോയിടാ,മേതുരിക്കും
ഒത്തൊന്നാണെന്നിരിക്കാ,മവനുടലിനിയാ-
ത്മാവുതൻകൊച്ചുഗേഹം,
ബ്രഹ്മാണ്ഡം കേളിയാടുന്നതിനുള്ള മരുവും
കൂത്തരങ്ങെന്നു മല്ലാ-
തിമ്മന്നിൽ ജീവമുക്തന്നിടരിനിവിളയാൻ
പോന്ന പാഴ്ക്കണ്ടമല്ലേ.

ആത്മാവിൻെറ സാന്നിദ്ധ്യത്താൽ മാത്രം ശരീരം ചേഷ്ടിക്കുന്നതിനാൽ അതിനെ "ബ്രഹ്മാണ്ഡം......... കൃത്തരങ്ങൾ"എന്നു പറഞ്ഞിരിക്കുന്നു. സുഖദുഃഖങ്ങൾക്കെല്ലാം ശരീരം നിമിത്തവും ലോക സുഖങ്ങളും ദുഃഖങ്ങളായിക്കലാശിക്കുന്നവയും ആയതിനാൽ ശരീരത്തെ ദുഃഖം വിളയിക്കുന്ന നിലമാണെന്നു പറഞ്ഞിരിക്കുന്നു.

സാധാരണ ചത്തു വീണ്ടും ജനിക്കും. യഥാർത്ഥത്തിൽ ചത്തതാണെങ്കിൽ പിന്നെ ജനിക്കുകയില്ല. അങ്ങനെ മേൽ ജനനമില്ലാത്ത കാരണത്താൽ യഥാർത്ഥത്തിൽ ചത്തവരായിരിക്കുന്ന ജ്ഞാനിക്ക് അഖണ്ഡം അണുവായി കാണപ്പെട്ടും. ചിററിമ്പത്തെ നൽകുന്ന രംഗമല്ലാ ദേഹമെന്നും അതിൽ മറെറാന്നിനെയും കരുതി വയ്ക്കേണ്ടതില്ലാ എന്നും അറിയും.

ശരീരത്തിനു സാധനങ്ങളെക്കൊണ്ടുണ്ടാകുന്ന മാററങ്ങളെ നിവാരണം ചെയ്യാനായിട്ട് ഇതര സാധനങ്ങളെ അവലംബിക്കേണ്ടാ എന്നാകുമ്പോൾ ഉയിരിൻെറ പകപോകുന്നു. ഉയിരിൻെറ പകയായി നില്ക്കുന്നത് അഭിമാനവും തദ്വാരാ ശരീരവുമാകുന്നു. വിചാരം കൊണ്ടുള്ള ആശയുടെ പൂർണ്ണത്വത്തിനു് എന്തെല്ലാം വിഷയങ്ങളെ സ്വീകരിക്കുന്നുവോ അതിനു ഭോഗം എന്നു പേർ.

ഭോഗാസക്തിക്കറം വന്നിട്ടമളവുയിരിൻ
ശത്രുവാം മാനവുംപോയ്
ജീവൻതാനെന്നുമല്ലെന്നതുമറ,മരുളും
മാഞ്ഞെഴും ജ്ഞാനമൂർത്തി
പൃത്ഥ്വിത്തട്ടിൽ ചരിക്കുമ്പൊഴുതിഹ ഗഗനം
ചാണിട്ടപോലെ തോന്നും;
നിത്യം പൂർണ്ണത്തിൽ നിന്നോരവനിനിയിതുവി-
ട്ടേതുരാജ്യത്തുപോകാൻ ? 22

ലോകഭോഗങ്ങൾ ദുഃഖമൂലങ്ങളെങ്കിലും സുഖപ്രദങ്ങളായി ത്തോന്നപ്പെടുന്നതു ഉയിരിൻെറ അഭിമാനം കൊണ്ടാണു്. അതി

നാൽ ഭോഗങ്ങളിൽ വിരക്തിയുണ്ടാവുമ്പോൾ അഭിമാനം വിട്ടുമാറും എന്നു പറഞ്ഞു. ജ്ഞാനപ്രകാശത്തിൻെറ സാന്നിധ്യത്തിൽ ജീവബോധവും ആത്മബോധവും വിട്ടുനീങ്ങി അഖണ്ഡപ്രകാശവും മാഞ്ഞുപോകുന്നു.

ആകാശത്തെ ചാണിട്ടളക്കുമ്പോൾ അളക്കുന്നപോലെയും വിടുമ്പോൾ അളക്കാത്തപോലെയും തോന്നുന്നപോലെ ജ്ഞാനി പൂർണ്ണത്വത്തിൽ തന്നെയിരുന്നാലും ഒരു സ്ഥാനത്തിരിക്കുമ്പോൾ ആ വ്യക്തിക്കു അപ്രകാരം തോന്നാതിരിക്കുന്നു. ജ്ഞാനിയുടെ സഞ്ചാരം സത്യത്തിൽ ആകാശത്തിൻേറതുപോലെയാണു്.

ഘോരം വൻമൃഗമുള്ളവൃക്ഷവനമോ,
വെൺചാമരം താഴമോ-
ടാരാൽ ബന്ധുമുയന്ന മർത്ത്യവനമോ,
കീഴ് മേൽ നടുക്കെന്നുമോ,
നേരാതുള്ള നടേശനൊപ്പമിവനും
വേററ, പഞ്ചേന്ദ്രിയം
ചാരാതൊക്കെ ശിവോഹമെന്നു സമനാ-
യാടും നിരാലംബനായ്. 23

തരുവനമായ കാടെന്നോ, നരവനമായ നാടെന്നോ, താഴെ, മുകളിൽ, നടുക്കു, എന്നുമോ ഭേദമില്ലാതെ നൃത്തം ചെയ്യുന്ന നടരാജനെപ്പോലെ ജ്ഞാനിയും പഞ്ചേന്ദ്രിയദ്വാരാ ലഭിക്കുന്ന അറിവുകളെ ആശ്രയിക്കാതെ സർവ്വവും എങ്ങും ശിവമെന്നും ആ ശിവം താനെന്നും ആയി എപ്പോഴും നിരാലംബനായിരിക്കുന്നു.

നേരാതെ—കണക്കാക്കാതെ, വേററ — നിരാധാരമായി. പഞ്ചേന്ദ്രിയം ചാരാതെ—നിർവിഷയനായി. സമനായ്—സമരസനായ്.

കാട്ടിൽ പലപ്രകാരത്തിൽ നിഴലുകളുള്ളതും കാണുന്നതിനു നിവൃത്തിയില്ലാത്ത മുള്ളുകളുള്ളതും ആയ വൃക്ഷങ്ങൾ ഉണ്ടു്. നാട്ടിൽ വിചിത്ര രൂപങ്ങളോടുകൂടി കണ്ടകമാനസരായ മനുഷ്യർ

കാണപ്പെടുന്നു. ജഡ ചൈതന്യഭേദം കൂടിയില്ലാത്ത ജ്ഞാനിക്ക് ചരാചരങ്ങളെന്ന ഭേദം തീരെയില്ല. കാട്ടിലും നാട്ടിലുമുള്ള ജീവജാലങ്ങൾ ഒന്നുപോലെതന്നെ. അതും കൂടാതെ കാട്ടിനകത്തുതന്നെ മരങ്ങളെന്നോ, മൃഗങ്ങളെന്നോ ഭൂമിയെന്നോ ഭേദം തോന്നുന്നില്ല. അതും കൂടാതെ മലയുടെ കൊടുമുടിയെവിടെയെന്നോ താഴ്‌വരയെവിടെയെന്നോ തിരിച്ചറിയുന്നില്ല

ഇപ്രകാരം നിർവിശേഷം താനുണ്ട് എന്നറിയിക്കാൻ മാത്രം ഭൂമിയിൽ തൊട്ടും ഉള്ള നിരങ്കുശസ്വാതന്ത്ര്യമാണ് നടേശന്റെ നൃത്തത്തിൽ കാണാവുന്നതു്. ഇവിടെ ഭഗവാൻ സൃഷ്ട്യാദികളിൽ ചേർച്ചയില്ലാതെ അരുൾ വടിവായിരിക്കുന്നു. ഈ അരുൾ വടിവത്തിലും ചേരാതിരിക്കുന്നവരും ഉണ്ട്. അവരാണ് മുക്തർ.

തന്നെത്തനാരുമാമറിഞ്ഞു, മരുളാൽ
മുൻകണ്ടതെല്ലാം മറ-
ഞ്ഞി,ന്നും തൻവടിവായ്‌വരുന്ന വരമി-
ദ്ദേഹത്തിലേ കിട്ടുവോൻ,
മുന്നംതന്നെ മറന്നലഞ്ഞ നിനവും
മാഞ്ഞോൻ വസിക്കുന്നു കേ-
ളെന്നും തന്റെയകിന്ന നാടതു പുറം
ഭിന്നിച്ച കാടല്ലടോ. 24

തന്റെ ജഡ, ജീവബോധം വിട്ട്, ആത്മാവായ താൻ ആരെന്നും തന്റെ സത്യസ്വരൂപം എന്തെന്നും ആത്മപ്രകാശമായ അരുൾകൊണ്ടു തന്നെ അറിഞ്ഞ് തന്നിൽ മുൻകാലങ്ങളിൽ വർത്തിച്ചിരുന്ന മരുൾ (അജ്ഞാന) ബോധത്തിന്റെ വിഷയപ്പെട്ടിരുന്ന ഈ ദൃശ്യപ്രപഞ്ചം നിർവ്വിഷയമായിത്തീരുമ്പോൾ തന്റെ സ്വന്തം ആനന്ദം തന്നെ തന്റെ സ്വരൂപമായിത്തീരുന്നു. ഈ വരം (അനുഗ്രഹം) ഈ ദേഹം ഇരിക്കുമ്പോൾ തന്നെ ഉണ്ടാകേണ്ടതാണ്. “ഇന്ത ഉടലിലേ കാണവേണം” എന്നു തത്ത്വരായരും പാടിയിട്ടുണ്ട്. കാരണം സത്യം എന്തെന്നറിയാൻ മിഥ്യ മുൻപി

ലുണ്ടായിരിക്കണം. ഇപ്രകാരം ഈ ജഡസ്വരൂപം ഇരിക്കവെ തന്നെ തന്റെ ചൈതന്യസ്വരൂപത്തെ സാക്ഷാത്കരിച്ചവൻ മുമ്പ് താനിതറിയാതെ ജീവിച്ചതിൽ ലജ്ജതോന്നി അതിനെ മറക്കുന്നു.

മരുൾ—അജ്ഞാനം. അഭിന്നനാട്—ബ്രഹ്മസ്വരൂപം.

പുറം.......ടല്ലെടോ—ഇപ്പറഞ്ഞ ബ്രഹ്മസ്വരൂപത്തിൽ പ്രപഞ്ചാദി വിഷയങ്ങളില്ലാത്തതിനാൽ അതു് ഫലശൂന്യമായ കാട്ടു പ്രദേശമാണെന്നു കരുതരുതു്.

ബോധം വൃത്തിസ്വരൂപമായി വികാരമായി, ശരീരപ്രപഞ്ചമായി ചലിച്ചു് അതിൽ സംസ്കാരരൂപമായ തൃപ്തി അടങ്ങിയിരിക്കുന്നു. തൃപ്തി ഇഷ്ടമാണെങ്കിലും അതു മാറിക്കൊണ്ടിരിക്കുന്നതിനിഷ്ടമല്ല. അതിനാൽ തൃപ്തിയുണ്ടാകാൻ വീണ്ടും വീണ്ടും വൃത്തിയുണ്ടാകേണ്ടിയിരിക്കുന്നു. ഉണ്ടാകുന്ന വൃത്തി സുഖസ്വരൂപവും അതിനെ ഉണ്ടാക്കേണ്ട വൃത്തി ദുഃഖരൂപവുമാണു്. യാതൊരു ബോധം വികാരരൂപമായിട്ടാണോ തൃപ്തിയെയുണ്ടാക്കുന്നതു്. ആ ബോധം തന്നെ വൃത്തിപ്പെട്ടു് ദുഃഖമായിത്തീരുന്നതായതിനാലാണു് എന്നാലും തൃപ്തി സ്ഥിരമായി നിൽക്കാത്തതു് എന്നു് ചിന്തിക്കേണ്ടിവരുന്നു.

അന്ന്യമായ ഒന്നിൽനിന്നും നാം അതിനെ പിടിച്ചു വലിച്ചു കൊണ്ടു് വരുന്നപോലെ തോന്നുന്നു. മാററമില്ലാത്ത തൃപ്തിയാണു് സാരമായുള്ളതു്. അസ്ഥിരമായതു് വന്നും പോയും ഇരിക്കുന്നു. അതിനാലാണു് തൃപ്തിയെ സമ്പാദിക്കാൻ നിരന്തരം പണിപ്പെടേണ്ടിവരുന്നതു്. ഉണ്ടായും നശിച്ചും കൊണ്ടിരിക്കുന്ന വൃത്തിയിൽ ജഗത്തു് സംസ്കാരരൂപമായിരിക്കുന്നു. അരുൾ നാനാത്വം പ്രാപിച്ചു് ഈ ശരീരാദി ജഗത്തായി വരുന്നതിനാൽ (നാനാത്വം പ്രാപിക്കാത്ത) അരുൾ നേരിട്ടു് ഉദയമാവുമ്പോൾ പിന്നെ യാതൊരു മാർഗ്ഗവുമാവശ്യമില്ലാതെ ശരീരാദി എററവും മിഥ്യയായിപ്പോകുന്നു.

കാമം തൊട്ടെഴുമഷ്ടരാഗമൊഴിവായ്
കഞ്ഞിക്കലക്ഷ്യമായ്,
ഭൂമീതേ, വിജനസ്ഥലത്തുകരവും
കാലും പുതച്ചങ്ങനെ,
നാമം, ജാതി, ഗുണങ്ങൾ വിട്ടുശയനം
കൊള്ളുന്നവന്നൊത്തതായ്
നാമിന്നോതൊരു നാമ, ഗോത്ര, മതുപോൽ
വർണ്ണം, മതം, ഗോത്രവും. 25

കാമാദിസകല വിചാരങ്ങളും വിട്ടിട്ട് ശരീരത്തെപ്പുലത്താൻ വേണ്ടിമാത്രം ഭിക്ഷ കരം കൊണ്ടേന്തി, ഭൂമിയിൽ ഇന്ന ഇടമെന്നില്ലാതെ കിടന്നുറങ്ങുന്നവർക്ക് അവരവരുടെ സാക്ഷാല്ക്കാരത്തിന്നനുസരിച്ച് ശരീരം സ്വയം നിയന്ത്രിക്കപ്പെട്ട് ചില അടയാളങ്ങൾ കണ്ടുകൊള്ളും. അവർ അക്ഷീണമായ (നിദ്രാ) വൈഭവത്തിൽ കിടക്കുന്നതു കാണാം. ഇങ്ങനെ ഒരാലംബവുമില്ലാതിരിക്കുന്നവർക്ക് യാതൊരു സിദ്ധാന്തത്തിനും അടിമപ്പെടേണ്ടിയില്ല.

ജ്ഞാനിക്കുള്ളൊരുലോകക്രിയകളെ ശരിയായ്
നാം നിരീക്ഷിച്ചുവെന്നാൽ
ചീനക്കണ്ണാടിദീപം തരുവതിനിണയാ-
ണെന്നുകാണാം ജഗത്തിൽ;
എന്നാൽവൈരുദ്ധ്യമെല്ലാപ്രകൃതവുമിവനിൽ
പ്രാകൃതംപോലെ തോന്നു-
ന്നെന്നും ദേഹം വികാരപ്പെട്ടുകിലുമതുതാ-
നൊട്ടറിഞ്ഞെന്നതില്ല. 26

ചീനക്ക.......നിണയാണ് — ഇരുട്ടുമുറിയിൽ അപ്രകാശകമായ ഒരു വസ്തുവിനെ കാണാൻ സൂര്യപ്രകാശത്തെ കണ്ണാടിയിലേറ്റ മുറിയിലോട്ടു വിട്ടിട്ടു അവിടെയുള്ള വസ്തുവിനെ അറിയാൻ ശ്രമിക്കുന്നിടത്തുണ്ടാകുന്ന കണ്ണാടിദീപത്തിനു തുല്യമാണ്.

അരുളാകുന്ന സൂര്യനെക്കൊണ്ടു് തന്റെ സ്വരൂപംകണ്ടിട്ടു് ആ തന്റെ സ്വരൂപത്തെക്കൊണ്ടു് ശരീരാദികളെ കാണുന്നവനാണു ജ്ഞാനി.

ഉണ്ണും.....ന്നതില്ലേ—ഈ വിശ്വത്തെത്തന്നെ ഒഴിച്ചിരിക്കുന്ന ജ്ഞാനിക്കു് സത്യത്തിൽ ലോകവ്യവഹാരം ഇല്ല. എന്നാൽ ഉള്ളതായി നാം കാണുന്നു. എങ്ങനെയെന്നു പറയാം. ഞാൻ ഉണ്ണുക, ഉറങ്ങുക ഇവ ചെയ്യുന്നു. അതുപോലെ ജ്ഞാനിയും ചെയ്യുന്നു എന്നു പറയുന്ന താൻ, നിർമ്മലമായ സത്തുചിത്താനന്ദസ്വരൂപിയായ തന്നിൽ ഉണ്ണുന്നു മുതലായ മിഥ്യകളെ ആരോപിച്ചിട്ടു് ഭ്രാന്തിയായ കണ്ണുകൾകൊണ്ടു് മററുള്ളവരെ നോക്കുന്നു. ഇങ്ങനെ നോക്കുന്നതിൽ വിഷയപ്പെടുന്നവ എങ്ങനെ മിഥ്യയല്ലാതാവും. ഈ ഭ്രാന്തി ജ്ഞാനമല്ലാ ജ്ഞാനിക്കുള്ളതു്. അതിനാൽ ജ്ഞാനി ഒരു പ്രവൃത്തിചെയ്യുന്നതായി മററുള്ളവർക്കു് കാണപ്പെട്ടാലും അവൻ അതറിയുന്നില്ല. എങ്ങനെ അറിയും?

ചൊല്ലീടുംലോകരെല്ലാമിവനൊരു മടയൻ
മൂർഖ, നാചാരഹീനൻ,
ചൊല്ലുംപിൻബുദ്ധിയുള്ളോരിവനതിമതിമാൻ,
സത്തമൻ, ദിവ്യനെന്നും;
ചൊല്ലെല്ലാത്തിന്നുമൊരേത്തതളവിനുമളവായു്
ജ്ഞാനിയപ്പോലിരിക്കും
വല്ലാത്തൊന്നായു് ജഗത്തിൽ തനിയുരുവിതരൻ
കണ്ടിടാതുള്ളമട്ടിൽ 27

ആകാശം ഏതുരൂപത്തിനും അരൂപമായിരിക്കുന്നു. അതുപോലെ അവാച്യനായ ജ്ഞാനിയെ ഏതുവാക്കുകൊണ്ടു പറഞ്ഞാലും ഫലം ഒന്നുതന്നെ. അവൻ ഏതളവിനകത്തും ഉള്ളവൻ തന്നെ. പണ്ഡിതൻ കുലസ്ഥൻ, അനാചാരൻ, വിദ്വാൻ എന്നും മററും ആരോപദൃഷ്ടികളിൽകൂടി കാണപ്പെട്ട അവൻ എപ്പോഴും തന്റെ നിരാവരണസ്വരൂപത്തിൽ തന്നെ ഇരിക്കും.

പാതാളത്തിലിരുന്ന ദിവ്യനിധിയും
പാർത്തഞ്ജനക്കല്ലിനാൽ
ബോധിക്കുംപടി തന്നിലുള്ളൊരരുളും
കണ്ടിട്ടു, മുൻഭ്രാന്തിയിൽ
നാണിച്ചേ, റിയകാലമിങ്ങുതുടരും
ശാപംനശിക്കുംസുഖം
കാണുന്നോരിവനെപ്പിരട്ടുമപമ-
ണ്ഡുകങ്ങളാം ലോകരും. 28

താൻ, തന്റെ സത്തു ചിത്തു് ആനന്ദത്തെ ഉന്നിയബോധവും വിചാരവുംമൂലം ശരീരത്തെ ഉണ്ടാക്കി. അതിൽ താൻ തന്നെ ജീവനായി സ്ഥിതിചെയ്യുകയും ചെയ്യുന്നു. അതു് തന്റെ വിശപ്പിന്റെ നിവാരണാർത്ഥം ആഹാരം കഴിച്ചവന്നു് ആഹാരത്തിൽ വിഷം കലന്നതുപോലെയാകുന്നു. എന്നാൽ തനിക്കു സംഭവിച്ചതിനെ അറിഞ്ഞു് ജ്ഞാനി അരുളാകുന്ന ഔഷധം സേവിക്കുന്നതുമൂലം വിചാരബോധങ്ങൾ നശിച്ചു് അരുളിനും അതീതമായ തന്റെ നിലയെ പ്രാപിക്കുന്നു. ബോധവും വിചാരവും തന്റെ ശരീരത്തിൽ കലർന്ന വിഷമാണെന്നറിഞ്ഞതുമൂലം അരുളതീതമായ തന്റെ സാക്ഷാത് സ്വരൂപത്തെ പ്രാപിക്കുന്നു.

മറിച്ചു്, ഭ്രാന്തിയേപ്പെട്ടു് ശരീരം നശിക്കുന്നവന്റെ കാരണ, അവിദ്യാ, താമസഭാവം സംസ്കാരരൂപത്തിൽ ജീവനെക്കൊണ്ടു പോകുന്നു. പരമഹംസന്റെ കാരണ അവിദ്യാസാത്വിക സംസ്കാര ജീവനാണുള്ളതു്.

കാരണ അവിദ്യയോടുകൂടിയില്ലെങ്കിൽ പിശാചത്തെ കാണാൻ കഴിയുകയില്ല. പിശാചം എത്ര ഗോഷ്ടികാണിച്ചാലും ഗാഢസുഷുപ്തിയിൽ ഒന്നും കാണാൻ കഴിയുന്നില്ല.

നമ്മുടെ ജീവിതത്തിൽ ജാഗ്രദാദി മൂന്നവസ്ഥകളാണു് സ്വരൂപത്തെ മറച്ചിരിക്കുന്നതു്. ജാഗ്രത്, സ്ഥൂലത്തേയും സ്വപ്നം, സൂക്ഷ്മത്തേയും സുഷുപ്തി, കാരണത്തേയും മറച്ചിരിക്കുന്നു.

ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുര്യം ഇവ നാലും ബോധം, അരുൾ എന്ന രണ്ടു കരുത്തുകളിൽ വർത്തിക്കുന്നു. ബോധം ലൗകിക സംസ്കാരത്തോടുകൂടി മാത്രമേ ലൗകികത്തിൽ ശരിയായി വർത്തിക്കൂ.

ശരീരാദി ജഗത്തുമിഥ്യയാണെന്നെണ്ണാതെ സ്ഥിരതയെ കാണുന്നതിൽ ബോധത്തിൻെറ ലാഞ്ഛന കാണുന്നില്ല. വെറും വിചാരം മാത്രം. ബോധം—ശരീരാദി ജഗത്തിൻെറ കാരണമായ മൂല അവിദ്യയുടെ ശുദ്ധ സാത്വികാവസ്ഥയിൽ നിശ്ചലമായി നില്ക്കുന്ന അവസ്ഥ.

വിചാരം ടി ബോധത്തിന്റെ രാജസാവസ്ഥയിൽ നില്ക്കുന്നു.

വിചാരത്തിൻെറ സാത്വികാവസ്ഥയിൽ ബോധം അസത്തായവയെ കാണുകയും ഞെട്ടുകയും ചെയ്യുന്നു. തന്മൂലം ബോധത്തോടുകൂടെ ബന്ധേറടം വിട്ടുപോകയും ചെയ്യുമ്പോൾ നിരാശാസ്വരൂപത്തിൽ നില്ക്കയും സാക്ഷാത്ക്കാരം സിദ്ധിക്കുകയും ചെയ്യും.

വിഹ്വലാവസ്ഥയിൽ ബോധത്തിന് അരുൾ താങ്ങലായാൽ അരുളും ബോധവും കലർന്നുപോകയാൽ നിരാശാസ്വരൂപമായിത്തീരുകയും അനിർവചനീയ പരിപൂർണ്ണ സ്വരൂപ സാക്ഷാത്ക്കാരം സിദ്ധമാവുകയും ചെയ്യും.

അനിത്യത്തെ നിത്യമായിക്കാണുന്ന വിചാരം മുഖ്യമായാൽ എല്ലാം ആശാസ്വരൂപത്തിലിരിക്കും. അനിത്യത്തെ അസത്യമായി കണ്ടു വെറുക്കുന്ന ബോധം മുഖ്യമായാൽ എല്ലാം നിത്യമായി നിരാശാസ്വരൂപത്തിലിരിക്കും. അരുൾ മുഖ്യമായി വന്നാൽ അവർ കരുത്തിൽ വ്യത്യാസപ്പെട്ടിരുന്നാലും വിചാരം മുഖ്യമായവരെപ്പോലെ എല്ലാത്തിനേയും തന്നിൽ ഒന്നായി തൻേറതുകമായി കാണുന്നവരെപ്പോലിരിക്കും.

ബുദ്ധി—ബോധം—നിശ്ചയാത്മികബുദ്ധി.

അരുൾ—ആണ്ടവൻെറ വിലാസത്തോടുകൂടിയ ബോധം.

ആ അരുൾ തനി സ്വരൂപത്തിൽ ബോധവും ഒഴിഞ്ഞു് ഈശ്വരന്റെ നിരാശാരൂപമായി പരിണമിക്കുന്നു. ബോധത്തിൽനിന്നും അരുളിലേക്കു നീങ്ങുന്നതും ഈശ്വരവിലാസത്താലാണു്. അരുൾ, ബോധത്തെ വിട്ടുകഴിയുമ്പോൾ ബോധത്തിന്റെ ചുവ കൂടെക്കൂടെ കാണും. അതു വിട്ടുവിട്ടു തനി അരുൾ സ്വരൂപത്തിൽ വരുമ്പോൾ നിരാശാസ്വരൂപമാകുന്നു. അരുൾ മേലിട്ടവർ എങ്ങനെയിരിക്കും?

ആത്മ സാധാരണ സ്വഭാവത്തിൽ നാമരൂപാദികൾ ജീവനിലേർപ്പെട്ടു ജനനമരണാദികൾ അടഞ്ഞുകൊണ്ടിരിക്കുന്നു. ഈ വിശേഷ സ്വഭാവത്തിൽ,

പൂരണം = ബോധം + അരുൾ

പരിപൂരണം = അരുൾ + സച്ചിദാനന്ദം.

അതീതപരിപൂരണം—നിരാശാസ്വരൂപബോധം വിവേകപരമാവുമ്പോൾ അതു് അരുൾ മുഖമാകുന്നു. അരുൾ തനി വടിവമാവുമ്പോൾ അരുളതീതമെന്നു പറയാം.

കാററിനെ ഉണ്ടാക്കുന്ന ഇലക്ട്രിക്ക് ഫാൻ ചിലപ്പോൾ തിപ്പൊരിയെ എന്നപോലെ നാമരൂപങ്ങളിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്നവൻ ചിലപ്പോൾ സത്തുചിത്താനന്ദ പ്രതിഭ കണ്ടേയ്ക്കാം.

ഉദാ: എൺപതു വയസ്സായവൻ ഇരുപതു വർഷത്തേയ്ക്കു കൂടി സാമഗ്രികൾ ശേഖരിക്കുമ്പോൾ അടുത്ത വീട്ടിൽ ഒരു മരണമുണ്ടായാൽ ഞെട്ടുന്നതുപോലെ.

ചൊല്ലാനെന്തുണ്ടവരു മവരെ–
പ്പോലിരിക്കുന്നവർക്കോ–
ത്തല്ലാതാകുന്നെവരു, മിവരും
മററുപേക്കൊപ്പമാകാ;
ചൊല്ലാം വേശ്യാ, വെയിലു, വസുവും,
വീണയും, വീശറി, വി–
ണ്ണു, ല്ലാ, ഭിക്ഷുപ്രവര, നിവരും
ചേരുമിന്നോതിനും കേൾ.

ലോകത്തോടും തന്റെ കുടുംബത്തോടും മമതയോടുകൂടിയിരിക്കുന്നു എന്നു ഭാവിച്ചാലും ആരോടും ഒന്നിനോടും മമതയില്ലാത്തവനാകയാൽ വേശ്യയോടും, ശുദ്ധാശുദ്ധങ്ങൾ നോക്കാത്തതിനാൽ ജ്ഞാനിയെവെയിലിനോടും, തന്നെ മററുള്ളവർ അഭിമാനിച്ചാലും തനിക്കു തന്നെപ്പററി യാതൊരഭിമാനവുമില്ലാത്തതിനാൽ (വസ്തു) ധനത്തോടും, മററുള്ളവർ പറയുന്നതിനെ അപ്പടി കേട്ടുകൊള്ളുമെന്നല്ലാതെ കേട്ടതിനെപ്പററി ചിന്തിക്കാത്തതിനാൽ വീണയോടും താൻ മറ്റുള്ളവർക്കുപകാരിയായിരിക്കുമെന്നല്ലാതെ അവരെക്കൊണ്ടു തനിക്കൊരുപകാരവുമില്ലാത്തതിനാൽ വീശറിയോടും, എല്ലാത്തിനും ഇടം കൊടുത്തുനിന്നാലും ഒന്നിനോടും ചേരാതെ നിരാലംബനായിരിക്കുന്നതിനാൽ വിണ്ണിനോടും, ദുഷ്ട, ശിഷ്ടഭേദമില്ലാതെ എല്ലാരേയും സമമായിക്കരുതുന്നതിനാൽ യാചകനോടും ഉപമിച്ചിരിക്കുന്നു.

നിരാവരണമായി തന്റെ സ്വരൂപത്തെ സാക്ഷാത്ക്കരിച്ച അവർ അവരെപ്പോലെ എന്നല്ലാതെ ഉപമ പറയാൻ വേറൊന്നില്ല.

നിങ്ങൾ ഏതൊരു കാലത്തു് ഒരു ജ്ഞാനിയെക്കാണുമോ അപ്പോൾ നിങ്ങൾക്കു് നിങ്ങളെ കാണാൻ കഴിയുകയില്ല.

നാമരൂപങ്ങളിൽ രൂപമെല്ലാം നാമമായിത്തീരുന്ന അവസരത്തിൽ അവതാരങ്ങളെല്ലാം നിങ്ങളെ ബാധിക്കും. അവയിൽ ഭ്രമിച്ചു് താൻ അവരാണെന്നുള്ള ഭ്രമം ഉണ്ടായി ഭ്രഷ്ടവനേക്കും. അതുകൊണ്ടു് "അവരെക്കാത്തല്ലാതാകനെവരും" എന്നുപറഞ്ഞു.

തത്, ത്വം, അസി—'അതു്' എന്ന സമഷ്ടി ചെളിയും 'നീ' എന്ന വ്യഷ്ടി ചെളിയും മാറിയാലും 'ആകുന്നു' എന്ന ചെളി ശേഷിക്കുന്നു.

ഉദാ: നാരങ്ങപോലുള്ള മാങ്ങ. മാങ്ങ നാരങ്ങയാകുന്നു എന്നു പറഞ്ഞതുകൊണ്ടു് രണ്ടും രണ്ടാകാതെ വരുന്നില്ലല്ലോ.

അസിപദത്തിലുള്ള മാലിന്യവും നീങ്ങിയാൽ അവർ അവരെപ്പോലിരിക്കും. നിരാവരണമായ അരുളിനെയും കടന്നിരിക്കുന്ന ഇവർ സമഷ്ടി അരുളിനെയും കടന്നിരിക്കുന്ന ഈശ്വരനും ആകുന്നില്ല. അതിനാൽ "ഇവരും മററവരെക്കാൾ ഒപ്പമല്ലേ" എന്നു പറഞ്ഞു. ഉദാ: പട്ടം—പരുന്തു് (പട്ടം (പറന്നാലും) പരുന്താകുന്നില്ല.)

ശരീരാദിപ്രപഞ്ചത്തിൽ അഭിമാനിച്ചുകൊണ്ടിരിക്കുന്ന അജ്ഞാനി അരുൾസ്വരൂപിയായ ജ്ഞാനിയെ അറിയുന്നില്ല. എന്നാൽ അജ്ഞാനിയും ജ്ഞാനിയും ഈ ജഗത്തിൽ തന്നെയാണിരിക്കുന്നതു്. പക്ഷെ എങ്ങനെയാണു് ശരീരാദി ജഗത്തിനെ കൊള്ളുന്നു എന്നുള്ളതു് അറിയേണ്ട വിഷയമാണു്.

അവർ—ജ്ഞാനികൾ.

അവരെപ്പോലെ—അജ്ഞാനികളെപ്പോലെ. രണ്ടുപേരും ശരീരാദി ജഗത്തിനെ സംബന്ധിച്ചിടത്തോളം ഒന്നുപോലെ കാണപ്പെടുന്നു. എന്നാൽ ജ്ഞാനി അപ്രകാരമായിരിക്കുന്നു എന്നല്ലാതെ അജ്ഞാനിയാകുന്നില്ല. ജ്ഞാനി ആത്യന്തിക നിവൃത്തിയെ കൊണ്ടതുകൊണ്ടു് വീണ്ടും ജഡമെടുത്തു തുടരുന്നില്ല. മററവർ കാരണലയനിവൃത്തിയെക്കൊണ്ടതുകൊണ്ടു് സംസ്കാരരൂപത്തിൽ പ്രാരാബ്ധത്തെ സ്വീകരിച്ചു വീണ്ടും ജനനമരണത്തെ തുടരുന്നു. അസ്തി, ഭാതി, പ്രിയം, നാമം, രൂപം, എന്നു് ജഗത്തിൽ മായ സ്ഥിതിചെയ്യുന്നതു് നാമരൂപങ്ങളിലാണു്. ഉററു നോക്കിയാൽ അവരെയും സച്ചിദാനന്ദമായിത്തന്നെ കാണാം. വിവേകം കൊണ്ടു് ഗാഢമായി നോക്കിയാൽ നാമരൂപാദികൾ അഴിഞ്ഞു് സച്ചിദാനന്ദമായ നിരാവരണരൂപത്തെ പ്രാപിക്കുന്നു. അങ്ങനെ കണ്ട ജ്ഞാനി എന്തിനു ശരീരാദിയിലിരിക്കുന്നുവെന്നു് കേട്ടാൽ സമാധാനമുണ്ടു്. വഹ്നിച്ചമതയിൽ അഗ്നിയുണ്ടു്. എങ്കിലും കമ്പിനു ബാധകമല്ല. പക്ഷെ രണ്ടു കമ്പുകൾ ഉരസിയാൽ ചമത എരിഞ്ഞുപോകുന്നു.

അതുപോലെ ആത്മാവിന്റെ സാധാരണ സ്വരൂപത്തിൽ ഉള്ള നാമരൂപത്തിൽ മായ സ്ഥിതമാകുന്നു. ഇതു മാറി സ്വസ്വരൂപം കൊണ്ടു നാമരൂപാദിമായ സാമാന്യം നശിച്ചുപോകുന്നു. സൂര്യനെ നോക്കിനിൽക്കുന്നവൻ മറേറതിനെ നോക്കിയാലും സൂര്യബിംബം കാണുമ്പോലെ വാസ്തവത്തിൽ സാക്ഷാത്ക്കരിച്ചാൽ നാമരൂപാദികൾ കാണുന്നതല്ല. അന്യർക്കു തോന്നുന്നു എന്നല്ലാതെ ജ്ഞാനിക്കു് ഇവ ക്ലേശത്തെ നൽകുന്നില്ല. അതികഠിനമായ ദുഃഖത്തിലും ജ്ഞാനി സുഖിക്കുന്നു. സകല വൃത്തികളെ ചെയ്തും ചെയ്യാതിരിക്കുന്നു. ജ്ഞാനി ശരീരാദി ജഗത്തുകളെ കൊള്ളുന്നതു തന്റെ നിരാവരണ സ്വരൂപമായ സത്തുചിത്താനന്ദത്തെ ക്കൊണ്ടാണു്. അജ്ഞാനിക്കു് താനുണ്ടു് എന്നതുമാത്രമേ പ്രകാശിക്കുന്നുള്ളു. ഉള്ളതായ താൻ സ. ചി. ആനന്ദം എന്നു് ആർക്കു പ്രകാശിക്കുന്നുവോ അവർ തന്നെയാണു് ജ്ഞാനി. തന്റെ സ്വരൂപ സാക്ഷാത്ക്കാരത്തിനുശേഷം ശരീരാദിജഗത്തിരുന്നാൽ എണ്ണ കൂട്ടതലൊഴിച്ചാൽ വിളക്കു് ഒന്നുകൂടി ദീപ്തിമത്താകുന്നപോലിരിക്കും. പക്ഷെ യാതൊരു കാരണവശാലും ജഗത്തു് അവരുടെ നിരാവരണരൂപമായ സ്വരൂപ സാക്ഷാത്ക്കാരത്തെ മറയ്ക്കാൻ കഴിയുന്നതല്ല. ജ്ഞാനി സത്തുചിത്താനന്ദത്തിൽ ഇരിക്കുന്നു. സത്തുചിത്താനന്ദത്തെ ഉണ്ണുന്നു. ഇതു ജ്ഞാനിയുടെ അതിശയനില.

ഈശ്വരന്റെ ആധികാരിക ഭാവത്തോടെ സംഭവിക്കുന്ന സൃഷ്ടിസ്ഥിതി സംഹാരമെന്ന സമഷ്ടിവൈഭവത്തിനും അതീതനായ ജ്ഞാനി മറ്റൊന്നിനെപ്പോലെയിരിക്കാൻ നിവൃത്തിയില്ല. അതിനാൽ സൃഷ്ട്യാദികളെ ഒഴിക്കാത്ത അജ്ഞാനിക്കും ജ്ഞാനിക്കുമില്ല. ത്വം പദവാച്യാർത്ഥമായ ഈ ശരീരവും ശരീരവൈഭവവും വിട്ടിട്ടു് തത്പദവാച്യമായ സമഷ്ടി ശരീരവും ആ വൈഭവവും വിട്ടിട്ടു നോക്കിയാൽ നിരാവരണത്വം, നിർമ്മലത്വം, സത്തുചിത്താനന്ദത്വവും അനുഭവമാകുന്നു. ത്വംപദ, തത്പദ വാച്യാ

ത്ഥമായ വിട്ടുവിടാ ലക്ഷണം മാറിയാൽ അസിപദമായ നിരാവരണത്വം താനേ സംഭവിക്കുന്നു. അതുകൊണ്ടു് അവരും അവരെപ്പോലെ ഇരിക്കുമെന്നു പറഞ്ഞു.

വേശ്യക്കു ഒരു പുരുഷനെപ്പററി മുൻവിചാരമില്ല. അവൻ അകന്നശേഷവും എണ്ണമില്ല. സാന്നിദ്ധ്യം മാത്രം കാര്യം. ഈ അവസ്ഥ ജ്ഞാനിയുടേതുപോലെയാണു്. അജ്ഞാനിയും വേശ്യയെപ്പോലെ തന്നെ. എന്തെന്നാൽ വേശ്യ, കൂടുതൽ പണം കൊടുത്തവൻ വീണ്ടും വന്നാലോ എന്നെണ്ണുന്നു. വേശ്യ പണം കൊള്ളുന്നതുപോലെ അജ്ഞാനി ശരീരാദിജഗത്തുകളെ കൊള്ളുകയും പണത്തിന്റെ ആശ നിൽക്കുന്നതുപോലെ ശരീരാദിയുടെ സംസ്കാരരൂപം തന്നിൽ സ്ഥിതമാകയും ചെയ്യുന്നു.

| | |
|---|---|
| വേശ്യ ജ്ഞാനിക്കുതുല്യം. | പണം ലഭിച്ച വേശ്യ അജ്ഞാനിക്കു തുല്യം. |
| ആദിത്യൻ ജ്ഞാനി | ആദിത്യകിരണമേററ വേലയിൽ അഭിമാനിക്കുന്നവൻ അജ്ഞാനി. |
| വീണ — ജ്ഞാനി | അതിനെ ചേഷ്ടിപ്പിക്കുന്നവൻ അജ്ഞാനി. |
| ആകാശം — ജ്ഞാനി | ആകാശത്തിൽ ചുവരുകെട്ടി ഭിന്നിപ്പിക്കുന്നവൻ അജ്ഞാനി. |

പല്ലക്കുംചതുരംഗസേന, കുടയും
ചെങ്കോലുമായ്, ചുററിനി-
ന്നെല്ലാസേവകരുംപണിഞ്ഞ നൃപരാ-
യാണ്ടാലുമിജ്ഞാനിമാർ
ചൊല്ലു, ഭോഗികളോ? വിളക്കിനൊളിയും
തൈലംകുടിച്ചുത്തപോ-
ലെല്ലാമിഥ്യയുമുണ്ടിടുന്നു, കടമായ്,
തീചാട്ടവോരുണ്ടപോൽ.

ഉടനേ തീയിൽചാടി മരിക്കാനുള്ളവർ മററുള്ളവർ കൊടുക്കുന്ന ആഹാരാദികളെ കടം തീക്കാൻവേണ്ടി മാത്രം അനുഭവിച്ചു കൊള്ളുന്നതുപോലെ ജ്ഞാനിയും ഈ ലോകഭോഗങ്ങളെ തന്റെ ശേഷിച്ച പ്രാരബ്ധങ്ങളെത്തെ തീക്കാൻമാത്രം അനുഭവിച്ചു എന്നു വരാം. അവന്റെ ഉപാധിയാകുന്ന വിളക്കനുഭവിക്കുന്ന മിഥ്യാഭോഗമാകുന്ന എണ്ണയെല്ലാം അവന്റെ അരുൾ പ്രകാശത്തെ വർദ്ധിപ്പിക്കുകയാണു ചെയ്യുന്നതും.

ഉപാധിയെക്കൊള്ളുക കാരണം ജ്ഞാനിക്കു ജനിമൃതികൾ ഏർപ്പെടുമോ? നാമരൂപജഗത്തിൽ നാമമെല്ലാം രൂപമായും രൂപം സത്തായും സത്തുചിത്താനന്ദം ഏകീകരിച്ചു അതീത ആനന്ദമായി, കാലദേശാവസ്ഥകൾക്കതീതമായും കണ്ട ജ്ഞാനി അമിതമായ ഭോഗത്തെ അനുഭവിച്ചാലും അവ അവന്റെ സ്വരൂപത്തെ ബാധിക്കുന്നതല്ല. നിരാവരണനായ ജ്ഞാനിക്കു വേദങ്ങളോ ഈശ്വരൻപോലുമോ യാതൊരു നിയമവും കല്പിച്ചിട്ടില്ല.

ഭണ്ഡു, കുട തുടങ്ങിയ ചതുരംഗസേനയോടുകൂടി രാജ്യം ഭരിക്കുന്ന രാജാവായിരുന്നാലും ജ്ഞാനിക്കു അതെല്ലാം അഗ്നിയിൽ പതിച്ചകാഷ്ഠം പോലെയാകുന്നു.

ജ്ഞാനിക്കു അജ്ഞാനിയെപ്പററി അറിയാം. പക്ഷെ അവരെ അജ്ഞാനരൂപത്തിലല്ല അറിയുന്നതു്. ജ്ഞാനിയുടെ സമീപം അജ്ഞാനി ചെല്ലുമ്പോൾ തന്റെ സ്വരൂപത്തിന്റെ അജ്ഞാനഭാവം കാണുകയും അതിനെയും നിവാരണം ചെയ്യുവാൻ അരുൾ എഴുമ്പിക്കാണുകയും ചെയ്യുന്നു.

ഉദാ: ഒരിക്കൽ ശ്രീകൃഷ്ണനെ ജ്ഞാനിയായിക്കണ്ട നാരദനു അപ്പോൾ തന്റെ സ്വരൂപം കാണാനില്ലാതായി വന്നു.

ജ്ഞാനികൾ അവരുടെ ദേഹനാശംവരെ ഏതേതുകർമ്മങ്ങൾ ചെയ്തിരുന്നാലും ബന്ധമുണ്ടായി വീണ്ടുംജനനത്തിനു കാരണമാകുന്നില്ല.

ദുഃഖത്തിന്നറവാമുടമ്പിന്നതകാൻ
ഭോഗങ്ങളുണ്ടെങ്കിലോ
താൻ, തന്റേറതു, ഹിതാഹിതങ്ങൾ, വിന, പിൻ
ജന്മത്തിനും ഹേതുവാം;
മെയ്ബോധം വിട്ടുമാറുഭോഗ,മതുളാൽ
താനററശിച്ചാകിലോ
മെയ്പ്രാരബ്ധവിലങ്ങൊഴിഞ്ഞൊരിവന-
ണ്ടാകാ പുനർജ്ജന്മവും. 81

ദേഹംതാനായും ഭോഗങ്ങൾ തന്റേറതുകളായും കരുതിക്കൊണ്ടു ജീവബോധത്തോടുകൂടി അനുഭവിക്കുന്നതിനാൽ ഇഷ്ടാനിഷ്ടങ്ങളും തന്മൂലം പുണ്യപാപകർമ്മങ്ങളും തന്മൂലം പുനർജ്ജന്മങ്ങളും ഉണ്ടാകാൻ ഇടയാകുന്നു. ജ്ഞാനി തന്റെ ഉടമ്പിനൊന്നില്ലാതെ അരുൾ സ്വരൂപത്തിൽ നിന്നുകൊണ്ടു് പ്രാരബ്ധം ഭുജിച്ചുതീക്കാനെന്നമട്ടിൽ ഭോഗത്തെ ഭുജിക്കുന്നതിനാൽ ആ ഭോഗസുഖങ്ങൾ പുനർജ്ജന്മത്തിനു കാരണമാകുന്നില്ല.

ജനിക്കുന്നതു തന്നെ ക്ലേശത്തിനാണു്. അജ്ഞാനംകൊണ്ടാണു് നിർമ്മലമായ ആത്മാവിൽ ജഗത്തുണ്ടായതു്. ആ ശരീരത്തിലിരുന്നു ഭോഗങ്ങളനുഭവിച്ചു മരിക്കുമ്പോൾ അജ്ഞാനികൾ എന്തെങ്കിലും നിവാരണം കാണുന്നുണ്ടോ? ഒന്നുമില്ല. നമ്മുടെ അതീതമായിരിക്കുന്ന സത്യസ്വരൂപം ബാധിച്ചിട്ടാണു് ശരീരജഗത്തിൽ പ്രീതിയുണ്ടാകുന്നതു്. സത്ഭാവം നാശത്തോടു ചേരുന്നതുകൊണ്ടു് ജഡത്തിന്റെ വരവു പിരിവുകൾ ജനനമരണമായി കാണപ്പെടുന്നു. അതുകൾക്കുണ്ടാവുന്ന മാററം തന്റെ സ്വരൂപത്തിനുണ്ടാകുന്നതായി തോന്നപ്പെടുന്നു. തന്റെ സ്വരൂപമല്ലാത്തതിൽ ചേന്നതുമൂലം അവയുടെ മാററമായ ജനനമരണത്തിനു വിധേയരായിത്തീരുന്നു.

അരുൾ സ്വരൂപത്തെ കൊണ്ടവക്കു് അവർ ജീവിച്ചിരിക്കുമ്പോൾതന്നെ അത്യന്തം അസത്തായ ശരീരം അവരെത്താങ്ങി,

അവക്കൊരു കാവലായി നില്ക്കുന്നു. അവർ ശരീരത്തെ ആശ്രയിക്കുന്നില്ല. അജ്ഞാനികൾ ഭോഗത്തെ ആശ്രയിക്കുന്നതുമൂലം ജനനമരണത്തെക്കൊള്ളുന്നു.

ജ്ഞാനികൾ തങ്ങൾ ചേരുമ്പോൾ ചേഷ്ടിക്കയും അല്ലാത്തപ്പോൾ ഇല്ലാതാകയും ചെയ്യുന്ന ശരീരാദിയെ അറിയുന്നേ ഇല്ല.

ആനന്ദം വടിവായി, ദുഃഖതരവ-
റ്റാ, ബോധവും പോകയാ-
ലന്ന്യം കാരണവും നശിച്ചു ചുടല-
സ്സ്വർഗ്ഗത്തിനാൽ ഭൂമിപോയ്,
ആനന്ദത്തിലമർന്നുഭോഗ, മതിനാ-
ലാകാരവും പോകയാൽ
ജ്ഞാനികൾക്കു പ്രകരാതെനിന്ന ഫല, മ-
പ്പൂജിപ്പവന്നേററിടും. 32

ആനന്ദം സ്വരൂപമായി വരുന്നിടത്തു് ഈ കാണുന്ന ശരീരമില്ല. ആനന്ദസ്വരൂപത്തിൽ ജീവബോധമില്ലാത്തതിനാൽ കാരണശരീരവുമില്ല. ചുടുകാടിനെ സ്വർഗ്ഗമായിക്കരുതുന്ന ജ്ഞാനിക്കു ഭൂമി എന്നൊരു സ്ഥാനം ഇല്ലാതായി വരുന്നു. എല്ലാ ഭോഗങ്ങളും അവ നിമിത്തമായ സുഖദുഃഖങ്ങളും പൂർണ്ണാനന്ദത്തിലമർന്നു നിൽക്കുന്നതിനാൽ ജഡത്തിൻെറ ധർമ്മങ്ങളായ ആകാരവും ഇല്ലാതാവുന്നു. ഇങ്ങനെ തൻെറ ജഡസ്വരൂപമഴിഞ്ഞു നിൽക്കുന്നവൻ ദേഹിമാത്രമെന്നാവുന്നു. ദേഹി, ആദ്യം പറഞ്ഞപോലെ സുഖസ്വരൂപിയാണ്. അതിനാൽ അവനായി ചെയ്യുന്ന അന്ന്യമായ പൂജാദിസുഖങ്ങൾ അവനിൽ പകരുന്നില്ല. അതിനാൽ ഈ സുഖം (പൂജയുടെ ഫലം) തിരിച്ചു് ആരു പൂജിച്ചോ അവനുതന്നെ ലഭ്യമാകുന്നു.

ശരീരാദി ജഗത്തു് ജ്ഞാനിയെ ആശ്രയിച്ചു് അവനിൽ ഉദയമായതുമൂലം അവൻ സുഖിയായി നില്ക്കുന്നു. താൻ ചേന്നാലേ

സുഖാകാരവും ദുഃഖാകാരവുമുണ്ടാവു. അജ്ഞാനിക്കേർപ്പെടുന്ന ആവേശഭ്രാന്തി ജ്ഞാനിക്ക് കരഗതഭ്രാന്തിയാൽ നശിക്കും. സുഖ സ്വരൂപം നിത്യനിവൃത്തമായതിനാൽ അതിനുവേണ്ടി ഒന്നും ചെയ്യാനില്ല. അജ്ഞാനവൈഭവം കൊണ്ട് മാറിക്കൊണ്ടിരിക്കുന്ന സുഖദുഃഖത്തിൽ ആണ്ടുപോയവർക്ക് ജനിമൃതികൾ തുടർന്നുകൊണ്ടിരിക്കും.

ദേവേന്ദ്രൻ, വിധി, വിഷ്ണുവിനുമൊരുമി-
ച്ചാമിമ്പമൊന്നായ്ത്തനി-
ക്കാവുന്ന വടിവായ്, ശിവന്ന ശരിയാം
സമ്പൂർണ്ണ സത്സൗഖ്യവും.
താനായോരിതിനെത്തിരിച്ചനുഭവി-
ച്ചീടാതെ തൻേറതവം
താനായ് നിന്നൊരവന്നൊയെന്നു മറിയാ
വേദങ്ങളും സൂക്ഷ്മമായ്. 83

ഒന്നിനെ അനുഭവിക്കുന്നിടത്ത് അനുഭവിക്കപ്പെട്ടതു് അനുഭവിക്കുന്നവനന്യമായിത്തീരുന്നു. എന്നാൽ അവ തൻേറതുകളല്ലമത്രേ. അതിനാൽ താനായ ആനന്ദസ്വരൂപത്തെ താൻ അനുഭവിക്കുന്നിടത്ത് താൻ തനിക്ക് അന്യമായും തൻേറതുകളായും തീരുന്നു. അതിനാൽ 'അനുഭവിച്ചീടാതെ തൻേറതവം താനായ്' എന്നും പറഞ്ഞു.

ത്രിമൂർത്തികളെ പ്രത്യേകമെടുത്താൽ അവരിലുള്ള ആനന്ദവും ജ്ഞാനിയുടേതുപോലെ എന്നു പറയാൻ നിവൃത്തിയില്ല. അവർ സമഷ്ടിഭാവത്തെക്കൊണ്ടു. സൃഷ്ട്യാദികളിൽ നിയന്ത്രിതമാകയാൽ ഇവരെ ഒരുമിച്ചു ചേർത്താലും ഏതാണ്ടു പറയാമെന്നല്ലാതെ ഒപ്പമല്ല. മൂന്നുപേരും ഏകീകരിച്ച പരമശിവൻെറ ആനന്ദം ഇവരെ ഒരുമിപ്പിക്കാനുള്ള ചട്ടയെ ഒഴിച്ചാൽ, ഏതാണ്ടു തുല്യമാണെന്നു പറയാം. ഇങ്ങനെയുള്ള ജ്ഞാനിയുടെ സ്വരൂപാനന്ദത്തെ വേദം പോലും പറയുന്നില്ല.

ത്രിമൂർത്തികൾക്ക് ആധികാരിക ഭാവമുണ്ട്. അവരിൽ ഓരോരുത്തരുടേയോ സമഷ്ടിയായിട്ടോ ഉള്ള ഇമ്പത്തിന് ജ്ഞാനിയുടെ ഇമ്പത്തിനമായി സാമ്യമുണ്ടോ എന്ന നോക്കിയാൽ അവരുടേതു തരംതാഴും. പരമശിവനു സകല സ്വരൂപങ്ങളുടേയും സമഷ്ടി വൈഭവമാണുള്ളതു്. മായയിൽ പ്രതിബിംബിക്കുന്നവ നാണു്. ജ്ഞാനിക്കു് സമഷ്ടിസ്വരൂപം പോലും മിഥ്യയാണു്.

സാലോക്യാദികൾ പാകമൊത്തുതരുവോ-
രീശൈവസിദ്ധാന്തിത-
മ്പാലദ്വൈതബൃഹത് സ്വരൂപമറിയാ-
നെത്തുന്ന ജിജ്ഞാസുവിൻ
മേലമ്പിന്നൊയ്യുരുക്കി വീഴ്ത്തി,യരുളായ്
വർഷിച്ചിട്ടുന്നോരിവ-
ന്നേലിക്കാനിനിയൊന്നുമില്ലയതുലം
മേന്മയ്ക്കുലോകത്തിലും. 84

തമ്പാൽ — തന്റെ അടുക്കൽ
ഏലിക്കാനിനിയൊന്നുമില്ല—കുറവു പറയാനുണ്ടെന്നില്ല.

ഈശ്വരനെ ഭജിക്കുന്നതുമൂലം സാലോക്യാദികൾ ഭജിക്കുന്ന കാലത്തു മാത്രം ദൃഷ്ടമായിരിക്കുന്നു. അറിയേണ്ടതിനെ ഇനി ഒന്നുകൊണ്ടും ഇളക്കാൻ കഴിയാത്തവണ്ണം ഉറപ്പിച്ച ശിവജ്ഞാനിയെ ആരു പണിയുന്നുവോ അവനതിന്റെ ഫലം പ്രത്യക്ഷത്തിൽ ഉളവാകുന്നു.

കാലം, ദേശ, മവസ്ഥ, കർമ്മ, മുടലിൻ
കോലം മുഹൂർത്തങ്ങളും
ശീലാചാരഗുണങ്ങളെന്തുമഴിയാ-
നെണ്ണീട്ടമാറില്ലിവൻ;
വാലായി, ത്തലയററ നേരമുയിരും
പോമ്മട്ടു ബോധത്തൊട-
ക്കാലാദിപ്പകയൊത്തഴിഞ്ഞു ശിവനായ്
ശോഭിക്കുമിജ്ജ് ജ്ഞാനിയും. 85

തലയററപ്പോൾ കൈകാലുകളിലിരുന്ന ഉയിരുംകൂടി പോയതുപോലെ ജീവബോധം ഒഴിഞ്ഞയിടത്തു് കൎമ്മം, ഭക്ത്യാദികളും കാലദേശാദികളും ഒഴിഞ്ഞുകൊള്ളും. അതിനാൽ തന്റെ സാക്ഷാല്ക്കാരത്തിനുതകുന്നമാതിരി കാലം, ദേശം, അവസ്ഥ, കൎമ്മം മുതലായവയെ ജ്ഞാനി എണ്ണി എണ്ണി സൂക്ഷിക്കുകയോ ഒഴിക്കുകയോ ചെയ്യുന്നില്ല.

സച്ചിദാനന്ദമായ ചൈതന്യത്തിൽ തന്നെ ഇരുന്നും അതിന്റെ വൈഭവത്തെ അറിയാത്തതായും ഇരിക്കുന്ന നാമരൂപജഗത്തിനെ തന്റെ സ്വരൂപസാക്ഷാല്ക്കാരത്തിനുവേണ്ടി ജ്ഞാനി കൂട്ടുപിടിക്കുന്നില്ല. (തന്റെ സ്വരൂപത്തിൽ) സങ്കല്പസ്വരൂപമായ മായയ്ക്കു് ആധാര, അധിഷ്ഠാന, ദ്രഷ്ടാവായ അവർ സങ്കല്പവസ്തുവിനെ ഒരിക്കലും ആശ്രയിക്കുന്നില്ല. സായൂജ്യമുക്തിയുടെ വൈഭവത്തോടുകൂടി ശിവനിൽ ചേരുന്നു. സൃഷ്ടിസ്ഥിതി സംഹാരാദികളിൽ ഇവനു് യാതൊരു കാൎയ്യവുമില്ല. അവ ഇവന്റെ സന്നിധിയിൽ നടക്കുന്നു എന്നുമാത്രം.

ബോധത്തിൻഹതിയേ തനിക്കു വ്രതമായ്
ത്തീൎന്ന, ഌനിത്യം ശിവ-
പ്രാപ്തിക്കൊരുത്തൊരു സത്യവാനു ബഹിരേ-
വാരങ്ങളോ, ധ്യാനമോ,
വൎണ്ണാ, ചാര, മതങ്ങൾ, പാപ, വിധിയും
വൎജ്ജ്യങ്ങളും ചൊല്ലുവാൻ,
കണ്ണേ ! വേദവുമോരുകില്ല, പറയാ-
നാരുണ്ടു പിന്നൂഴിയിൽ. 86

സച്ചിദാനന്ദസ്വരൂപമായ തന്നെ ആശ്രയിച്ചിട്ടാണു് നാമരൂപങ്ങൾ സ്ഥിതി ചെയ്യുന്നതെന്നറിഞ്ഞു്, സത്തുക്കൾ, തദാകാരം തങ്ങളെ മറയ്ക്കുന്ന അവയുടെ അവസ്ഥയെ അറിയുന്നതോടുകൂടിത്തന്നെ അവ അഴിഞ്ഞുപോകുന്നു. അവയോടുകൂടി അവയുടെ വൈഭവങ്ങളായ തേവാരങ്ങൾ ഇല്ലാതായിപ്പോകുന്നു. നാമ

രൂപങ്ങൾ അഴിയാതിരിക്കാനാണ് മന്ത്രതന്ത്രാദികൾ ചെയ്യുന്നതു്. നാമരൂപങ്ങൾ സച്ചിന്മയമായറിയുമ്പോൾ ആ വൈഭവങ്ങൾ അഴിഞ്ഞുപോകുന്നു.

തന്നെപ്പോലൊരു മൗനിതന്നിലിമ വെ-
ട്ടിടാത്ത നോട്ടത്തോടും
ഭിന്നിക്കാത്ത നിരാശയോടു മഴകായ്
വെൺതിങ്കൾ വിശ്രുംവിധം
തന്നൾക്കാന്തി, വിരിഞ്ചനേത്രനിരയിൽ
സൂര്യൻ കണക്കായവൻ
തന്നിൽ ചാർത്തിയഭിന്നനാകുമവനിൽ
തന്നെപ്രതിഷ്ഠിക്കുവാൻ. 87

മൗനി—ബാഹ്യബോധമില്ലാത്തവൻ.

ജ്ഞാനി—അകംപുറബോധമററവൻ.

ഭിന്നി-നിരാശ-ആശയെഴുമ്പാത്ത തന്റെ നിരാശാസ്വരൂപം.

വെൺതിങ്കൾ വിശ്രുംവിധം—രശ്മികളെക്കൂടാതെ തന്നെ ചന്ദ്രൻ പ്രകാശത്തെയും കുളിർമയേയും തരുന്നപോലെ. വിരിഞ്ചനേത്രം—നാനാത്വങ്ങളെ സൃഷ്ടിചെയ്താലും തനിക്കു ആ (നാനാത്വ) ഭ്രമം ഇല്ലാതിരിക്കുന്ന ബ്രഹ്മാവിന്റെ അചഞ്ചല ദൃഷ്ടി. അവനിൽ-ക്കുവാൻ-തന്റെ നിത്യാനന്ദ സ്വരൂപം തന്നെ അവനും സ്വരൂപമെന്നാക്കിത്തീർക്കാൻ.

ശരീരം, ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം ഈ മാതിരി വ്യഷ്ടികളെ ജീവൻ വച്ചുകൊണ്ടിരിക്കുന്നു. ഇതുപോലെ അനവധിയായ എല്ലാത്തിനെയും സാക്ഷിവച്ചുകൊണ്ടിരിക്കുന്നു.

മൗനാവസ്ഥ നല്ലതുപോലെ വിളങ്ങിയതുമൂലം ഏർപ്പെട്ട മൗനാതീതത്തിൽ ആശയാകുന്ന വെൺതിങ്കൾ തന്റെ സച്ചിത്താനന്ദം അനുഭവിക്കാതെ, ജ്ഞാനി കിരണരഹിതനായിനിന്നു് (ചന്ദ്രനു് അഴകേ സ്വരൂപമെന്നപോലെ) നിരാശാ സ്വരൂപി

യായി വളങ്ങുന്നു. ജാഗ്രത്ചേഷ്ടകൾ മൂലമുള്ള പുണ്യപാപങ്ങളോ സുഖദുഃഖാദികളോ തന്നിൽ പററാതിരിക്കുന്നു. സ്വപ്നമുണ്ടന്നവൻ സ്വപ്നത്തെ മിഥ്യയാണെന്നറിയുന്നപോലെ ജാഗ്രദാദികളിൽ നിന്നതീതനാണു താനെന്നറിഞ്ഞു് മൗനത്തിനു ഭിന്നമായി സച്ചിദാനന്ദം എഴുമ്പി അനുഭവിക്കാതെ അതിൽ തന്നെ ഇരുന്ന മഹത്തുക്കളെ ജ്ഞാനികൾ എന്നും ഇതുകളെയെല്ലാം അവരുടെ വൈഭവങ്ങളെന്നും പറയുന്നു.

മോഹം—തന്റെ പക്ഷത്തു ഏതോ ഒന്നിന്റെ അഭാവം മൂലം അതിനെ സാധിക്കുന്നതിലേക്കായി എഴുമ്പുന്ന വൃത്തി.

പേരിമ്പാക്കനുരുക്കി വാച്ചഹൃദയോ-
ല്ലാസം പെറും നോട്ടവും,
ചീരാളും തിരുവക്ത്രവും, കരുണതൻ
മന്ദസ്മിതപ്പൂനിലാ,
വാരിപ്പൂശി വിളൂതികൊള്ളുമഴകും,
തദ്ഭാവമററാളുമീ
വീരനൊന്നാട്ടഴകല്ല, ലോകമവനിൽ
തോന്നാത്തതേ ഭംഗികേൾ. 38

അനാദികാലമായി നാമരൂപാദി ജഗത്തു തന്റെ സ്വരൂപത്തിൽ പ്രവേശിച്ചു് തന്റെ സ്വരൂപസച്ചിദാനന്ദം എഴുമ്പാതെയായി. എപ്പോൾ അവ മിഥ്യയാണെന്നറിഞ്ഞുവോ അപ്പോൾ തന്റെ സ്വരൂപത്തിലുള്ള ആവരണവിക്ഷേപാദികൾ നശിച്ചതുമൂലം തന്റെ സ്വരൂപം വിശേഷമായി സൂര്യസന്നിധിയിൽ വെണ്ണയുരുകുന്നതുപോലെ അരുൾ സന്നിധിയിൽ ഭ്രാന്തി ഉരുകി, പരമാനന്ദ ഉല്ലാസമായൊഴിയുന്നു. സർവ്വവിധക്ലേശങ്ങളുമററതുമൂലം മുഖത്തിൽ ഉന്മേഷം കളിയാടുന്നു. ശരീരാദിജഗത്തിൽ അഭിമാനിച്ച അഹംഭാവം ഇല്ലാതായി തത്ഭാവം ഉണ്ടാകുന്നു. യാതൊരു കാരണവശാലും തന്നിൽ പ്രവേശിക്കാൻ കഴിവില്ലാത്ത മായയുടെ വ്യാപകത്വം മൂലം താൻ ഉള്ളിലായി. അങ്ങനെയാണു് ഉള്ളം

എന്ന പറയുന്നതു്. വിക്ഷേപമില്ലാത്ത സ്വരൂപസാക്ഷാത്ക്കാരത്തിൽ മായ എവിടെ ആശ്രയിച്ചുവോ അവിടം ഉതകുന്നു. ഊട്ടുവെയ്ക്കുന്നു. യാതൊരുള്ളമാണോ മായയ്ക്കുല്പത്തിയായിരിക്കുന്നു, സ്ഥിതി, അവസാനം ഇവയും ആ ഉള്ളംതന്നെയാണോ? അതെ, ആ ഉള്ളം തന്നെ. ഈ ഉള്ളം മായയുടെ അവസാനത്തെയാണു നോക്കുന്നതു്.

പഞ്ചഭൂതങ്ങൾ തന്നെ ആശ്രയിച്ചിട്ടു് തന്നെ ഉള്ളിലാക്കിയിരിക്കുന്നു. ഈ ഉള്ളുരുകുമ്പോൾ ജീവൻ എന്നൊന്നില്ലാതെയാവുന്നു. അഹം അററുപോകുന്നു.

മായയുടെ വിക്ഷേപമാണു് ദുഃഖകരം. ആവരണമല്ല. (ഉദാ: ഗാഢസുഷുപ്തിയിൽ വിക്ഷേപവും ദുഃഖവുമില്ല)

വാടൽപൂമണമെന്നപോലെ തുടരും
പ്രാരാബ്ധമെന്നാകിലും
വാടാതങ്ങനെ തന്നെനിന്ന സഹജം
വൈരാഗ്യമോടേ, ജഡം
വാടിക്കോടിമെലിഞ്ഞു മേനിയറിയാ—
ഞ്ഞാനിക്കയത്നം തെളി—
ഞ്ഞീടും നിർവിഷയം ചൊരിഞ്ഞസുഖവും
തുവക്രുവും കാൺമൂ ഞാൻ. 39

വാടൽ........രബ്ധം—വാടിയ പൂവിലും അല്പമാത്രം തുടർന്നു നിൽക്കുന്ന വാസന പോലെയുള്ള പ്രാരബ്ധം.

വാടാ.......രാഗ്യം—അക്ഷീണമായി നിന്ന സഹജവൈരാഗ്യം

അയത്നം.......സുഖവും—താനന്വേഷിക്കാതെ തന്നെ ഉളവാകുന്ന നിർവിഷയാവസ്ഥയിൽ ഉദിക്കുന്ന പരമസുഖവും.

പ്രാരാബ്ധം അഹങ്കാരനാശത്തിനു ശേഷമുള്ള ജഡാദികളുടെ അവസ്ഥയാണു്.

നാമരൂപാദി മായാവേശമെഴിഞ്ഞെതിവാൽ തടസ്സുമററു നീണ്ടുനിന്ന വൈരാഗ്യവും മായയുടെ വടിവായ ശരീരത്തിൽ സ്ഥൂലം

ഹങ്കാരം നശിച്ചുപോയതുകൊണ്ടുള്ള മെലിവും ജ്ഞാനിക്ക സംഭവിക്കുന്നു.

സ്വരൂപാനന്ദത്തിൽ വിഷയാനന്ദാകാരംകൂടിച്ചേരുന്നതു നിമിത്തം ആനന്ദം ഉണ്ടായി നശിക്കുന്നതായിത്തോന്നും. വിഷയാകാര ആനന്ദം തന്റെ ആദിസ്വരൂപാനന്ദത്തിൽനിന്നു മുണ്ടായതാണെന്നറിയുന്നവൻ സാക്ഷാത്ക്കരിക്കുന്നു.

നിർവിഷയാനന്ദം അനുഭവിക്കാനുള്ളതല്ല. അതു് സ്വസ്വരൂപമായിരിക്കേണ്ടതാണു്. ഈ സ്വരൂപം മേലാൽ വിട്ടുനീങ്ങാത്തതുമാണു്.

തത്ത്വപ്പുതപ്പററു ദിഗംബരിയ്യോ-
ത്ത, ദ്വൈതി, യേകാന്ത, നനന്തസൌഖ്യൻ,
ശുദ്ധൻ, വിരാഗി, യവധൂത, യുയ്യൻ,
നിത്യൻ, സുനിർവ്വാണനുമാമിവൻ മേൽ. 40

തത്ത്വ........യ്യോത്തു്—തന്നിൽ നിന്നുമുണ്ടായിതന്നെ മൂടി മറച്ചുകൊണ്ടിരുന്ന മിഥ്യയായ മുപ്പത്താറു ജഡതത്ത്വങ്ങളും പഞ്ചഭൂതങ്ങളും ഒഴിഞ്ഞുനിന്ന ആകാശസ്വരൂപിയായു് (ശുദ്ധചൈതന്യസ്വരൂപിയായി)

ശിവത്തോടു് അദ്വൈതമായിരുന്നതിനാൽ അദ്വൈതിയെന്നും ഈ ജഗത്തിൽ മററുള്ളവക്കൊപ്പമിരുന്നും തനിക്കന്യമായി ഒന്നുമേ വിഷയമാകാത്തതിനാൽ ഏകാന്തൻ എന്നും നിത്യപരിപൂർണ്ണാനന്ദം അനുഭവിക്കുന്നതിനാൽ അനന്തസൌഖ്യൻ എന്നും എല്ലാ ദൃഷ്ടംകളുമൊഴിഞ്ഞു് ചൈതന്യം മാത്രമായതിനാൽ ശുദ്ധൻ എന്നും ഒന്നിനോടും പററുതലില്ലാത്തവനായതിനാൽ വിരാഗിയെന്നും വർണ്ണാശ്രമങ്ങളെ കടന്നുനിന്നവനായതിനാൽ അവധൂതനെന്നും പരബ്രഹ്മത്തോടു് ഐക്യം പ്രാപിക്കുന്ന നാലാമത്തെ അവസ്ഥയിൽ നിന്നതിനാൽ തുര്യൻ എന്നും സർവ്വവാസനകളുമററ നിത്യശാന്തി സ്വരൂപിയായതിനാൽ നിർവ്വാണൻ എന്നും പറഞ്ഞു.

തത്ത്വം എന്താണ്? അതെവിടെ നിന്നുമുണ്ടായി?

മായ—സ്വാശ്രയസ്വവിഷയപക്ഷം-എവിടെനിന്നുമുണ്ടായി എന്നില്ലാതെ ഉണ്ടായി-അനന്ത ശക്തിയുടയത്—മായയിൽ പരിപൂർണ്ണമായി മുങ്ങിയാൽ അതിൽനിന്നും നിവർത്തിക്കാൻ ഇച്ഛയുണ്ടാകയില്ല. (ജലം ജലത്തിൽ മുങ്ങിയാലെന്നതുപോലെ)

സ്വസ്വരൂപം—ശുദ്ധബ്രഹ്മം—ഒന്നിൽനിന്നും ഉണ്ടാകാതെ നില്ക്കുന്നു.

നമ്മിൽസ്ഥിതമായ (ശുദ്ധചൈതന്യ) വസ്തുവിൻെറ വൈഭവം ഹേതുവായിട്ട് മായ മറയ്ക്കുന്നു. നമ്മുടെ സ്വരൂപം പരിപൂർണ്ണമായല്ല. മോഹമാകുന്ന മായ ബ്രഹ്മത്തിൽ നിന്നുണ്ടായിവന്നുവെങ്കിൽ മോഹവും ബ്രഹ്മസ്വരൂപമാകുമായിരുന്നു. നമ്മിൽകൂടി കൊണ്ടിരിക്കുന്ന (ശുദ്ധചൈതന്യ) വിശേഷസ്വരൂപം മോഹനിവർത്തിക്കാഗ്രഹിച്ചതിനാൽ വിക്ഷേപാവരണംമൂലം ചഞ്ചലിക്കുന്നു. ഇല്ലാത്ത മായയെ നിവർത്തിക്കണമെന്നെങ്ങനെവന്നു? അതിനന്യമായ വൈഭവംകൊണ്ട്, (ഒന്നിൽനിന്നുമുണ്ടാകാത്തതിനാൽ) അനാദിയായ മായ, ബ്രഹ്മത്തെ ആശ്രയിച്ച് ബ്രഹ്മത്തെത്തന്നെ ആധാര, അധിഷ്ഠാന, ദ്രഷ്ടാവാക്കി. (ബ്രഹ്മത്തിന്റെ ഈ മൂന്നുഭാവങ്ങളും മിഥ്യയെന്നർത്ഥം.)

ഏതൊരു വസ്തുവിൻെറ അറിവില്ലായ്മ മൂലം മിഥ്യാപ്രതീതിയുണ്ടാകുന്നുവോ ആ വസ്തുവാണ് അധിഷ്ഠാനം.

കുററി-കള്ളൻ. എന്നതിൽ കള്ളൻ നില്ക്കുന്നത് കുററിയുടെ സ്വരൂപത്തിലാണ്. ഈ കാണപ്പെട്ട അധിഷ്ഠാനസ്വരൂപം തൻെറ ഭ്രാന്തിസ്വരൂപം തന്നെയാണ്. ഭ്രാന്തികാലത്തു ആധാരമായ കുററിയെ അറിയാത്തതിനാൽ അധിഷ്ഠാനമായ കള്ളൻ പ്രകാശിച്ചു.

'ഇതുബ്രഹ്മം' എന്നുള്ളതിൽ 'ഇതു' എന്തിനെ കുറിക്കുന്നു? 'ഇതു' എന്നുള്ള സാധാരണ സ്വരൂപ (ആധാര) ത്തിൽ മായ നില്ക്കുന്നു. സത്തുചിത്താനന്ദമെന്ന വിശേഷ സ്വരൂപത്തിലാ

കട്ടെ, നാമരൂപമായ മായ ഇല്ലാതാകുന്നു. അപ്പോൾ ആധാര അധിഷ്ഠാനങ്ങൾ ഒന്നായി പ്രകാശിക്കുന്നു.

മായയ്ക്കു് തനിയെ നില്ക്കാൻ കഴിയാത്തതുകൊണ്ടു് ബ്രഹ്മത്തെ ആശ്രയിക്കുന്നു. ബ്രഹ്മത്തിന്റെ വിശേഷ സ്വരൂപമായ നിത്യമുക്തത — കൂടസ്ഥത — സത്തുചിത്താനന്ദത്വം എന്ന ഭാവത്തിൽ മായ ഇല്ലാതെയായിപ്പോകുന്നു.

മുൻപറഞ്ഞ തത്ത്വങ്ങളെല്ലാം തന്നെ മായയെ അളക്കാൻ ഉള്ളവയാണു്. മായയെന്നതു ഇല്ലാത്തതാണെന്നറിയുമ്പോൾ തത്ത്വങ്ങൾ താനേ ഒഴിഞ്ഞുപോകുന്നു. അതിനാൽ മായ മിഥ്യയായിത്തീർന്ന ജ്ഞാനി തത്ത്വപ്പുതപ്പഴിഞ്ഞ ദിഗംബരിയാണെന്നു പറഞ്ഞു.

"സ്വാശ്രയ സ്വവിഷയ പക്ഷം" എന്ന മായയില്ലാതിരിക്കെ അനാദിയായി നിത്യമുക്തത, കൂടസ്ഥത, ഇവ പ്രകാശിക്കാത്ത ബ്രഹ്മത്തിൽനിന്നും മായയുണ്ടായി. ആധാര അധിഷ്ഠാന തത്ത്വങ്ങൾ ഭ്രാന്തിയിൽ മാത്രമേയുള്ളൂ.

ബ്രഹ്മം എപ്പോൾ സ്വയം അധിഷ്ഠാനമായി ആ അധിഷ്ഠാനത്തെക്കൊള്ളുന്നുവോ അപ്പോൾ മായയുണ്ടായി. അതു ഭ്രാന്തിരൂപമായിരിക്കുകയും ചെയ്യും. അധിഷ്ഠാനം പൂർണ്ണമായി വ്യക്തമാകുമ്പോൾ ഇല്ലാതായിപ്പോകുന്നു.

വിരക്തൻ — ഇങ്ങനെയുള്ള മായയെ കാലത്രയത്തിലും നിവൃത്തിക്കണമെന്നു് ആരിച്ഛിക്കാതിരിക്കുന്നുവോ അവൻ വിരക്തൻ; ഇച്ഛയററവൻ.

മായ + മായയുടെ അധിഷ്ഠാനചൈതന്യം = ബ്രഹ്മത്തിന്റെ സാമാന്യരൂപം. ബ്രഹ്മപ്രതിബിംബം — ഈശ്വരൻ.

ഏവന്റെ സന്നിധിയിൽ അധിഷ്ഠാനവിശേഷം പ്രകാശിക്കുന്നുവോ, രണ്ടെന്നു കാണിക്കുന്ന മായ തനിയെതന്നെ നിവർത്തിക്കപ്പെടുന്നുവോ അവൻ അദ്വൈതി. അധിഷ്ഠാന വിശേഷത്താൽ ഉണ്ടാകുന്ന മായ ഉണ്ടാകുന്നയിടത്തു തന്നെ നിഷ്പ്രഭ

മായിപ്പോകുന്ന മായാ വിശേഷത്തിൽ നില്ക്കുന്നവൻ ഏകാന്തൻ തൃപ്തിയടഞ്ഞു് ആനന്ദസ്വരൂപിയായി ഒഴിയുന്ന മായയുടെ സ്വരൂപം സുഖം.

എല്ലാമുള്ളിലടങ്ങിടാതെയത്തു ഭാ-
വിപ്പോൻ മഠം തോറുമായ്-
ച്ചെല്ലും വിച്ചയെടുക്ക,മെങ്ങു മകമുൻ-
മൂലയ്ക്കിരുന്നന്ന്യരെ,
തെററിച്ചു,ള്ളതുകയ്ക്കലാക്ക, മതുവി-
ട്ടപ്പുകഴ്നോ, ലോകരായ്
നീട്ടും കൈകൾ്ക്കെതിർ കയ്യുനീട്ടു,മിടമേ-
തെന്നില്ലവൻ തങ്ങുവാൻ. 42

എല്ലാ........ടാതെ—മുക്തൻ തനിക്കൊഴികേണ്ടതുകളെ തനിക്കന്ന്യമായി ബഹിഷ്കരിക്കാതെ സർവ്വവും ബ്രഹ്മമേ സ്വരൂപമായ സ്വസ്വരൂപത്തിനകത്തുതന്നെ സംഭവിക്കുന്നതെന്നറിയുന്നതിനാൽ ബഹിഷ്കരിക്കാനേ അവനൊന്നുമില്ലെന്നാവുന്നു. സവ്വവും സ്വസ്വരൂപത്തോടേകീകരണം ചെയ്തു നില്ക്കുന്നതിനാൽ "എല്ലാമുള്ളിലടങ്ങി" എന്നു പറഞ്ഞിരിക്കുന്നു.

അത്തുഭാവിപ്പോൻ—ഇപ്പറഞ്ഞ പ്രകാശമില്ലാത്തവൻ.

എങ്ങുമ........ലാക്കം—എവിടെച്ചെന്നാലും ഉള്ളിൽ പ്രവേശിച്ചു് സാധുവാണു താൻ എന്ന മട്ടിൽ ഒതുങ്ങി ഒരു മൂലയിലിരിക്കുന്നപോലെയും എന്നാൽ സന്ന്യാസിയായ തന്നെ എല്ലാവരും കാണണമെന്നാഗ്രഹിച്ചു് മുൻഭാഗത്തുതന്നെ അപ്രകാരം ചെയ്തുകൊണ്ടും മററുള്ളവരെ തെററിദ്ധരിപ്പിച്ചു അവരിൽനിന്നും വല്ലതും കയ്ക്കലാക്കിക്കൊള്ളും.

ലോകരാ........നീട്ടും—യഥാർത്ഥ സന്ന്യാസി മററുള്ളവർ വലിയേ കൊടുക്കുന്നതിനെ ആദരിക്കാൻ മാത്രം താൻ വാങ്ങുമെന്നേയുള്ളു അവനിലോകത്തു് ഒരു സ്ഥാനമുണ്ടെന്നു് ആർക്കും തോന്നുകയുമില്ല.

പുഴുപ്പെണ്ണു് ആദ്യമാദ്യം ഒളിച്ചുനിന്നു കാര്യങ്ങൾ സാധിച്ചു കൊള്ളുന്നപോലെ അനർത്ഥം തരുന്ന ജഗത്തിന്റെ സാത്വിക ഭാവംകൊണ്ടു് രാജസതാമസങ്ങളെ ഒഴിവാക്കിയവരാണു് എല്ലാമുള്ളിലടക്കിയവർ.

തീരത്തണ്ണിത്തിരയിലലയാ-
തന്നടുക്കപ്പലൊപ്പം,
ചാരത്തോടും വിഷയമനമ-
റ്റാ, ത്മരൂപം പ്രശാന്തം.
വെറ്റിക്കുള്ളോനതിനു കുതികൊ-
ണ്ടുള്ളറപ്പുറവു പോംപോൽ
തെറ്റാതന്തഃകരണമതുമുൻ-
നിശ്ചയത്താലൊഴിക്കു. 43

തീരാത്ത.......ശാന്തം—കടൽക്കരയടുപ്പിച്ചുള്ള കപ്പൽ തിരമാലകളാൽ ഇളക്കത്തോടുകൂടി നില്ക്കും. ഈ ഇളക്കം കൂടാതെ നടുക്കടലിൽ നിശ്ചഞ്ചലമായിരിക്കുന്ന കപ്പലിനെപ്പോലെ നമ്മെത്തൊട്ടു നില്ക്കുന്ന ദൃശ്യപ്രപഞ്ചവിഷയവുമായുള്ള സമ്പർക്കത്താൽ ചലിച്ചു എന്നില്ലാതെ മനസ്സു വൃത്തിരഹിതമായും നിർവിഷയമായും ഇരിക്കുന്ന അവസ്ഥയിൽ പ്രതീതമാകുന്ന ആത്മസ്വരൂപം അത്യന്തം പ്രശാന്തമായിരിക്കുന്നു.

വെറ്റിക്കു .....പോൽ—വിജയേച്ഛു സംശയ രഹിതനായി അറപ്പുറവു പ്രവൃത്ത്യുന്മുഖനായി കുതിച്ചു ചാടുമ്പോലെ.

മുൻനിശ്ചയം—ശ്രുതോപ്ത്തിവിശ്വാസത്തോടുകൂടിയ നിശ്ചയാത്മികബുദ്ധി. സ്വന്തം വീട്ടിലേയ്ക്കു പോകുന്ന ഒരാളിനു ചെന്നു കയറാൻ വീടുണ്ടായിരിക്കുമോ എന്നു സംശയിക്കേണ്ടിയില്ലാത്ത വിധം ഉള്ള മുന്നുറപ്പു്.

നിർമ്മലായ സാക്ഷാല്ക്കാര സന്നിധിയെ പ്രാപിക്കാറാകുമ്പോൾ മായ വിജൃംഭിച്ചിട്ടു് അതിന്റെ അമിതമായ ശക്തിയെ പ്രദാനം ചെയ്യും. ഇങ്ങനെ സംഭവിക്കുമ്പോൾ നാം, വൈരാഗ്യ

മൂഢമായി, മായയിൽ നിന്നുണ്ടാകുന്ന സുഖദുഃഖങ്ങൾ രണ്ടിനെയും ഒരുപോലെ തള്ളണം. ബോധത്തിൽനിന്നും അരുളാകുന്ന കര യ്യൂട്ടുകളുമ്പോൾ ഇതുകൾ അനുഭവിക്കും. അവിടെയാണു് വൈരാഗ്യംവേണ്ടതു്. ജീവൻ അസഹ്യം, സഹ്യം എന്നുള്ള തടത്തിൽ കൂടി ഒഴുകിക്കൊണ്ടിരിക്കുന്നു. അതിനൊരു നിലയുമില്ല. ഒഴുകി പ്പോയ്ക്കൊണ്ടിരിക്കും. അസഹ്യം ഏറിവരുന്ന അവസരത്തിൽ സഹ്യമായിക്കൊള്ളും. സഹ്യം എന്നുള്ള അവസ്ഥയെക്കൊണ്ടു് ജീവന്റെ ഒഴുക്കിനെ നിറുത്തിയാൽ ഒഴുക്ക് ഉള്ളിലോട്ടു തിരിയെ പ്പോകും. അസഹ്യങ്ങളെല്ലാം സഹ്യമാവണം. അപ്പോൾ സഹ്യമല്ലാതെ മറ്റൊന്നില്ലാതെയാകും.

സൂര്യങ്കൽ നിന്നും രശ്മി ഭൂമിയിൽ വീഴുന്നു. ആത്മാവിൽ നിന്നും ജീവൻ വെളിക്കുവരുന്നു. സൂര്യരശ്മി പല സ്ഥലത്തും വീഴുന്നതിൽ ധവളിമയുള്ള മണ്ണിൽ വീഴുമ്പോൾ പ്രകാശിക്കുന്നു.

# അധികാരം 9

# വാസനാക്ഷയം

(പുനർജ്ജന്മത്തിനു ഹേതുവായ വാസന നിശ്ശേഷം വിട്ടുമാറാതിരുന്നാൽ സാക്ഷാല്ക്കാരത്തിനു ശേഷവും സകല കേവലദോഷങ്ങൾക്കിടയാകുമെന്നുള്ളതിനാൽ അടുത്തതായി വാസനാക്ഷയത്തെപ്പററി പറയുന്നു.)

ജ്ഞാനംകൊള്ളാത്തവൈരാഗ്യവുമെത്തരവും
നല്ലതല്ല,ത്രേ, കാട്ടിൽ
കാണിക്കാരൻ, ഗദാർത്തൻ, കഠിനതകലരും
കള്ളനും കേടിനാകാം;
വാണാലെന്തെ,ന്നിലയ്ക്കും വിഷയജഗ-
ത്തൊട്ടിനിന്നാലുമെന്തേ?
സ്ഥാനംജ്ഞാനിക്കുബോധംവിട്ടുമിട,മവിടെ
ക്കണ്ടുപേരിമ്പവുംകേൾ. 1

വെയിൽ മഴ മുതലായ പ്രകൃതിദോഷങ്ങളെ വകവയ്ക്കാതെ വന്യമൃഗങ്ങളുടെ ഇടയിൽ, നാഗരികസുഖങ്ങളിൽ ഭ്രമിക്കാതെ, മരവുരിധരിച്ചും മൂലഫലങ്ങളശിച്ചും കാട്ടിൽതന്നെ കഴിഞ്ഞുകൊള്ളുന്നതു കാണി ജനങ്ങളുടെ വൈരാഗ്യം. പഥ്യാപഥ്യങ്ങളിലുള്ള നിഷ്കർഷയാൽ എത്ര പ്രിയപ്പെട്ടതുകളെയും വെറുത്തു കഴിയുന്നതു രോഗപീഡിതൻെറ വൈരാഗ്യം. ശത്രുഭയംവിട്ട് ആപത്തുകളെ വകവയ്ക്കാതിരിക്കുന്നതും മററും കള്ളന്മാരുടെവൈരാഗ്യം.

ആദ്യം പറഞ്ഞവൈരാഗ്യം എന്നും പൊറുത്തു കഴിയുന്ന ഗുണമുള്ളതിനാലും രണ്ടാമത്തേതു് ഇഷ്ടാനിഷ്ടങ്ങൾക്കിടമില്ലാത്തതിനാലും മൂന്നാമത്തേതു് തന്റെ ജീവനെ തൃണവൽ ഗണിക്കയാലും

ജ്ഞാനിയുടെ വൈരാഗ്യവുമായി സാമ്യമുണ്ട്. എന്നാൽ ഒന്നും, അതതിൻെറ നിമിത്തങ്ങളാലേറ്റപ്പെട്ടതായതിനാൽ തുല്യമല്ലെന്നും പറഞ്ഞിരിക്കുന്നു

പ്രപഞ്ചബോധം ഒഴിവായ ജ്ഞാനിയായ വിരക്തൻ പ്രാപഞ്ചികകാര്യങ്ങളിൽ പെട്ടിരുന്നാലും ഒന്നിലുമേ പററുതലില്ലാത്തവനായതിനാൽ അവൻെറ ആനന്ദസ്വരൂപത്തെ ഹനിക്കുന്നില്ല. "എന്തൊഴിലെച്ചെയ്യിലും മുത്തർമനമിരുക്കും മൗനമതിൽ"

'താൻ' എന്നുദയമായതിനുശേഷം ഈ ശരീരാദിജഗത്തുകളെ കണ്ടുകണ്ടു അതിൽ തന്നെയായിത്തീരുമ്പോൾ തന്നെ താൻ (പൂർവ്വ) സ്ഥാനത്തുനിന്നും തള്ളപ്പെടുന്നു. അതാണു ജനനമരണം. നാമരൂപാദിയായ മായയുടെ പൂപ്പടയ്ക്കുകത്തു നാമിരിക്കുന്നു. മായയ്ക്കു നമ്മെ ഒന്നും ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും ഭാവനമൂലം നാം തള്ളപ്പെടുന്നു. നാശരഹിതമായി നാമതിനകത്തിരിക്കുമ്പോൾ തന്നെ, ജനിക്കുന്നു, മരിക്കുന്നു എന്ന ഭാവനയെ ഉളവാക്കുന്ന മായയുടെ വൈഭവം അത്ഭുതം.

തന്നെ പ്രകാശിപ്പിച്ചാലേ തനിക്കിതരങ്ങളെ പ്രകാശിപ്പിക്കാൻ കഴിയൂ. അങ്ങനെ ഇതരങ്ങളെക്കൂടാതെ തന്നിൽതന്നെ സ്ഥിതിചെയ്യുന്നതാണു ജ്ഞാനം.

നിരാവരണനായ ഗുരുവിൻെറ ശ്രവണം തൻെറ ശ്രോത്രത്തിൽ ബന്ധിക്കുന്നു. ആ ശബ്ദം ഇക്കാലത്തും ഈ ദേശത്തും സംഭവിക്കുമ്പോൾ അപരോക്ഷാനുഭൂതിയെ പ്രദാനം ചെയ്യും.

ഏതരുളിൻെറ സമീപത്തു നാം വസിക്കുന്നുവോ ആ അരുൾ നമ്മിൽ പ്രവേശിച്ച് ആ അരുൾ, ഈ അരുൾ എന്ന രണ്ടും മാററിയിട്ട് മുമ്പും പിമ്പും താനായിരിക്കും. ഈ അവസ്ഥയ്ക്ക് ഗുരുത്വം എന്നു പറയുന്നു.

തന്നെക്കണ്ടിട്ട് ഇതരങ്ങളെ കാണുന്നതു സാധാരണ. ഇതരങ്ങളെക്കണ്ടിട്ട് തന്നെക്കാണുന്നതു ജ്ഞാനം. ഇതരങ്ങളെ കാണുമ്പോൾ താൻ തന്നേയും കാണും. കാണുന്നില്ലാ എന്നതു ഭ്രാന്തി ഇതു നിശ്ചയമായറിയുന്നതാണു വൈരാഗ്യം.

താൻ പ്രകാശിക്കാതെ താൻ പ്രവേശിച്ചു്ഒന്നിൽ പിടിക്കും എന്നതു ഭ്രാന്തി.

തന്നോടുകൂടി തന്നിലിരിക്കാൻ ഇതരങ്ങളുടെ ഒത്താശ വേണ്ടാ എന്നതു വൈരാഗ്യം.

**ജ്ഞാനം.** ഉള്ളതായ തന്നിൽ ഒരു വൃത്തിസംഭവിച്ചാലേ ശരീരാദി ജഗത്തിൽ ചേരുന്നുള്ളു. വൃത്തി എപ്പോഴും തന്നെവിട്ടു് അന്യമായിട്ടേ ഇരിക്കൂ. വൃത്തിരഹിതമായ ബ്രഹ്മസ്വരൂപം ജ്ഞാനം.

ഉദാ: കണ്ണുകൊണ്ടു് ഇതരങ്ങളെ കാണുന്നു. ഏററവും അടുത്തു (കണ്ണിലുള്ളതു്) കാണുന്നില്ല. അവിടെയും വൃത്തിസംഭവിക്കും. വൃത്തിസംഭവിക്കുന്നതു തന്നിൽ നിന്നുംതന്നെ. തന്നിൽ നിന്നുമാണെങ്കിലും വൃത്തി എപ്പോഴും അന്യമായവയേ പ്രകാശിപ്പിക്കൂ. ആദ്യമായി നമുക്കു പ്രകാശമുണ്ടാകുന്നെങ്കിലും ശരീരാദിജഗത്തിൽ പ്രവേശിച്ചു് അന്യത്തിനെ കണ്ടുപോകുന്നു.

ശരീരാദിജഗത്തു മാറിക്കൊണ്ടിരിക്കുന്നു. ഇതു മാററമില്ലാത്ത ഒന്നിനെ ഉന്നിയായിരിക്കണം. മാററമുണ്ടാകാത്ത ഇങ്ങനെ ഒന്നുണ്ടെന്നും അതിനെ നാം പ്രാപിച്ചാൽ ശരീരാദിജഗത്തിന്റെ മാററത്തിൽ നിന്നും നിവർത്തിക്കാമെന്നും തീർച്ചയാക്കാം. നിശ്ചലമായ ഒന്നുണ്ടെങ്കിൽ വൃത്തിസംഭവിക്കാതിരിക്കും വൃത്തികൂടാതെ തന്നിൽ നില്ക്കുന്നനില ജ്ഞാനാതീതനില.

ജ്ഞാനം തന്റെ സ്വരൂപമായി നിൽക്കുന്നു. തന്റെ സ്വരൂപത്തിൽ നിൽക്കുന്നതിനു് ശരീരാദിജഗത്തുതകുന്നു. ശരീരാദിജഗത്തുള്ളപ്പോൾ വൃത്തിസംഭവിക്കണം. ഇങ്ങനെ നിശ്ചലമായും നിരാവരണമായും ഉള്ള തന്റെ സ്വരൂപത്തെ അറിയുന്ന വിവേകമാണു് ജ്ഞാനം; അതായതു് ശരീരാദിജഗത്തിലുണ്ടാകുന്ന വൃത്തി.

എപ്പോൾ വൃത്തികൂടാതെ തന്നിൽ നില്ക്കുന്നുവോ അതു സത്യസ്വരൂപമാകുന്നു. ഈ സത്യം എത്രത്തോളം ബാഹ്യത്തിൽ പോകുന്നു അത്രത്തോളം അസത്യമാകാനേ തരമുള്ളൂ. അത്രത്തോളം

അസത്യാകാരം കൊള്ളുന്നു. നിശ്ചലമായ തന്റെ സ്വരൂപം വിട്ടു് ബാഹ്യമായും ആന്തരമായ അവസ്ഥയെ വിട്ടു് ബാഹ്യമാകാതെയും വരുന്നു. സത്യത്തിൽ തനിക്കു് ആന്തര ബാഹ്യങ്ങളില്ല. ഭ്രാന്തി വൃത്തിമൂലം ഉണ്ടാകുന്നതാണു്. സച്ചിദാനന്ദം സ്വരൂപമായി നില്ക്കുന്നിടത്തു് ഭ്രാന്തിയില്ല—ബാഹ്യവുമില്ല. നാമരൂപവും ചേർന്നു് സച്ചിദാനന്ദം സ്വസ്വരൂപമായി നില്ക്കുന്നിടത്തു് ആന്തരബാഹ്യങ്ങളുമില്ല

നാമരൂപം ബാഹ്യമായതുകൊണ്ടു് സത്യാസത്യ വിവേചനത്തിൽ അസത്യമില്ല. സത്യം തന്നെ സത്യം. സത്യം വ്യാപ്തിയോടുകൂടിയതാണു്. സത്യം വ്യാപ്തിയാൽ സ്വരൂപമാകുന്നു. അതുമൂലം നിവൃത്തി എന്ന വൃത്തിരഹിതാവസ്ഥ ഏർപ്പെടുന്നു. ഈ അവസ്ഥയിൽ അസത്യത്തിനിടകൊടുക്കാതെ നിവർത്തിച്ചിരിക്കുന്ന തന്റെ നിത്യസത്യസ്വരൂപവും സച്ചിദാനന്ദവുമാകുന്നു.

**വൈരാഗ്യം—സാധാരണം—വിശേഷം.**

1. നാനാത്വമായ നാമരൂപത്തിൽ ഏകീകരണം നേരിട്ടു് അതിലൊരു സ്ഥിരതയുണ്ടാകുന്നതു സാധാരണ വൈരാഗ്യം—'പ്രാണികളെല്ലാം പരബ്രഹ്മനിർമ്മലബീജം' എന്നതുപോലെ

2. ജ്ഞാനാകാരത്തെക്കൊണ്ടതു—തന്നിൽനിന്നും വൃത്തിയുണ്ടായി അന്യത്തെ വിഷയമാക്കി പ്രകാശിപ്പിച്ചു് അതുതിരിയെ തന്നിൽ വരേണ്ടതിലേയ്ക്കു് താനൊന്നും ചെയ്യേണ്ടതില്ല എന്നറിയുമ്പോൾ ഉണ്ടാകുന്ന ദൃഢത.

ഭാവനകൊണ്ടു് ഭാവനയററതിനെ അറിയാൻ കഴിയുകയില്ല. ഭാവനകൊണ്ടു് സാക്ഷാത്ക്കാരം അപൂർണ്ണമായിരിക്കുകയും ചെയ്യുന്നു.

വൃത്തിരഹിതമായി സ്വസ്ഥാനത്തു നില്ക്കുമ്പോൾ അതു തന്നെയാണു് ജ്ഞാനത്തോടുകൂടിയ വൈരാഗ്യം.

**പേരിമ്പം.** കുഞ്ഞു പേരയ്ക്കാ തിന്നുന്നതു ചിററിമ്പം. പേരിമ്പത്തിൽ സ്വരൂപംകൂടി കാണും. പേരിമ്പത്തിൽ മറ്റൊന്നും

ചേർന്നിട്ടില്ല. ഒററവസ്തു. വേറെ വല്ലതുമുണ്ടെങ്കിലേ ഏകം—രണ്ടു്—എന്നതുണ്ടാകൂ. എവിടെ നോക്കിയാലും അന്യമില്ലാത്ത തന്നെയേ കാണുന്നുള്ളു. അന്യമില്ലാത്ത അവസ്ഥയിൽ തൻെറ ഏകത്വവും പൊയ്പ്പോകുന്നു. രണ്ടെന്നു കാണാനില്ലാത്തതുകൊണ്ടു് പേരിമ്പമേ സ്വരൂപമായി. അതിൽ താൻ എന്നു നിൽക്കുന്ന സ്വരൂപം മൗനം. താൻ പേരിമ്പം. നാമരൂപ ശരീരാദിജഗത്തു സംസ്കാരം കൊണ്ടു താൻ എന്ന സ്വരൂപത്തിൽ നിൽക്കുന്നതു മൗനം.

താൻ = നാമരൂപം + സംസ്കാരം.

താൻ എന്നതും വിട്ടതു മൗനാതീതം. അപ്പോൾ നാം നമ്മെ മാത്രമേ കാണൂ. നാം നമ്മിൽ തന്നായിരിക്കുന്ന ഈ അവസ്ഥ നമ്മിൽ സംഭവിക്കുന്നു.

വിഷയ നാനാത്വങ്ങളെ വിഷയ ഏകത്വംകൊണ്ടു കളയുമ്പോൾ തൻെറ വൃത്തിക്കു് ഒരു ലഘുത്വം ഉണ്ടാകുന്നു. അവിടെ നിങ്ങളുടെ സ്വരൂപം നിരാശ. കാലിലെമുള്ളു കയ്യിലെപ്പോലെ. ഇവിടെ ഏകത്വബദ്ധത്വം എന്ന ഭാവനയില്ല.

ഏകത്വം + അനേകത്വം + ഭ്രാന്തി ഇവ നശിച്ചു നിരാശയുണ്ടായാൽ അതു ബ്രഹ്മാകാര വൃത്തി. ഇതു അഹം വൃത്തിയുമാണു്. അവിടെ സാക്ഷി സ്വയം പ്രകാശമായി നില്ക്കുന്നു.

ബ്രഹ്മാകാരവൃത്തി ഫലാപേക്ഷയില്ലാത്തതിനാൽ അഹം വൃത്തി. അന്തഃകരണ ചിദാഭാസൻ സാക്ഷിയുടെ സ്വയം പ്രകാശത്തിൽ ഒന്നെന്നും രണ്ടെന്നും അററു് സ്വയമായി പ്രകാശിക്കുന്നു. അപ്പോൾ അഹം ബ്രഹ്മാസ്മി സ്വയമേവ പ്രകാശിക്കുന്നു. ഇതു സാക്ഷാത്ക്കാരം.

അന്തഃകരണചിദാഭാസൻ ബാഹ്യമററു ആന്തരമായി തനിയെ ബ്രഹ്മാകാരവും കൊണ്ടു് സാക്ഷിയായി സ്വയം പ്രകാശിക്കുന്നു. ബ്രഹ്മാകാരം ആന്തരവൃത്തിയായി നിന്ന ചിദാഭാസനു് അന്യ

മില്ല. അവൻ സത്തുചിത്താനന്ദ പരിപൂർണ്ണനായി അഹം വൃത്തിയോടുകൂടിയിരിക്കുന്നു.

ഇവിടെ സാക്ഷിയും ചിദാഭാസനും ഒരുമിച്ചു പ്രകാശിക്കുന്നു. അന്തഃകരണത്തിന്റെ ബ്രഹ്മാകാരവൃത്തികൊണ്ടുമാത്രം സാക്ഷാല്ക്കാരമുണ്ടാകുന്നില്ല. അതിലേയ്ക്കു് അന്തഃകരണത്തിന്റെ ബ്രഹ്മാകാരവൃത്തി സംഭവിച്ചു ഫലാപേക്ഷയില്ലാതായാലുള്ള അഹംവൃത്തി സംഭവിക്കണം.

ബ്രഹ്മാകാരവൃത്തി + ഫലാപേക്ഷ = സുഖോദയം (ഉദയമുണ്ടായാൽ ക്ഷയം സംഭവിക്കുന്നു) ഫലാപേക്ഷ ബ്രഹ്മാകാരവൃത്തിയെ തടഞ്ഞുനിറുത്തുന്നു.

ബ്രഹ്മാകാരവൃത്തി + ഫലാപേക്ഷയില്ലായ്മ = നിരാശാസ്വരൂപം. സ്വരൂപസുഖത്തെ ഉന്നിനിൽക്കുന്നു. ബ്രഹ്മാകാരവൃത്തി ആശയററവഴിയിൽക്കൂടി നിരാശാസ്വരൂപത്തിൽചേരുന്നു. അങ്ങനെ അടയുന്നസ്ഥലം പേരിമ്പം. അവിടെ അവൻ അവന്റെ നിലയ്ക്കു് മുമ്പിനാലേ നിന്നിരിക്കുന്നതിനാൽ ഏതവസ്ഥയിലിരുന്നാലും ആർക്കും ഒന്നും പറയാനില്ല.

എല്ലാവേദ, മതങ്ങളും സരസമായ്
വാഴ്ത്തുന്ന ഗാർഹസ്ഥ്യമി-
ന്നില്ലാതെങ്ങനെ മാററിടാനതു നിവർ-
ത്തിക്കാനുമെന്തന്ന്യമായ് ?
ഭ്രാന്തിജ്ഞാനമറുത്തുവിട്ട ശിവനോ-
ടൈക്യപ്പെട്ടും ഭാവവും
താണ്ടിത്താൻ ശിവനായിരിക്കിലൊഴിയും
തങ്കൽ പിറപ്പൊക്കെയും. 2

സാക്ഷാത്ക്കാരത്തിനുപയോഗിക്കുന്ന എല്ലാ വേദമതങ്ങളും ഗൃഹസ്ഥാശ്രമത്തെ സ്തുതിക്കുന്നു. കുടുംബത്തോടുകൂടിയിരിക്കാതെ അതിനെ നിവർത്തിചെയ്യുന്നതെങ്ങനെ ?

നീ ശിവമാണ് എന്നു പറയാതെ നീ അതായിരിക്കുക യാണു വേണ്ടതു്.

സംസാരം വെടിയും മനസ്സിലവശേ-
ഷിക്കുന്നതിൻ വാസനാ,
മൗനംകൊണ്ടു മനസ്സടക്കിലവശേ-
ഷിക്കുന്നു തത്ബോധവും,
ബോധം മാറിസുഖം ഭുജിക്കുവതുമ-
ററായ്, പൂർണ്ണനാണെന്നു താൻ
തോന്നും വാസനയും തുറന്നുശിവമാ-
വാതായതേ മോചനം. 8

വിഷയങ്ങളെ നിവർത്തിക്കുന്ന മനസ്സിൽ വിഷയവാസന അവശേഷിച്ചുനിൽക്കും. ഇതു മോചനമാകുന്നില്ല. മനസ്സു മായുന്നിടത്തു ജീവബോധം എഴുമ്പിനിൽക്കുന്നതിനാൽ മോചനമല്ല ജീവബോധം നീങ്ങുന്നിടത്തു് സുഖത്തിന്റെ അനുഭവം തോന്നുന്നതിനാൽ മോചനമല്ല. സുഖാനുഭവം മാഞ്ഞാൽ മോചനമാകുമോ എന്നുകേട്ടാൽ, സുഖാനുഭവം മായുന്നിടത്തു് താൻ പൂർണ്ണനായി എന്നു തോന്നുന്ന വാസനാവിശേഷം അവശേഷിക്കുന്നതിനാൽ, അല്ല.

അപ്പോൾ മോചനമെന്താണ് ? താൻ ഇപ്പോൾ പൂർണ്ണനായി എന്ന വാസനയുമില്ലാതായി, താൻ ഒരു കാലവും പൂർണ്ണനല്ലാതായിരുന്നിട്ടില്ലെന്നവിധം 'ശിവം ആവാതെ ആയിരിക്കുന്നതാണ്'.

വിടുക അല്ലെങ്കിൽ ഒഴിക്കുക എന്നുള്ളതിൽ പൂർണ്ണ ത്യാഗമില്ല കാരണം ഒന്നിനെ ത്യജിക്കുമ്പോൾ മററുള്ളതു തങ്ങപാക്കും. മററുള്ളതുകളെ ത്യജിച്ചിട്ടു സുഖമായിരിക്കാമോ എന്നുകേട്ടാൽ ഇല്ല. വൃത്തികൾ പൂർവ്വാധികം ശക്തിപ്പെട്ടുവരും.

മനോവൃത്തികൊണ്ടുമാത്രം നിയന്ത്രിക്കാമോ? സാദ്ധ്യമല്ല. അവിടെ വൃത്തികളെ അമർത്തി അതിൽ തന്നെ ഇരിക്കേണ്ടിയിരിക്കുന്നു. ഗുസ്തിക്കാരൻ ഒരുവനെ അമർത്തിയിട്ടിരുന്നാലെന്നതുപോലെ മനസ്സിനു ഭാരവും ക്ലേശവും ഉണ്ടാകും. ഒടുവിൽ താങ്ങാൻപാടില്ലാതെ വരും. അണയിൽ വന്നുനിൽക്കുന്ന വെള്ളം അണയെപ്പൊട്ടിക്കും പോലെ.

നിവൃത്തിയെന്ന സങ്കല്പം മൂലം ഏതാണ്ടു കാര്യങ്ങൾ നടക്കുന്നുവെന്നേയുള്ളൂ. ഉദാ: എണ്ണയിൽ ഇട്ട തിരി എത്രനേരം കത്തുമെന്നുണ്ട്. എണ്ണയിൽ വെള്ളം കൂടി ഒഴിച്ചാലോ? ഫലം:

1. ഉണ്ടായിരുന്ന കത്തലിനെ കൂട്ടുന്നു.

2. കത്തുന്ന സമയത്തിൻെറ ദൈർഘ്യത്തെ കുറയ്ക്കുന്നു.

നിവൃത്തിയെന്ന ഭാവന ചെയ്യുന്ന യത്നത്താൽ ഈശ്വര സങ്കല്പം മൂലം നടക്കേണ്ടതിനെ കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്നു. ഈശ്വര സങ്കല്പത്തോടുകൂടി ജീവസങ്കല്പം സ്വതേ ചേർന്നുകൊള്ളുന്നതു നിവൃത്തി.

മായാഭോഗസമുദ്ഭവിച്ചുഴന്നു നൃപനായ്
വാണും സുഖാസക്തിയിൽ
തോയാതന്യനിറം പെടാത്ത മണിപോൽ
മേവുന്നവൻ മുക്തനാം;
തോയാനാകിൽ നിലത്തുവീണവിതമേൽ
വേരങ്കുരിക്കും വിധം
മായാമോഹമുദിച്ചു കർമ്മമുളവായ്
ജന്മത്തിനാളാക്കിടും. 4

തോയുക—മുങ്ങിപ്പോവുക. രത്നം, തന്നെ അടുത്ത, വർണ്ണങ്ങൾ ഒന്നിനെയും പററിനില്ക്കാത്തപോലെ, തന്നെ വലയം ചെയ്യുന്ന സുഖഭോഗങ്ങളിൽ ആസക്തനാകാത്തവൻ മുക്തനാണ്.

ഒററക്കടയ്ക്കടിയിൽ വാണുപുലർന്നീടുന്നോർ
തെററായ് പുലത്തിവരുമെങ്ങനെ ഭേദമുള്ളിൽ

എങ്ങും നിറഞ്ഞൊരരുളിൻ നിഴലൊന്നിൽവാണോ-
രിങ്ങിന്ദ്രിയാദി വിഷയങ്ങളറിഞ്ഞുമെന്തേ ?
ചേറിൽപതിച്ചപൊടിപോലരുളിങ്കലെല്ലാം
മാറും, പരുന്തു,നിഴൽ തൊട്ടുവിട്ടും കണക്കും. 5

രാജ്യത്തിനുള്ളിൽ ഉള്ള ഭേദചിന്തകളൊന്നും രാജാവിനെ ബാധിക്കാത്തതുപോലെ സകല ജീവന്മാരും, അവരുടെ അന്തഃകരണേന്ദ്രിയാദികളിൽ തോന്നുന്ന ഈ ശരീരാദി ജഗത്തും മായയുമെല്ലാം തന്നെ അരുളിന്റെ വിലാസം മാത്രമാണെന്നു കാണുന്ന മുക്തന് ഈ ദൃശ്യപ്രപഞ്ചം വിഷയമായി നിന്നാലും അവന്റെ സത്യസ്വരൂപത്തെ ഹനിക്കുന്നില്ല. ചെളിയിൽ പററിയ ധൂളിയും ചെളിയായിപ്പോകുന്നപോലെ മുക്തനിൽ എല്ലാ വിഷയങ്ങളും നിർവിഷയങ്ങളായിപ്പോകുന്നു. പരുന്തിന്റെ നിഴൽ കണ്ടുടനെ തന്നെ മറഞ്ഞുപോകുന്നപോലെ മുക്തൻ കാണുന്ന വിഷയങ്ങളും.

നെയ്യുണ്ടുകുന്ന നായ്പോൽ, ജലമതിൽ തലകീഴ്-
ച്ഛായപോൽ, മൈപുരട്ടി-
ച്ചെയ്യും കണ്ണിന്നുമൊത്തി,ല്ലറ മതിലനിശം
വിജ്ഞരും വാണുപോരും;
മാറ്റേറെക്കുററിരുട്ടിൽച്ചിതറിന മണിപോൽ,
മായയിൽ പെട്ടിരുന്നും,
കെട്ടെന്നാം മററുസർവ്വം പൊരുളിനുമിണയാ-
കാത്തൊരീവസ്തു ദിവ്യം. 6

നായ്, നെയ്യുണ്ടാലും പഥ്യമല്ലാത്തതിനാൽ കക്കിക്കളയുന്നപോലെ ജ്ഞാനി തനിക്കിഷ്ടമല്ലാത്ത വിഷയാദികളെ അവ ഏർപ്പെട്ടയുടനെ തന്നെ വിട്ടുകളയുന്നു. അതിനാൽ ജ്ഞാനിയുടെ നിജസ്വരൂപത്തെ ഹനിക്കാൻ ഈ ശരീരപ്രപഞ്ചാദികൾക്കു കഴിവില്ലാതെ പോകുന്നു ജലത്തിൽ വസ്തുക്കളുടെ പ്രതിച്ഛായ തലകീഴായിക്കാണപ്പെടുന്നപോലെ താൻ ഈ ശരീരത്തിൽ

ഇരിക്കുന്നതു തന്റെ സത്യനിലയ്ക്കു് നേരെ എതിരായിട്ടാണെന്നും ജ്ഞാനി കാണുന്നു.

മററുള്ളവർക്കു് അഴകായി തോന്നിയാലും കണ്ണിൽ പുരട്ടിയ കരി തനിക്കു കരിയായിട്ടുതന്നെ തോന്നപ്പെടുന്നതുപോലെ, മററുള്ളവരുടെ കണ്ണിൽ കുടുംബിയായിക്കഴിയുന്ന ജ്ഞാനി തന്റെ പ്രാരബ്ധവാസനയേയും ഒഴിഞ്ഞുതന്നെ ഇരിക്കുന്നു.

ഇരുട്ടിൽ കൂടുതൽ തെളിഞ്ഞുപ്രകാശിക്കുന്ന രത്നത്തെപ്പോലെ അത്യന്തം അസത്താണെന്നു താൻ അനുഭവത്തിലറിയുന്ന ഈ പ്രപഞ്ചത്തിൽ ജ്ഞാനി കൂടുതൽ പ്രകാശിച്ചുകാണും.

ജ്ഞാനി, ജ്ഞാനിയായിരുന്നിട്ടുതന്നെ ഈ മിഥ്യാപ്രപഞ്ചത്തെവിട്ടുമാറാതെ ഈ നശ്വരതത്ത്വത്തിൽ അനശ്വരനായി, അജ്ഞാനികളം കൊത്തവനായിരിക്കുന്ന അവസ്ഥ വളരെവിശേഷമാണു്. ശരീരമില്ലാത്തവൻ ആഹാരം കഴിക്കുന്നതും ശരീരമുള്ളവക്കൊപ്പം കർമ്മങ്ങളും ചെയ്യുന്നതും വിശേഷമല്ലേ. ഒരു പുരുഷൻ സ്ത്രീയായിട്ടു നടിക്കുമ്പോൾ കേശാദിപലതും വച്ചുകെട്ടിക്കൊള്ളുന്നതിനൊപ്പമാണു്, ജ്ഞാനി, തനിക്കില്ലാത്ത ശരീരാദികമല്ല, അതും അടുത്തിരിക്കുന്നവനറിയാതെ, വച്ചുകൊണ്ടിരിക്കുന്നതു്.

തട്ടൊന്നേ തുടയിങ്കലൊക്കമുണരാ-
നും പിന്നുറങ്ങാനുമേ,
പററിടും സ്ഫടികത്തിലെന്ന നിറമാ-
രത്നത്തിലും പററുമോ ?
മററുള്ളോക്കിണയായ്ത്തിരഞ്ഞ 'തിരുട-'
നൊപ്പം, തനിച്ചെങ്കിലും,
മററുള്ളോർക്കുസമൻ കുടുംബനടനാം
ജ്ഞാനിക്കു മേൽ ജന്മമോ ? 7

ഉറക്കുക, ഉണർത്തുക എന്നീ രണ്ടു വിപരീതഫലങ്ങൾക്കും കൈവരുത്താനും തുടത്തട്ടൽ ഒന്നുമാത്രം ഹേതുവായിരിക്കുന്നു.

ഒരു കുടുംബിയായിരുന്നു സംസാരജീവിതം നയിക്കുന്നവൻ മിഥ്യയുടെ തികവിൽനിന്നുകൊണ്ടുതന്നെ ആ മിഥ്യയുടെ സത്യത്തെ അപരോക്ഷമായി അറിയുന്നു. ഇതുതന്നെയാണു് സാക്ഷാത്ക്കാരവും. കാരണം, അറിയാൻ മറെറാരു സത്യവുമില്ലന്നതുതന്നെ, ഇതാണു കുടുംബജീവിതത്തിന്റെ യഥാർത്ഥ ഉദ്ദേശ്യം. മറിച്ചു്, പുനർജ്ജന്മങ്ങൾക്കു ഹേതുവായി നിത്യനരകത്തെ ഒരു ജീവാത്മാവിനുണ്ടാക്കിക്കൊടുക്കുന്നതും ഈ സംസാരജീവിതം തന്നെയാകയാലാണു് അതിനെ 'തുടത്തട്ടുഖി'നോടുപമിച്ചതു്.

മോഷ്ടാവിനെ പിടികൂടാൻ മററുള്ളവർ ശ്രമിക്കുമ്പോൾ ആ മോഷ്ടാവും (തന്നെ മററാരും മനസ്സിലാകാത്തമട്ടിൽ) മററുള്ളവരോടുകൂടിച്ചേർന്നു് മോഷ്ടാവിനെ അന്വേഷിച്ചുകൊള്ളുന്നു. ജ്ഞാനിയും ലോകവ്യവഹാരങ്ങളിൽ അജ്ഞാനികൾക്കൊപ്പം പ്രവർത്തിച്ചുകൊള്ളുന്നതിനാൽ അവനെ വേർതിരിച്ചറിയാൻ എളുപ്പമല്ല. ജനമൃതികളില്ലാതെ, ഈ പ്രപഞ്ചവിഷയവും ഇല്ലാത്ത നിത്യ, സത്യ, ബ്രഹ്മസ്വരൂപമായിത്തന്നെ ഇരിക്കവേ ഈ മിഥ്യാസൃഷ്ടിയോടുകൂടിച്ചേർന്നിരിക്കാനും കഴിയുന്ന വൈഭവത്തിൽ, മിഥ്യാസത്യങ്ങളെ ഒരു കയ്യിൽതന്നെ വച്ചു പന്താടാൻ കഴിവുള്ള ജീവന്മുക്തനു് ഇനിയൊരു ജന്മം എങ്ങനെയുണ്ടാകും?

കുടുംബനടൻ—(കുടുംബക്കൂത്താടി) സച്ചിദാനന്ദമായ തന്റെ കുടുംബത്തിൽനിന്നു കൂത്താടുന്നവൻ.

(മൂലഗ്രന്ഥത്തിൽ കുടുംബനടനെ "കുടുംബക്കൂത്താടി" എന്നാണു് വിശേഷിപ്പിച്ചിരിക്കുന്നതു്. ഈ ഗ്രന്ഥത്തിന്റെ മുഖവുരയിൽ (പുറം 44) ഈ ഭാഷാനുവാദകൻ തന്റെ ഗുരുവിനെ സ്മരിക്കുന്നിടത്തു് കുടുംബക്കൂത്താടി എന്നു പറഞ്ഞിരിക്കുന്നതു് ഈ പദ്യത്തിൽ വിവക്ഷിക്കുന്നതുപോലെയുള്ള ഒരു കുടുംബക്കൂത്താടിയെത്തന്നെയാണു്.)

ബ്രഹ്മം—നിത്യസ്വാതന്ത്ര്യം; മായ—ആശ്രയസ്വാതന്ത്ര്യം; സ്ഫടികം—സാധാരണ ഈ (ജഡ) സ്വരൂപം; രത്നം-വിശേഷ

ആത്മസ്വരൂപം. നിത്യ സ്വാതന്ത്ര്യമായ സച്ചിദാനന്ദം എപ്പോൾ സാക്ഷാത്ക്കരിക്കുന്നുവോ അപ്പോൾ മായ ആവരണ രഹിതമായിപ്പോകുന്നു. വിക്ഷേപത്തെ വിട്ടിട്ട് ആവരണമായാണ് മായ സുഷുപ്തിയിൽ നില്ക്കുന്നതു്. ബ്രഹ്മം—ആകാശം; കൂടസ്ഥൻ—വായു; ജീവൻ—ചുഴലിക്കാററു്.

പററിടും പൊടിയെപ്പറത്തി വിടുമ-
ക്കാററെന്നപോൽ ജ്ഞാനിയും
പററാതെവിഷയങ്ങൾ തൊട്ടുവിടുമേ
സംസാരമദ്ധ്യത്തിലും;
നീങ്ങാതാടിയടങ്ങിടുന്ന വെളിപോൽ
സ്വന്തം സ്വരൂപസ്ഥനാ-
മേകാന്തൻ പുനരെങ്ങിരുന്നു മതിനാ-
ലെന്തുണ്ടു ഭ്രംശംവരാൻ. 8

കാററു് പൊടിപടലത്തെ തൊടാതെ തൊട്ടു പറത്തുന്നു. അതുപോലെയാണ് ഗാർഹസ്ഥ്യത്തിൽ കഴിയുന്ന ജ്ഞാനി കുടുംബവ്യവഹാരങ്ങളേയും ലോകാദിവിഷയങ്ങളേയും സ്പർശിച്ചിരുന്നാലും അവയുമായി യാതൊരു ബന്ധമോ സ്പർശമോ ഇല്ലാതെ കഴിയുന്നതു്.

ഏതു കൊടുങ്കാററും ആകാശത്തിൽ ഉണ്ടായി അതിനുള്ളിൽ തന്നെ അഴിയുന്നു. കൊടുങ്കാററിൻെറ ചലനത്തോടുകൂടി ആകാശം നീങ്ങുന്നില്ല. ചലിക്കുന്നില്ല. അതുപോലെ ഇക്കണ്ട ശരീരാദിജഗത്തുകൾ അറിവേ വടിവായ തൻെറ സ്വരൂപത്തിൽ നിന്നുമുണ്ടായി സ്വരൂപത്തിൽ തന്നെ അഴിഞ്ഞുപോകുന്നവനായിരിക്കുന്നു ജ്ഞാനി. എല്ലാം തന്നിലുണ്ടായി അഴിഞ്ഞാലും അവയിലൊന്നിലും താനില്ലാതെ നിർവ്വികാരമായിരിക്കുന്ന ആകാശത്തെപ്പോലെ തന്നിൽനിന്നു മാത്രം ഉണ്ടാകുന്ന ജഗത്താദി സർവ്വരൂപാരൂപങ്ങളെല്ലാം തന്നിലും താൻ അവയിലും എപ്പോഴും ചേർന്നുതന്നെയിരുന്നാലും തനിക്കവയുമായി യാതൊരു സ്പർശവു

മില്ലാതെ എപ്പോഴും നിർവ്വികാരനായിരിക്കുന്നതാണു് ജ്ഞാനിയുടെ അവസ്ഥ.

വിചാരം, ചിന്ത, ബോധം, അരുൾ എന്നുള്ള അവസ്ഥയെ പ്രാപിക്കേണ്ടതു ഭ്രാന്തിനാശത്തിനാണു്. സ്വരൂപസാക്ഷാല്ക്കാരത്തിനല്ല. എള്ളു്, നട്ടാൽ ചെടിയായി. പൂത്തുകാച്ചാൽ എണ്ണയില്ലാതിരിക്കുന്നു. എണ്ണയുള്ള എള്ളിനെ നട്ടുകൊണ്ടു് വീണ്ടും പൂവായും കായായും തീൎന്നു്, വീണ്ടും എള്ളിൽനിന്നും എണ്ണ എടുക്കേണ്ടിവരുന്നു. വൎദ്ധനവിനെ ഇച്ഛിച്ചതു കുറവുള്ളതുകൊണ്ടാണു്. എള്ളുചെടിയിൽ എങ്ങും വ്യാപിച്ചിരിക്കുന്ന എണ്ണയെപ്പോലെ എങ്ങും എപ്പോഴും വ്യാപകനായിരിക്കുന്ന ജ്ഞാനിക്കു് മുൻപുപറഞ്ഞതുപോലെ വിചാരം, ചിന്ത, ബോധം, അരുൾ എന്നുള്ള അവസ്ഥാക്രമങ്ങളെ പ്രാപിക്കേണ്ടതായിട്ടില്ല.

ദിവ്യൻസുന്ദരമൂൎത്തി, ചേരനൃപനും
    ചോഴാദിമുൻമന്നരും
കൈവല്യൻ ചെറുതൊണ്ടർ, ദേഹനെറിയിൽ
    കണ്ണാറകണ്ണപ്പനും
ഏവംജ്ഞാനികളിജ്ജഗത്തിനനുയോ-
    ജിക്കുംകുഡുംബസ്ഥരാ-
യാവർണ്ണാശ്രമമാചരിച്ചുമതിലൊ-
    ട്ടില്ലാതെവാണീടിനാർ. 9

ദിവ്യൻ........മാചരിച്ചും—സുന്ദരമൂൎത്തിനായനാർ, ചേരമാൻപെരുമാൾ നായനാർ ശെങ്കട് ചോഴനായനാർ, പുകൾ ചോഴനായിനാർ, ചെറുത്തൊണ്ടനായനാർ, കണ്ണപ്പനായനാർ, തിരുനീലകണ്ഠനായനാർ തുടങ്ങിയവർ ഗൃഹസ്ഥാശ്രമത്തിലിരുന്നു തന്നെ ശരീരത്തെ ത്യജിച്ചവരാണു്. അവർ വൎണ്ണാശ്രമധൎമ്മങ്ങൾ ലോകത്തിനായിക്കൊണ്ടനുഷ്ഠിച്ചിരുന്നവരുമാണു്. ഇപ്രകാരമുള്ള കുടുംബജീവിതം അവരുടെ സത്യസ്വരൂപത്തെ ഉത്തേജിപ്പിച്ചിരുന്നു എന്നല്ലാതെ പുനർജനനത്തിനു ഹേതുവായിരുന്നില്ല.

ഇതരങ്ങളോടു ചേരാതെ ഒഴിവുതന്നോടു ചേരുമ്പോൾ എല്ലാം തന്നിലൊടുങ്ങുന്നു. ജ്ഞാനി ഒന്നിനേയും തള്ളുകയോ കൊള്ളുകയോ ചെയ്യുന്നില്ല. ഏതിനെ ഒഴിക്കാൻ ഇച്ഛയുണ്ടാകുന്നുവോ അതിൽ പററുതലുണ്ടാകും. അതുകൊണ്ടു് ഒന്നിനേയും ഒഴിവാക്കാൻ ശ്രമിക്കേണ്ട. ഇതരങ്ങളെ ചുട്ടുപിടിപ്പിക്കാനുള്ള അഗ്നി അപ്രകാരം ചെയ്യാതെ തന്നോടുമാത്രം ചേർന്നു നില്ക്കുന്നതുപോലെ താൻ അന്യത്തോടു ചേരാതെ, ഇതരങ്ങളെ ഒഴിക്കാൻ പോകാതെ, തന്നിൽതന്നെ നിന്നപ്പോൾ തന്നിലൊഴിഞ്ഞു. അതായതു് എല്ലാ ഒഴിവുകളും തന്നിലൊടുങ്ങി. ഈ ഒഴിഞ്ഞു എന്നുള്ളതിലൊടുക്കമിരിക്കുന്നു. അതുകൊണ്ടു് ഒഴിവുതന്നെ ഒടുക്കമാകുന്നു.

ഒഴിവുതന്നിലൊഴിഞ്ഞു ഒടുങ്ങുമ്പോൾ അതുതന്നെയാണു് ഒഴിവിലൊടുക്കം.

---

## അധികാരം 10

# സനാതനത്വം

---

ഭ്രാന്തികാലത്തു സങ്കല്പത്താൽ തോന്നപ്പെട്ട ആരോപിത പ്രപഞ്ചവും താനും (ജീവാത്മാവും) ഭ്രാന്തി ഒഴിയുന്നേടത്തു സങ്കല്പങ്ങളും ഒഴിവായി, സർവ്വവും ബ്രഹ്മത്തിൽ നിവർത്തിക്കപ്പെട്ട് (ഒഴിവായി) സ്വയം പരിപൂർണ്ണമായവശേഷിക്കുന്ന സച്ചിദാനന്ദ ബ്രഹ്മത്തിൽ പ്രകാശിക്കുന്ന സ്വസ്വരൂപത്തിന്റെ അനശ്വരത്വത്തെ മേൽപ്രതിപാദിക്കുന്നു.

ഊരെങ്ങെന്നറിയാതെ നിന്നു വഴിയും
ചോദിച്ചുതേടിപ്പിടി-
ച്ചൂരെത്തുന്നതു തന്നിലുള്ളൊരറിവാ-
ലാണെന്നോർക്കാത്തവൻ
വർഷംപൊഴിയുംവഴിക്കു കുടയും
കക്ഷത്തിടുക്കിപ്പിടി-
ച്ചാവോളംമഴ, ചാടിയോടി, നനയും,
തൻബുദ്ധികെട്ടുള്ളവൻ;
പൊയ്യെന്നിന്ദ്രിയബോധമൊക്കെയറിയാ-
നിപ്പോഴും കഴിഞ്ഞെന്നതും
കയ്യെത്തും പടിതന്നിലുള്ളൊരരുളാ-
ലാണെന്നറിഞ്ഞിട്ടുമേ
ബുദ്ധിക്കിന്ദ്രിയബോധമറ്റൊരരുളേ
നന്നൊന്നോർക്കാതെ, തൻ
ബുദ്ധിക്കിന്ദ്രിയബോധമേകുമറിവെ-
ത്താനാശ്രയിക്കും ജളൻ 1

പരിചയമില്ലാത്തസ്ഥാനത്തും, മററുള്ളവരോട് ചോദിച്ചും മററും ഒരാൾ എത്തിച്ചേരുന്നു. ഇപ്രകാരം തനിക്കറിഞ്ഞുകൂടാത്തതിനെ പ്രാപിച്ചതും തൻെറ അറിവുകൊണ്ടാണല്ലോ. ആ സ്ഥാനം ഉണ്ട് എന്നുള്ളത് തൻെറ മുൻനിശ്ചയം. ഈ നിശ്ചയം തൻെറ അറിവിനു വഴിതെളിച്ചു. മുമ്പ് അപ്രകാശകമായിരുന്ന സ്ഥാനം ഇപ്പോൾ പ്രകാശിക്കയും ചെയ്തു. അതായത് (ആസ്ഥാനത്തെപ്പററി) പ്രകാശിക്കാതിരുന്ന തൻെറ അറിവ് ഇപ്പോൾ പ്രകാശിച്ചു. പ്രകാശിക്കാതിരുന്നതും പ്രകാശിച്ചതും ഒരേ അറിവുതന്നെയാണ്. അതിനാൽ ഈ അറിവുമാത്രം നിത്യം. ആദ്യം പറഞ്ഞ 'മുൻനിശ്ചയ'ത്തെ നിശ്ചയാത്മികബുദ്ധി എന്നു പറയും. സാക്ഷാല്ക്കാരത്തിനേക സാധനം ഈ നിശ്ചയാത്മിക ബുദ്ധിയാണ്.

തൻെറ നിരാവരണവും നിത്യപ്രാപ്തവുമായ നിലയിരിക്കവെ തൻെറ സ്വരൂപത്തിനു യാതൊരു മാററവുമില്ലാതിരിക്കുന്നതിനാൽ മായയെ ഒഴിക്കാൻ ഒരു വഴികേൾക്കാൻ പോലും ആഗ്രഹിക്കുകയില്ല. അറിവേ തൻെറ സ്വരൂപമായതിനാൽ അറിവിനെ പ്രത്യേകമായി ദർശിക്കുന്നില്ല. അവക്ക് ത്രിപുടിയുമില്ല. മറയായിട്ടും ഭേദമായിട്ടും സ്വരൂപം തന്നെയിരിക്കുന്നു. കരഗതമായ കുടയെപ്പോലെ.

മറയ്ക്കുകൾകൊണ്ടു തരംതാണുപോയെങ്കിൽ അന്വേഷണമുണ്ടാകയില്ലായിരുന്നു. അന്വേഷിക്കാനിച്ഛയേർപ്പെട്ടതുകൊണ്ട് താൻ മറയ്ക്കുകൾക്കതീതനെന്നു വന്നു. അതുകൊണ്ട് അന്വേഷണം ഏർപ്പെടുന്നതിനുമുമ്പുതന്നെ സ്വതന്ത്രനായിരിക്കുന്നു. മറയ്ക്കു-ജീവൻ, അന്തഃകരണം, പ്രാണൻ, ഇന്ദ്രിയം, ജഡം, ജഗത്തു ഇവ (ഇവയാൽ താൻ മറയ്ക്കപ്പെട്ടിരിക്കുന്നു.)

എന്നും ചത്തുജനിച്ചിടാത്തനിലകൈ-
വന്നീടുവാൻ ചെയ്യുമോ-
രന്വേഷത്തിനിടക്കു ചത്തുമതുപോൽ
പിന്നും പിറന്നൊന്നുമാം,

ശുദ്ധം താമസകേവലാത്മസകളം
മാഞ്ഞെന്നിടത്തങ്ങുടി-
ച്ചെത്തുന്നോരരുൾ ബോധരായി തിരിയെ-
പ്രാപിച്ചിടാതാദിയിൽ. 2

ജനനമരണ സംസാരദുഃഖം തന്റെ സ്ഥിതിയിൽ നിവൃത്തമായിരിക്കെ, തന്റെ സ്വരൂപത്തിൽ യാതൊരു മാററവുമുണ്ടാകുന്നില്ല. അങ്ങനെയിരിക്കവെ ഈ ജനനമരണസംസാരദുഃഖം എങ്ങനെ വന്നുവാച്ചു എന്നറിഞ്ഞുകൂടാ. ശുദ്ധമായ തന്റെ സ്വരൂപം എതിരായി വന്നപ്പോൾ ഇരുൾ കേവലസകളങ്ങൾ മാഞ്ഞു് ശുദ്ധ അരുൾ ബോധരായിരിക്കുന്നു.

ജനനമരണ സംസാരദുഃഖം തന്റെ നേട്ടത്തിൽ ഇരിക്കുന്നു. താൻ ജനനമരണത്തിനു മുമ്പിട്ടിരിക്കുന്നു. ഇരുൾ കേവല സകളത്തെ മാററാൻ വൈഭവമുള്ള ഒന്നിനെക്കൊണ്ടു് ഇരുൾ കേവല സകളത്തെ കണ്ടു. സൂര്യനു് ദിനരാത്രികൾ ഇല്ലാത്തതുപോലെ ജനനമരണം തന്നെവിട്ടന്യമാണു്. തനിക്കുട്ടുത്തുള്ളതായിരിക്കുന്നതു ജനനമരണം ഇല്ലാതിരിക്കലാണു്. ജനനമരണം ഇല്ലാതിരിക്കലാണു് ശുദ്ധ അരുൾബോധം.

"നാമെന്നുള്ളിൽ സകളമൊട്ടുനിൻ
കേവലത്തേയുമാററ-
ന്നേരത്തു, ച്ചസ്ഫടികവെളിപോൽ,
നല്ലകൽ ദീപവുംപോൽ,
മായം നീയെന്നരുവിലഥ നിൻ
കർമ്മവും കാക്കമെന്നോ—
ടായിച്ചേരാൻ കളക കൊതി''യെ-
ന്നും പറഞ്ഞെന്റെ നാഥൻ. 3

നിന്റെ (ശിഷ്യന്റെ) പുനർജ്ജന്മത്തിനു ഹേതുവാകാതെയിരിക്കാൻ നാം (ഗുരു) നിന്റെ സകല കേവലദോഷങ്ങളെ എന്റെ അരുൾ പ്രഭയ്ക്കുള്ളിലഴിഞ്ഞതാക്കിത്തീർക്കുന്നു.

ഉച്ചസ്ഫടികം—ഇതരവർണ്ണങ്ങളെ പ്രതിഫലിപ്പിക്കാതെ ഒരേ ഉച്ചപ്രകാശത്തെത്തരുന്ന പകൽദീപം—സൂര്യപ്രകാശവുമായി ഏകീകരിച്ചഴിഞ്ഞു നില്ക്കുന്നു. മായും നീയെന്നരുവിൽ—നിൻെറ സ്വരൂപം എൻെറ സ്വരൂപത്തിലഴിയുന്നു. കർമ്മവും കാക്കും— പുനർജ്ജന്മത്തിനു ഹേതുവായ നിൻെറ കർമ്മത്തെ എൻെറ കർമ്മത്തിലാക്കിക്കൊള്ളുന്നു.

സ്വരൂപമേ കാഴ്ചയായിരിക്കുന്നിടത്തു് തന്റെ സ്വരൂപത്തിൽ ഇനി കാണാനൊന്നുമില്ലാത്തതിനെ താൻ കണ്ടതുമൂലം ആ കാണപ്പെട്ട സ്വസ്വരൂപം തനിക്കന്യമായിത്തീർന്നു. ഇങ്ങനെ താൻ തന്നെ നിയന്ത്രിച്ചിടത്തു് മായയ്ക്കിടമുണ്ടായി. ജനനവും കൈവന്നു. സകലകേവലങ്ങൾ ഈ നിയന്ത്രണത്തിൻെറ അകം പുറവശങ്ങളായിരിക്കുന്നു ഇപ്രകാരമുള്ള വൃത്തി നാനാത്വത്തിൽ നിന്നും ഏകത്തിൽ പോകുമ്പോൾ ഏകത്തിനെ നിയന്ത്രിക്കും. ഏകവും വിട്ടു് തന്നിലിരിക്കുമ്പോൾ ഏകവും നാനാത്വവും ചേർന്നൊഴിയുന്നു.

സകലം—നാമരൂപാദികളോടുകൂടിയതു്.

കേവലം—അതിൻെറ ഉത്ഭവസ്ഥാനം.

താൻ സ്വയം ഭിന്നിച്ചുനിന്നിടത്തുളവായ മായ തന്നിലില്ലാത്തതു താൻ വ്യഷ്ടിസ്വരൂപമായതിനാലായിരിക്കാം. സമഷ്ടി—ഈശ്വരങ്കലായിരിക്കുമോ എന്നു കേട്ടാൽ ആ ഈശ്വരൻ സർവ്വവ്യാപിയായതിനാൽ നിങ്ങളിലുമില്ലേ? അപ്പോൾ മായ എവിടെ ഇരിക്കുന്നു? ഒരു മേശയിൽ ഭിന്നമായ വിളക്കിരിക്കുന്നപോലെ നിങ്ങളിൽ ഒരു ഭാഗത്തു മായയുമിരുന്നുകൂടേ ?

ഇല്ലാത്ത ഭ്രാന്തിയെ നിവർത്തിക്കാൻ തോന്നിയതുതന്നെ ഭ്രാന്തി. അതുകൊണ്ടു് അതിനെ നിവർത്തിക്കാൻ ശ്രമിക്കാതിരുന്നാൽ മതി.

ജാഗ്രത്തിങ്കലുദിച്ചബോധപലന-
ത്താൽകണ്ടദേഹാദിയെ-
സ്സ്വർഗ്ഗസ്വപ്നസമാനമാക്കുമതുകൾബോ-
ധൻ, വിട്ടെറിഞ്ഞീടുമേ

കയ്യോടേ പരയോഗി; ശുദ്ധാനന്ദാ
നന്ദസ്വരൂപൻ, മഹാ
ദ്ധ്യാതീതനമായിട്ടൊന്നൊരിവനേ
സത്യം, സുഖാതീതനം. 4

സത്യത്തിൽ തൻെറ സുഷുപ്ത്യവസ്ഥ വേഷം മാറിനില്ക്കുന്നതാണു് ഇപ്പോഴത്തെ ജാഗ്രദവസ്ഥ. ഈ ജാഗ്രത്തിൽ ബോധം ചലിക്കുന്ന ഈ ഇളക്കത്താൽ ദേഹാദിപ്രപഞ്ചം ഉണ്ടെന്നു തോന്നുന്നു. ഈ തോന്നലുകൾ, മുൻപറഞ്ഞ, വേഷംമാറുന്നതിനുമുമ്പുള്ള സുഷുപ്തിയിലെ സ്വപ്നങ്ങളുമാണു്. അതിനാലാണു് ജ്ഞാനപ്രകാശത്തിൽ നില്ക്കുന്നവർ ഈ വ്യവഹാരങ്ങളെയെല്ലാം വെറും സ്വപ്നങ്ങളെന്നു തള്ളിക്കളയുന്നതു്.

അഖണ്ഡബോധമെന്ന ജ്ഞാനപ്രകാശത്തേയും കടന്നു നില്ക്കുന്ന പരയോഗിക്കാകട്ടെ, മുമ്പുപറഞ്ഞ ബോധചലനത്താൽ മാത്രം ഉദയം ചെയ്യുകാണുന്ന ദേഹാദിപ്രപഞ്ചത്തിൻെറ തോന്നലേ ഉണ്ടാകുന്നില്ല. അതിനാൽ 'കയ്യോടെ വിട്ടെറിഞ്ഞിട്ടമേ' എന്നു പറഞ്ഞു. ശുദ്ധനും ആനന്ദസ്വരൂപിയും ദ്ധ്യാതീതനമായ ഈ പരയോഗി എപ്പോഴും സുഖാതീതനാണു്. ഈ അവസ്ഥയാണു് പരമനില.

തത്ത്വംപോയ്, കേവലംപോയളവുടനുദയം
ചെയ്യുതാനും മറഞ്ഞി–
ട്ടസ്ഥാനംചെയ്യുമാഞ്ഞോരരുളതുപരയായ്
തൻെറ സ്വാതന്ത്ര്യവുംപോയ്,
ബോധത്തോടപ്പുരാശക്തിയുമുടനൊഴിവാ–
യൊന്നുമേ താനുമാകാ–
മുക്തിത്വംതാനുമറ്റൊരനുഭവമതുതൻ
പേരുപേരിമ്പമോർക്കു. 5

മുപ്പത്താറുതത്ത്വങ്ങളുമൊഴിഞ്ഞു് അവയേയും മറച്ചുനിന്ന കേവലാവസ്ഥയും വിട്ടുനീങ്ങി, ഇവരണ്ടിനേയും അറിഞ്ഞു് ഒഴിവാക്കിനിന്ന താൻ എന്ന അറിവും നീങ്ങി, അവിടെ ഉദയം കൊണ്ട അരുളും മാഞ്ഞു് പരയായിത്തീരുന്നു. പരയോഗത്തിൽ

ആത്മാവിൻെറ സ്വാതന്ത്ര്യ അറിവു മായുന്നതിനാൽ 'തൻെറ സ്വാതന്ത്ര്യവും പോയി'' എന്നു പറഞ്ഞിരിക്കുന്നു. ഈ പരാശക്തിയുടെ ഒഴിവിൽ അതിൻെറ ബോധവും ഒഴിഞ്ഞു മുക്തനാകുന്നു. ഈ മുക്തിത്വവും മാറുമ്പോൾ അതിൻെറ അനുഭവമുണ്ടാകുന്നു. ഈ അനുഭവമെന്തെന്നാൽ നിത്യാനന്ദംതന്നെ.

വിചാരങ്ങളെയെല്ലാം നിയന്ത്രിച്ചിട്ട് സാക്ഷാല്ക്കരിക്കാൻ സാധിക്കുന്നതാണോ? ഇവിടെ സുഖദുഃഖങ്ങൾ ഇടകലന്നിരിക്കുന്നു. ശരീരാദിയിൽ എത്രകണ്ടു നില്ക്കുന്നുവോ അത്രക്ക് അവയെല്ലാം ദുഃഖമാണ്. ശരീരാദിയിൽ ഉണ്ടാകുന്ന വിചാരമെല്ലാം ദുഃഖമയമിഷ്ടമായിത്തോന്നുന്നതാണ് ബോധം. വിചാരംകൊണ്ട് ദുഃഖത്തിൽ അടിപെട്ടുപോയാൽ അതിൽനിന്നു കരകയറാൻ ബോധമുണ്ടായാൽ നിവൃത്തിയില്ല. കാരണം വിചാരം തന്നെ ബോധത്തിൽനിന്നുമാണുണ്ടാകുന്നതു്. വിചാരം വിഷയത്തോടു കലരുമ്പോൾ മാത്രമേ ദുഃഖമുള്ളൂ. അതുകൊണ്ട് ദുഃഖരഹിതമായ ബോധം വിചാരരൂപമായ മായയെ സംസ്കാരരൂപത്തിൽകൊണ്ടു ദുഃഖമായിത്തീരുന്നു.

താൻ എങ്ങനെ മറയ്ക്കപ്പെടുന്നു ? തൻെറ സത്യസ്വരൂപത്തിലില്ലാത്ത സൃഷ്ടിസ്ഥിതി നാനാത്വങ്ങളെ സംസ്കാരരൂപത്തിൽ കൊണ്ടുവരുന്നതിനാൽ. ഈശ്വരൻ്റെ അരുൾ ഈ സംസ്കാരത്തെ അഴിക്കുന്നു. ഈ അഴിപ്പിനു മുമ്പ് മുൻപറഞ്ഞ സംസ്കാരം തന്നെ ബോധമായും ബോധംതന്നെ ജീവനായും നിൽക്കുന്നു. അരുളും ബോധവും ഒരേമട്ടിൽ നില്ക്കുന്നതിനാൽ ബോധംകൊണ്ട് അരുളിനെ കാണാൻ കഴിയുന്നു. ഇവിടെ വിചാരനിയന്ത്രണമില്ല. ആത്മാകാരത്തെക്കൊണ്ട ബോധത്താൽ അനാത്മാകാരം നശിച്ചുപോകുന്നു. ഉദാ:— പായൽ എത്രയോ ഉപരിയായ വെള്ളത്തെ മറയ്ക്കുന്നു. ഒരു കാൽവച്ചാൽ പായൽ മാറി വെള്ളം കാണും. സാവധാനത്തിൽ വേണ്ട പായൽ മുഴുവനും മാററാതെ തന്നെ വെള്ളത്തെ കാണാൻ കഴിയുന്നു. മായയായ പായലിനെ മുഴുവൻ മാററാതെ തന്നെ ആത്മസാക്ഷാല്ക്കാരമുണ്ടാകുന്നു.

അരുളും ബോധവും ഒരേസ്ഥലത്തുദയംകൊള്ളുന്നു. ബോധം വെള്ളത്തെ ചുവട്ടിൽമാത്രം കാണിച്ചു. സ്വപ്നത്തിലുണ്ടായ ശബ്ദം സ്വപ്നത്തെ മുഴുവൻ നശിപ്പിച്ചിട്ട് താനും അഴിഞ്ഞു് ജാഗ്രത്തിലേക്കു തള്ളിവിടുന്നു. അതുപോലെ ജാഗ്രത്തിലുണ്ടാകുന്നവ തന്നെ ജാഗ്രത്തിൽനിന്നും ഉണർത്തിക്കുന്നു.

ബോധമാമരുപനാസ്ഥയാൽ പുരുഷ–
നാകുമശ്വമതിൽ യാത്രപോ–
യിന്ദ്രിയത്തെരുവിൽ നോക്കിടും ചുഴലി–
വാതവേഗവിഷയങ്ങളെ;
ബോധമാംതുരഗമേറുവോരരുൾ ന്റ–
പന്നുപോക്കുവരവററുപോം
വീഥിയില്ല, വിഷയങ്ങളില്ല, വരു
കാഴ്ചയോ, പരമസൗഖ്യവും. 6

നാം പ്രപഞ്ച വ്യവഹാരങ്ങളിൽ ഏർപ്പെടുന്നതു ജീവബോധത്തോടുകൂടിയാണു്. ഈ ബോധം എപ്പോഴും തന്നെ (സ്വസ്വരൂപത്തെ) മറച്ചുകൊള്ളുന്നതിനാൽ പകരം ശരീരാദി പ്രപഞ്ചനാനാത്വങ്ങൾ തനിക്കു വിഷയപ്പെട്ടുകൊണ്ടിരിക്കയും ചെയ്യുന്നു. ഇവിടെ ബോധംദ്രഷ്ടാവായിത്തീരുന്നതിനാൽ നാനാത്വങ്ങളെ ദർശിക്കേണ്ടി വരുന്നതാണു്. മറിച്ചു, അരുൾ ദ്രഷ്ടാവായിവരുന്നിടത്തു് ബോധം അടങ്ങിക്കൊള്ളുകയും അങ്ങനെ നാനാത്വങ്ങളററു് അരുളേ സ്വരൂപമായിത്തീരുകയും ചെയ്യുന്നു. ഇവിടെ ത്രിപുടിമായുന്നതിനാൽ പോക്കുവരവററുപോം എന്നു പറഞ്ഞിരിക്കുന്നു. അവശേഷിക്കുന്നതു് നിത്യവും സത്യവുമായ നിത്യാനന്ദാനുഭവവും. പുരുഷൻ (ജീവൻ) (ജീവസംസ്കാരം) ബോധത്തിനു വിധേയനായി അനാത്മാകാര വൃത്തിയെക്കൊള്ളുന്നു. എന്നാൽ അരുളിനു വിധേയമായി വന്നാലുള്ള അരുൾബോധം ആത്മാകാര വൃത്തിയെക്കൊള്ളുന്നു.

മിഥ്യാഭൂവിഷയങ്ങൾ തന്നിലനിശം
തോന്നുന്നതിൻകാരണം
പാർത്തുള്ളും പുറവുംതിരഞ്ഞു, പൊളികു–
ന്നുണ്ടായ ദാർഢ്യത്തിനാൽ
സർവ്വം കേവലമായ് മറന്നു, പുനരെ–
ല്ലാംതന്നെതാനായ് ഭവി–

ച്ചു,വ്വണ്ണത്തിൽ മയങ്ങി വീണുകുഴയു-
ന്നാത്മാവു, പാധിസ്ഥിതൻ;
പിന്നുംമുൻവിഷയങ്ങൾ വന്നുതൊട്ടുമാ-
റുണ്ടായിട്ടും ദുഃഖവും
ചേരാന്നു,തള്ളംപതറിത്തുറന്നുമകബോ-
ധംതെല്ലുമില്ലാതെപോയ്,
സങ്കല്പത്തിലുദിച്ചു, ജീവനെതിരാം
ദൃശ്യങ്ങളുററന്യമായ്
ശങ്കിക്കാനിടമററതാണു തുറവെ-
ന്നോർത്തീടുകെൻ വത്സലാ! 7

സാക്ഷാൽക്കാരത്തിനു ശേഷവും മുൻവാസനാബലത്താൽ ലോകവിഷയങ്ങൾ ആത്മാവിനെ പീഡിപ്പിക്കും. എന്നാൽ (ഒരിക്കൽ) സാക്ഷാത്കരിച്ച സ്ഥിതിക്കു് വാസന എഴുമ്പിയാലും അവിടെത്തന്നെ ഒടുങ്ങിപ്പോവും, ഇപ്രകാരമുള്ള സർവ്വനിവൃത്തിയിൽ, വാസന നിശ്ശേഷം നീങ്ങിയതിനാൽ, ത്രിപുടിയൊഴിഞ്ഞു് നിരാശ്രയനായി, അനന്യനായി നിന്നതാണു് തുറവു് (ആത്യന്തിക നിവൃത്തി) എന്നു വെളിപ്പെടുത്തുന്നു.

സങ്കല്പ ......... ദൃശ്യങ്ങൾ — എല്ലാം ഒന്നായിരിക്കുന്നിടത്തു കാണാനൊന്നുമില്ല. ഇവിടെ ജീവാത്മാവു ചേഷ്ടയററു് ആത്മസ്വരൂപത്തിൽതന്നെയിരിക്കുന്നു. നാനാത്വം ആരോപിച്ചതിനാൽമാത്രം വസ്തു വിഷയങ്ങളായി മാറുന്നു. വിഷയങ്ങൾ ദൃശ്യങ്ങളുമാണു്. ദൃശ്യങ്ങളായതിനാൽ ത്രിപുടി എഴുമ്പുന്നു. നാനാത്വങ്ങൾ മാറുന്നതോടുകൂടി ത്രിപുടിയുമൊഴിയുന്നു. വാസനയുടെ കോശസ്ഥാനമായ ത്രിപുടി ഇല്ലാത്തിടത്തു് വാസനക്കു നില്ക്കപ്പൊറുതിയില്ല. ത്രിപുടിയില്ലെങ്കിൽ തനിക്കു് ഒരു എതിരു് (അന്യം) ഉണ്ടെന്നും ശങ്കിക്കാനില്ല. വൃത്തിയററ ഈ തീന്നനില തുറവും അതു് സനാതനവുമാണു്.

സാക്ഷാത്കാരം ഉണ്ടാക്കേണ്ടതല്ല. അതു് മുമ്പിനാലേ ഉള്ളതാണു്. അതെപ്പോഴും ഉണ്ടു്. ഇല്ലാതിരിക്കാൻ കഴിയുകയുമില്ല. ഈ സത്യം അറിയുകയേവേണ്ടൂ. അറിഞ്ഞാൽ പിന്നെ മായയില്ല. അറിവേ സ്വരൂപമെന്നതിനു യാതൊരു പ്രമാദവു

മുണ്ടായിട്ടില്ല. അതിനാലാണ് സാക്ഷാത്ക്കാരത്തിന വിവേകം മാത്രമേ സാധനമായുള്ളു എന്ന പറയുന്നതു്. നിദിധ്യാസനം വേണമെന്ന പറഞ്ഞാലും ഗുരു ചിരിക്കുകയേ ഉള്ളു.

തോന്നുന്നിന്ദ്രിയ തത്ത്വമൊക്കെ യിഹതത്-
ബോധത്തി, ലാബോധമ-
റെറന്നോടം ശിവമെന്നിരിക്കെ, യതുപിൻ
തന്നുള്ളടങ്ങിടുകിൽ
പൊന്തുന്നോരഭിമാനമായ യതുളാൽ
പൊന്താതഴിഞ്ഞെന്നിട-
ത്തുന്നോരതുളാൽവിശുദ്ധശിവയോ-
ഗംകൈവരുംനിശ്ചയം. 8

തത്ബോധത്തിൽ തോന്നിഅഴിയുമാറു് ഇന്ദ്രിയതത്ത്വങ്ങൾ തരുന്ന അറിവുകൾ അജ്ഞാനങ്ങളാണു് ഈ മിഥ്യാജ്ഞാനത്തെ ഒഴിക്കാൻവേണ്ടി അതിനെ വഹിച്ചുനില്ക്കുന്ന ജീവബോധത്തെ തന്നുള്ളിൽ അടക്കിക്കൊള്ളാമെന്ന വച്ചാൽ താൻ എന്ന ആത്മാഭിമാനം അവ്യാകൃതമായി അവശേഷിക്കും. പോരെങ്കിൽ അടക്കം ചെയ്യപ്പെടുന്നതു് വിണ്ടും എഴുമ്പുകയും ചെയ്യും. അതിനാൽ ബോധം ഉണ്ടായി അടങ്ങി എന്നാകാതെ അരുളിൻെറ വൈഭവത്താൽ ഉണ്ടാകാതെയേ ഇരിക്കുന്നിടത്തു ശിവയോഗം ഭവിക്കുന്നു.

അർക്കേന്ദുക്കൾക്കു നേരായരുളൊടുപരയും
ഭിന്നമാകാതെ, യൊന്നാ-
യിക്കാണും ജാലമാം രാപ്പകലുകളറുമേ-
ടം മഹാദിവ്യ, ദിവ്യം!
പിന്നിടാശക്തിയും മാഞ്ഞിടുമൊരുനിലയേ
സച്ചിദാനന്ദ, മപ്പാ!
തോന്നുംനീമാഞ്ഞു, ശുദ്ധംനിലയിനിയൊഴിയാ
സച്ചിദാനന്ദരൂപം. 9

ഈശ്വരൻെറ ഊർജ്ജസ്വലരൂപമാകുന്നതും വിശേഷസ്വരൂപമാകുന്നതും സകലകേവലങ്ങളെ ധ്വംസനം ചെയ്യുന്നതുമായ അവസ്ഥയെ അരുൾ എന്ന പറയുന്നു. സകലം അണ്ഡകടാഹം

പോലിരിക്കുന്ന വിരാട്ടിൻെറ അവസ്ഥ. കേവലം സൂക്ഷ്മാവസ്ഥ. ഇവ രണ്ടിനേയും ധ്വംസനംചെയ്തു് വിശേഷ ചൈതന്യമായി ശോഭിക്കുന്ന അവസ്ഥക്കു അരുൾ എന്നു പറയും. പര, 'പ്രകൃതി' അല്ലെങ്കിൽ മായ അരുളും പരയും സൂര്യചന്ദ്രന്മാരെപ്പോലിരിക്കുന്നു. ചന്ദ്രൻ പ്രകാശിക്കുന്നതു സൂര്യപ്രകാശംകൊണ്ടു് എന്നപോലെ പര പ്രകാശിക്കുന്നതു് അരുൾകൊണ്ടും. രാപ്പകലുകളററ ഇടം–നിവൃത്തി (2 വിധം)

1. കാരണലയനിവൃത്തി–ഉറക്കത്തിൽനിന്നും മോചനം (രാത്രിയൊഴിയുക)

2. ആത്യന്തികലയനിവൃത്തി–ജനനത്തിൽനിന്നും മോചനം (പകലറുക)

ശക്തി (മായ) യെ നീക്കം ചെയ്താൽ സച്ചിദാനന്ദമായി. ഇതാണു ശുദ്ധനില—വിശേഷരൂപമാകുന്ന നിരുപാധിക ചൈതന്യാവസ്ഥ. ഇതിനെ സഹജാവസ്ഥ എന്നു പറയുന്നു. ഇതു് ജ്ഞാനസ്ഥാനം. ഇവിടെ നീ എന്ന വേർപെട്ട അവസ്ഥ ഇല്ലാതാകും. ഇതാണു സപ്താഹം കൊണ്ടുണ്ടാകുന്ന അവസ്ഥ—വിശിഷ്ട പദവി. സദ്യോവിദേഹകൈവല്യം—അരുൾ സ്ഫടികമാണിക്യമായ നില.

സച്ചിദാനന്ദ സ്വരൂപമായ ശുദ്ധനില നീയററതു് എന്നതിനെ സമർത്ഥിക്കാനാണു് അരുളും പരയും എന്നു തുടങ്ങിയ ഉദാഹരണങ്ങൾ.

ഞാൻ എൻെറ സ്വരൂപത്തെ അറിയാത്തതു് ഭ്രാന്തികൊണ്ടാണു് എന്നറിഞ്ഞാൽ മതി. തൻെറ സ്വരൂപസാക്ഷാല്ക്കാരത്തിനു് ഈ ദൃഢതയെ ഭേദിക്കാൻ എവിടെയാണോ യുക്തി എഴുമ്പാത്തതു് അതാണു് സാക്ഷാത്ക്കാരം.

വൃത്തി–1. ആത്മാകാരം. 2 അനാത്മാകാരം. ആത്മാകാരവേണം അനാത്മാകാരത്തെ വഹിച്ചുകൊണ്ടു് രണ്ടുമററതിൽ വരാൻ. ആത്മാകാരത്തിൻെറ അകൽച്ച അനാത്മാകാരമാകുന്നു. അതുകൊണ്ടു് രണ്ടിനും സാമ്യമുണ്ടു്. ആത്മാകാരത്തെക്കൂടാതെ അനാത്മാകാരം ഉദയമാകുന്നില്ല. ഇങ്ങനെ അനാത്മാകാരം

മുഴുവനും ആത്മാകാരത്തിൽ ലയിച്ചുകൊള്ളും. അനാത്മാകാരം വിട്ട് ആത്മാകാരത്തിൽ വരുമ്പോൾ ഏകത്വത്തെ നോക്കുന്നു. ഏകത്വവും താനും ചേരുമ്പോൾ ഉറക്കം വരുന്നതിനാലാണ് താനും ഒഴിയണമെന്നു പറഞ്ഞതു്.

താന്തുണരുണ്ടു പരുത്തപോലെ ശിവനു—
ണ്ണാൻ തന്നെയുണ്ടാക്കിയും
താനും പിന്നരുളിന്നെയുണ്ടു, പരയേ
താനായതും മായവേ,
താനർച്ചിച്ചു "നമഃശിവായ" മുരുവി—
ട്ടഞ്ചക്ഷര പ്രാണനെ—
ത്തന്നാചാര്യനു കാഴ്ചവയ്ക്കിൽ മലമ—
ഞ്ചും മാറിടും വൽസലാ! 10

അസ്തി, ഭാതി, പ്രിയ (ഉണ്ട്, പ്രകാശിക്കുന്നു, ആനന്ദമായിരിക്കുന്നു) സ്വരൂപമായ തന്റെ സാക്ഷാൽ സ്വരൂപത്തെമറച്ചുനില്ക്കുന്നതു് നാമരൂപാദിജഡവിഷയങ്ങളാണ്. ഈ ശരീരാദി പ്രപഞ്ചവിഷയങ്ങളെ വഹിക്കുന്ന തന്റെ ജീവബോധത്തെ തന്റെ ശിവബോധത്തിനാഹാരമാക്കിത്തീർത്താൽ താൻ കഴിക്കുന്ന ആഹാരം ജീർണ്ണിച്ചുചേർന്നു ശരീരത്തെ പുഷ്ടിപ്പെടുത്തുന്നപോലെ, വിഷയാദികൾ ഒടുങ്ങി ശിവസ്വരൂപം തെളിഞ്ഞുനില്ക്കും. ശിവസ്വരൂപമായ അരുളിനെ താനും അനുഭവിക്കുന്നിടത്തു് തന്റെ അരുൾ സ്വരൂപവും മാഞ്ഞു്, താൻ പരയായിത്തീരുന്നു.

ശിവായനമഃ—അജപമന്ത്രം (പഞ്ചാക്ഷരമന്ത്രം)

അജപ— ബുദ്ധി അഖണ്ഡാകാരവൃത്തിയിൽ കൂടസ്ഥനിൽ തന്നെ നില്ക്കണം. എന്നാലേ ആത്മജ്ഞാനം തൈലധാരപോലെ ഉണ്ടാവുകയുള്ളൂ. ബുദ്ധി അഖണ്ഡാകാരത്തിൽ നിലച്ചാൽ സാലോക്യാദിപദവികൾ മാത്രമേ ലഭ്യമാവൂ. ആത്മജ്ഞാനം ഉണ്ടാവുകയില്ല. ഈ ദശയിയിൽ ബുദ്ധിക്ക് 'അജപ'മന്ത്രം കൊണ്ടു് മഹത്വം ഏർപ്പെടുന്നു.

അജപ—ജപിക്കാത്തതു്. 'ശിവായനമഃ' എന്ന പഞ്ചാക്ഷരമന്ത്രത്തെ അജപമാക്കുക എന്നതാണിതിന്റെ രഹസ്യം.

ശിവായ—അസ്തി, ഭാതി, പ്രിയം ആയ ആദികാരണസ്വരൂപം.

ശിവാ = ബ്രഹ്മം—യ = അഹം.

ശിവായ = ബ്രഹ്മോഹം (അഹംബ്രഹ്മാസ്മി)

നമഃ—നാമരൂപങ്ങൾ (കാര്യസ്വരൂപം) കാരണസ്വരൂപത്തിൽ കാര്യസ്വരൂപം അടങ്ങിയിരിക്കുന്നു.

താനും തന്റെ ആത്മാവും ബ്രഹ്മമായി താനേ താനായി തീരുന്നു എന്നനുഭവപ്പെടുന്ന സഹജ ജ്ഞാനമാണ് അജപ. കാര്യവസ്തുക്കൾ കാരണവസ്തുവിനതീതമല്ലെന്നും, അവ കാരണവസ്തുവിനെ ആശ്രയിച്ച് അതിൽ ആണ്ടിരിക്കുന്നു എന്നും കാരണവസ്തുവായ, ആ ഉള്ളവസ്തുവായ, അസ്തി, ഭാതി, പ്രിയം മാത്രമാണ് സാക്ഷാൽ ചൈതന്യവസ്തു എന്നും സാക്ഷാത്ക്കരിക്കുന്ന അവസ്ഥയത്രേ അജപമന്ത്രം.

അഞ്ചെക്ഷ ...... കാഴ്ചവസ്തുവിൽ— കാര്യ കാരണ സ്വരൂപങ്ങൾ ഏകീകരിച്ചുനില്ക്കുന്ന തന്റെ പ്രാണസ്വരൂപത്തെ ഗുരുവിന്റെ ബ്രഹ്മസ്വരൂപത്തിലും ഏകീകരണം ചെയ്യുമെങ്കിൽ, അഭിമാനം; മായ, കർമ്മം, തിരോഭാവം, മഹാമായ എന്നീ പഞ്ചമലങ്ങളും മായും. തന്റെ കാര്യകാരണ സ്വരൂപങ്ങൾ ഏകോപിച്ച അവസ്ഥയോടുകൂടിയ ഈ സ്വരൂപത്തെ ബ്രഹ്മസ്വരൂപിയായ ഗുരുവിന്റെ സ്വരൂപത്തിൽ അഴിഞ്ഞതാക്കിച്ചെയ്തു്, സർവ്വമലങ്ങളും അററ ശുദ്ധപരിപൂരണബ്രഹ്മത്തെ നിരൂപിക്കുന്നു.

ജാഗ്രത്തിനുദയത്തിൽ വാച്ച സകലം, പിൻ
കേവലം മാച്ചു, മേൽ
ജാഗ്രത്തററരുൾ ദർശനത്തിലുമിതേ
ഭേദങ്ങളെത്തീർത്തുഞാൻ,
രാവുംപിൻപകലുംപെറാത്ത പരമം
സ്ഥാനത്തിരുത്തീടവേ
നീയും പിന്നിവനന്യനെന്നു കരുതി
ക്കല്ലിക്കൊലാവേറിടം. 11

മുപ്പത്താറു ഇന്ദ്രിയ തത്ത്വങ്ങളും ചേർന്നുനിന്ന ജാഗ്രദാവസ്ഥയിൽ നിന്റെ അറിവിന്റെ വികല്പത്താൽ വന്നുദിക്കുന്നതു

സകളമെന്നും അറിവിന്റെ മയക്കത്താൽ ഉണ്ടാകുന്നതു കേവലാവസ്ഥയെന്നും നിന്നെ അറിയിച്ചു് നിന്നിൽനിന്നും അതുകളെ ഒഴിവാക്കിയും അതോടുകൂടി ഉണ്ടായ അരുൾ ദർശനത്തിൽ അരുളായി നിന്ന സകളത്തേയും പരയായിനിന്ന കേവലത്തെയും മുന്നെപ്പോലെമാററിയും ദിനരാത്രികളററ ഈ ശുദ്ധസ്ഥാനത്തു് നാം നിന്നെ ഇരുത്തുന്നു. ഇപ്രകാരം നിനക്കു ലഭ്യമാകുന്ന പരമനില എന്റെ സ്വരൂപത്തിൽതന്നെയാണെന്നതറിയാതെ നീ എനിക്കു മറെറാരുസ്ഥാനം കല്പിച്ചു് എന്നെ നിന്നിൽനിന്നും ഭിന്നനാക്കി ച്ചെയ്താൽ വീണ്ടും ഇന്ദ്രിയങ്ങൾ വന്നടിക്കും.

ജാഗ്രത് സുഷുപ്തികൾ സകളകേവലങ്ങളായി ആത്മബോധത്തെ ആവരണം ചെയ്തിരുന്നപോലെ അരുളായ സകളവുംപരയായ കേവലവും സ്വസ്വരൂപത്തേയും മറച്ചുനില്ക്കുന്നതിനാൽ "അരുൾ ദർശനത്തിലുമിതേ ഭേദങ്ങളെത്തീർത്തു" എന്നു പറഞ്ഞിരിക്കുന്നു.

കന്നാൽത്തണ്ടിന്നകിണ്ടിക്കരിനിലമലയും-
ന്നോനിതാ കന്നലേ വായ്-
തന്നിൽതാനേജനിക്കും ഫലമൊട്ടുവിട്ടനിൻ
കമ്മമേതും ജഗത്തിൽ;
തൻബോധംകൊണ്ടുമോചിച്ചുഭവമുളവാ-
യെന്നുചൊല്ലുന്നുമൂഢൻ,
തൻബോധംമാണ്ടതേമോചന മതുസുഖമാം
നിത്യ, സത്യസ്വരൂപം. 12

എല്ലാരസങ്ങളും നാക്കിലാണിരിക്കുന്നതു്. അതിനാലാണു് അതിനെല്ലാരസങ്ങളെയും അറിയാനൊക്കുന്നതു്. ഇങ്ങനെതന്നിൽ തന്നെ ഇരിക്കുന്ന രസത്തെ അറിയാതിരിക്കുനാവൻ രസമറിയാൻ അന്യങ്ങളെ ആശ്രയിക്കേണ്ടിയിരിക്കുന്നു. ഇനിയും നോക്കുകയാണെങ്കിൽ രസങ്ങളെല്ലാം എല്ലാരസങ്ങളെയും അറിയാൻ വൈഭവമുള്ളതന്റെ അറിവിലാണിരിക്കുന്നതു്. ഇപ്രകാരം അറിവിൽ തന്നെയിരിക്കുന്ന രസങ്ങൾ സ്വരൂപമായിവരുന്നിടത്തു്

താൻ മധുരമേ സ്വരൂപനെന്നായിവരുന്നു. "മധുരാധിപതേ!രഖി-ലമധുരം" എന്നു് ആനന്ദാനുഭവസ്വരൂപനായവശേഷിക്കുന്നു.

ജീവിതാനുഭവങ്ങളെ കരണ്ടു കരണ്ടു തിന്നു് ജീവിതരഹസ്യം മനസ്സിലായി, തന്റെ പരമാത്മസ്വരൂപം ഇന്നവിധമിരിക്കുന്നു എന്നു് (സ്വരൂപ) നിർണ്ണയംവന്നവന്നു് നാക്കിന്റെ തുമ്പു് സ്വയം മധുരിക്കും. കന്നൽ—കരിമ്പു്.

തന്റെ ഉള്ളത്തിയെപ്പററിയുള്ള അറിവു് ഉള്ളത്തിയിൽ നിന്നു കൊണ്ടുതന്നെ മനസ്സിലാക്കുന്നവന്നു് തന്റെ പരമാത്മജ്ഞാനം ഉദിക്കുന്നു.

തന്റെ (പ്രപഞ്ച) ബോധം കൊണ്ടു് താൻ സാക്ഷാത്ക്കരിച്ചു, മുക്തനായി എന്നുംമറ്റും പറയുന്നതു് മൂഢന്മാരുടെ വാക്കുകളാണു്. ഈ ബോധമാകുന്ന ബന്ധം ഒഴിവായതാണു് മുക്തി. ഇവിടെ തനിക്കെപ്പോഴുമുള്ള തന്റെ സൗഖ്യസ്വരൂപം എത്തുപെട്ടു നില്ക്കുകയും ചെയ്യുന്നു.

അടുത്തതായുള്ള അവസാനത്തെ പദ്യം അരുളനുഭവപദ്യമാണു്. ഈ ശാസ്ത്രഗ്രന്ഥം ശ്രദ്ധിച്ചു പഠിക്കുന്നവർക്കു് ഈ പദ്യത്തിന്റെ, വാക്കുകളെക്കൊണ്ടു പറയാൻ ഒക്കാത്ത, പൊരുളിന്നു് ഗുരുതന്നെ (തിരുജ്ഞാനസംബന്ധർ) നേരിട്ടു അനുഭവരൂപത്തിലുപദേശിക്കുമെന്നുമുള്ള കാരണത്താൽ ഈപദ്യത്തെ മൂലഗ്രന്ഥത്തിൽ അർത്ഥപ്പെടുത്തിയിട്ടില്ല. അതിനാൽ ഈ പരിഭാഷയിലും മൂലശ്ലോകം ഉദ്ധരിക്കുകമാത്രം ചെയ്തുകൊള്ളുന്നു എങ്കിലും അർത്ഥം അറിയാൻ പ്രത്യേകമാഗ്രഹിക്കുന്നവരെ കഴിവുപോലെ സഹായിക്കാൻ ഈ ഭാഷാനുവാദകൻ ഒരുക്കമാണു്.

കൺമണിയിനാകായനിഴൽകലന്താർപോ-
ലുൺമൈയൈനീയുണ്ടെന്റനൈയുണർത്തിത്തുണ്ണെനവേ
പാർത്തിരുന്തചിത്തിരംപോർപാർത്താനൈനാംപരവി-
ത്തോത്തിരം ചെയ്യാപ്പിറവാച്ചോൽ. 13

ശുഭം.